# സ്വാമിയുടെ
# വിളക്കനുഷ്ഠാനം



എം. ആർ. സുബ്രഹ്മണ്യൻ മാസ്റ്റർ
കോലഴി

സ്വാമിയുടെ

# വിളക്കനുഷ്ഠാനം

(പഠനം)

(കേരളസർക്കാർ സാംസ്ക്കാരിക വകുപ്പിന്റെ
സഹായധനം ലഭിച്ചത്)

## സമസ്ത താളങ്ങളും,
## ശാസ്താം പാട്ടുകളും

( 5 ഭാഗങ്ങൾ )

സമ്പാദകൻ
**എം. ആർ. സുബ്രഹ്മണ്യൻ മാസ്റ്റർ**
കോലഴി, പി.ഒ. കോലഴി
തൃശൂർ - 680 010

സ്വാമിയുടെ

# വിളക്കനുഷ്ഠാനം

സമസ്ത താളങ്ങളും, ശാസ്താംപാട്ടുകളും


സമ്പാദകൻ

**എം.ആർ. സുബ്രഹ്മണ്യൻ മാസ്റ്റർ**

ഒന്നാം എഡിഷൻ 2003 സെപ്തംബർ
കോപ്പികൾ - 1000





പ്രകാശനവും വിതരണവും
എം.ആർ. സുബ്രഹ്മണ്യൻ മാസ്റ്റർ & സൺസ്

കവർപേജ് & പ്രിന്റിംഗ്
മെജസ്റ്റിക് ഓഫ്സെറ്റ് പ്രിന്റേഴ്സ്, അയ്യന്തോൾ

ടൈപ്പ് സെറ്റിങ്ങ്
ഇന്റർഫേയ്സ് സോഫ്റ്റ്‌വെയേഴ്സ്, അയ്യന്തോൾ

വില : 150 രൂപ


ഗ്രന്ഥകാരൻ

സ്വാമിയുടെ വിളക്കനുഷ്ഠാനം
**by** എം.ആർ. സുബ്രഹ്മണ്യൻ.

പ്രാചീന അനുഷ്ഠാന കലകളിൽ പ്രമുഖമായ അയ്യപ്പൻ വിളക്കനുഷ്ഠാനത്തെ സസൂക്ഷ്മം വിലയിരുത്തി പ്രതിപാദിക്കുന്ന ഒരപൂർവ്വഗ്രന്ഥം. ഈ രംഗത്തെ കലാകാരന്മാർക്കും, വിദ്യാർത്ഥികൾക്കും, വിളക്കുനടത്തിപ്പുകാർക്കും വിശിഷ്യാ ബഹുജനങ്ങൾക്കും പ്രയോജനകരമാകുന്നത്. കേരള സർക്കാർ സാംസ്ക്കാരികവകുപ്പ് ഉത്തമ പഠന/ഗവേഷണ ഗ്രന്ഥവകുപ്പിൽ പ്പെടുത്തി അംഗീകാരവും, സഹായധനവും അനുവദിച്ചത്.

ഗ്രന്ഥകാരനായ ശ്രീ. എം.ആർ. സുബ്രഹ്മണ്യൻ തൃശ്ശൂർ ജില്ലയിലെ കോലഴി ഗ്രാമത്തിൽ 11-11-1946-ൽ ജനിച്ചു. തൃശ്ശൂർ, പുറനാട്ടുകര ശ്രീരാമകൃഷ്ണമഠം ഹയർ സെക്കണ്ടറി സ്ക്കൂളിൽ അധ്യാപകനായി. 2002-ൽ വിരമിച്ചു. ഇപ്പോൾ കൃഷിയും, കലാകാരസംഘടനാ പ്രവർത്തനങ്ങളുമായി കഴിയുന്നു. ഭാര്യ ഗൗരി, മകൻ ബിനീഷ് ബാബു, പെൺമക്കൾ ബിജ്നി കൃഷ്ണകുമാർ, പ്രീതി.

വിലാസം : മുണ്ടംകുളങ്ങര ഹൗസ് (ഗൗരിനിലയം)
പി.ഒ. കോലഴി, തൃശ്ശൂർ - 680010.
*E-mail: preejp@gmail.com, Mobile no.: 0091-9447674071*

**സമർപ്പണം**
**എന്റെ അഭിവന്ദ്യരായ**
**ഗുരുഭൂതന്മാരുടെ തൃപ്പാദങ്ങളിൽ**

**എന്റെ അഭിവന്ദ്യഗുരുക്കന്മാർ**

1. ശ്രീ. തിരൂപറമ്പിൽ ശങ്കരൻ, കോലഴി
2. ശ്രീ. ഈഞ്ചയ്ക്കൽ വേലായുധൻ, കോലഴി
3. ശ്രീ. തഞ്ഞെമ്പാട്ട് ശ്രീധരൻ നായർ, പൂങ്കുന്നം
4. ശ്രീ. അമ്പാടത്ത് രാമൻ നായർ, അയ്യന്തോൾ

നേരിട്ടും അല്ലാതെയും വിലപ്പെട്ട ഉപദേശങ്ങളും പ്രചോദന ങ്ങളും നൽകിയ എന്റെ മാനസഗുരുക്കന്മാർ

1. ശ്രീ. കളത്തിൽ കൃഷ്ണൻകുട്ടി ആശാൻ, തൃശൂർ
2. ശ്രീ. ഇട്ട്യേമ്പുറം ശങ്കരൻകുട്ടി ആശാൻ, തൃശൂർ പൂങ്കുന്നം
3. ശ്രീ കണ്ടെങ്കാവിൽ ഗോപാലൻനായർ, മനക്കൊടി
4. ശ്രീ. മങ്ങാട് ദാമു ആശാൻ, പൂങ്കുന്നം
5. ശ്രീ. പെരളി ഉണ്ണി ആശാൻ
6. ശ്രീ. മുണ്ടത്ത് നാരായണൻ നായർ, ഗുരുവായൂർ
7. ശ്രീ. കുഞ്ഞപ്പു വെളിച്ചപ്പാട്, തൊയക്കാവ്
8. ശ്രീ. ശങ്കുണ്ണി ആശാൻ, മുല്ലശ്ശേരി
9. ശ്രീ. ഇന്താമത്ത് ഗോപാലൻ നായർ, തിരൂർ
10. ശ്രീ. പൊന്നരാശ്ശേരി അപ്പു ആശാൻ, പാലയൂർ
11. ശ്രീ. പി.സി. ശങ്കരനെഴുത്തച്ഛൻ, കോലഴി
12. ശ്രീ. കുറവൻ മാധവൻ
13. ശ്രീ. അശോകൻ വെളിച്ചപ്പാട്, കൈപ്പറമ്പ്
14. ശ്രീ. കല്ലാശ്ശേരി നാരായണൻ, അരണാട്ടുകര

ഈ മഹാമതികളുടെ അനുഗ്രഹത്തിനായി കൂപ്പുകൈയോടെ

സമ്പാദകൻ:- എം.ആർ സുബ്രഹ്മണ്യൻ മാസ്റ്റർ
മുണ്ടംകുളങ്ങര ഹൗസ്, കോലഴി പി.ഒ.
(മണിമാഷ് മുണ്ടംകുളം), തൃശൂർ 680 010



ശരണമയ്യപ്പാ
ശരണമയ്യപ്പാാ
ശരണമയ്യപ്പാാാ

# ആമുഖം

ശാസ്താംപാട്ട് കേൾക്കാനും, ശ്രദ്ധിക്കാനും, പഠിക്കാനും തുടങ്ങിയിട്ട് 45-ലധികം വർഷങ്ങളായി. കേരളത്തിലങ്ങോളമിങ്ങോളം നടത്തപ്പെട്ട അനേകം വിളക്കനുഷ്ഠാനങ്ങൾ കാണാനും, അനേകം ആശാന്മാരേയും, കലാകാരന്മാരേയും കണ്ട് പരിചയപ്പെട്ട് തത്സംബന്ധമായി കുറച്ചൊക്കെ മനസ്സിലാക്കാനും ശ്രമിച്ചിട്ടുണ്ട്. മുൻകാലങ്ങളെ അപേക്ഷിച്ച് ഇക്കാലങ്ങളിൽ ശാസ്താംപാട്ടുകല ആലസ്യത്തിലും, മൂല്യച്യുതിയിലും ആണ്ടിറിക്കുന്നു. ജനഹൃദയങ്ങളിൽ ഭക്തിയോടൊപ്പം ആനന്ദാവേശങ്ങൾ നിവേശിപ്പിക്കാനല്ല മറിച്ച് അവജ്ഞയും, അവഗണനയും ഉളവാക്കാനാണ് അതിന് കഴിയുന്നത്. ഈ രംഗത്തെ കലാകാരന്മാർ ആത്മാർത്ഥതയോടെ പരിശ്രമിച്ചാൽ ഇതിനൊരു മാറ്റം വരുത്താനാവില്ലേ?

ദൈവീകമായ ഈ അനുഷ്ഠാനത്തെ ആശ്ലേഷിച്ച് താലോലിച്ചു വളർത്തിയവരാണ് നമ്മുടെ പൂർവ്വീകർ. മറ്റേതൊരു അനുഷ്ഠാന കളം പാട്ടുകളേക്കാൾ ആകർഷണീയതയും, കലാമൂല്യങ്ങളും, മഹനീയസ്ഥാനവും അവർ അതിനു സമ്മാനിച്ചു നൽകി. ജനഹൃദയങ്ങളിൽ അത് ഭയഭക്തിയും, ആനന്ദവും ആവേശവും ഊട്ടി വളർത്തി. സർവ്വത്ര സ്വാമി ഭക്തി അലയടിച്ചു. ഇന്നും ആ ഭയഭക്ത്യാദരവുകൾക്ക് ക്ഷീണം സംഭവിച്ചിട്ടില്ല. എന്നാൽ സ്വാമിനാമത്തിൽ അനുഷ്ഠിക്കപ്പെടുന്ന വിളക്കനുഷ്ഠാനങ്ങളുടെ നിലവാരം ഉയരുകയല്ല, താഴുകയാണ് ചെയ്തുകൊണ്ടിരിക്കുന്നത്.

കേരളത്തനിമയിൽ നിന്നുയിർകൊണ്ട് അഭംഗുരം നിലനിന്നു വന്ന അനേകം ദൈവികാനുഷ്ഠാനങ്ങളും, കളംപാട്ടുകളും നമുക്കുള്ളതിൽ, കലാമൂല്യത്തിൽ ഒന്നാം സ്ഥാനത്തുതന്നെ വർത്തിക്കുന്നതാണ് ശാസ്താംപാട്ട്. മറ്റേതിൽ നിന്നും വ്യത്യസ്തമായ ദ്വിമുഖ കലാ പ്രകടനമാണ് അതിലുള്ളത്. ഏക കാലത്ത് കൊട്ടിയും, പാടിയും സദസ്സിനെ ആവേശഭരിതരാക്കി ആനന്ദിപ്പിക്കലാണ് അതിന്റെ ലക്ഷ്യം. ഉടുക്കിൽ താളം എന്നത് കേവലം ഒരു ശ്രുതിയല്ല. താളഎണ്ണങ്ങളും, പെരുപ്പങ്ങളും, പ്രകാരഭേദങ്ങളുമെന്നല്ല, വൈചിത്ര്യങ്ങളും മനോധർമ്മങ്ങളുമെല്ലാം താളവട്ടത്തിനും, പാട്ടിനും ഉള്ളിൽ ഊർന്നു വീഴ്ത്തുന്ന ഒരു കലാ പ്രകടനമത്രെ.

ഇവകളെ പ്രതീക്ഷിച്ചിരിക്കുന്ന സദസ്സാകട്ടെ അവയെ ആസ്വദിച്ചും, ആനന്ദിച്ചും, കലാകാരന്മാരെ പ്രോത്സാഹിപ്പിച്ചും സദസ്സിൽ സദാ ഉണർന്നിരിക്കുന്നു.

മേൽപറഞ്ഞ വസ്തുതകളെ അനുഭവിച്ചറിഞ്ഞ ആചാര്യന്മാരാണ് ഇത്തരം താളവഴികൾ ഉടുക്കിനു നൽകി ആ കലയെ ആകർഷണീയമാക്കിയത്. ഒപ്പം തന്നെ സ്വാമി ഭക്തിയെ അഭംഗുരം നിലനിർത്താനുതകുന്ന ആചാരാനുഷ്ഠാനങ്ങളും. "തികഞ്ഞ സാത്വിക പരിവേഷവും, പൂർവ്വാർജിത പുണ്യസംസ്ക്കാരവും ഉള്ള "മഠപതി സംഘ"ങ്ങളാൽ വിളക്കനുഷ്ഠിക്കപ്പെടുക". "അകംവിളക്കിയേവിളക്കാടാവൂ". "വിളിയെത്തുമകലേന്ന് വിളക്കെഴുന്നെള്ളിപ്പ്" "പന്തൽ കടക്കുക വിളക്ക് വെക്കുക" "അന്നദാന പ്രഭുവിന് അന്നദാനം മുഖ്യം" "അറിഞ്ഞുവിളിച്ചാലറയിലും സ്വാമി". "അറിഞ്ഞു സേവിപ്പോർക്കാനന്ദമൂർത്തി". "അവമതിപ്പോർക്കവരാണ്ടമൂർത്തി" എന്നീ ചൊല്ലുകളുണ്ടായത് മേൽപറഞ്ഞ സ്വാമീഭക്തി ഭാവത്തെ നിലനിർത്താനാകണം. എന്നാൽ ഇക്കാലത്ത് മേൽപറഞ്ഞതിനൊന്നും വേണ്ടത്ര പ്രസക്തി ഇല്ലാതായിരിക്കുന്നു.

ശാസ്താംപാട്ടിലും, താളത്തിലും, ആചാരാനുഷ്ഠാനങ്ങളിലും ഏകീകൃതമായ ഒരു രീതി കേരളത്തിൽ ഉണ്ടെന്ന് പറഞ്ഞു കൂടാ. ഒരു രീതി ഇതരർക്ക് ഇഷ്ടമല്ല, അവരുടേത് മറ്റുള്ളവർക്കും, ഇതാണ് നില. ഉടുക്കൊഴികെ ചെണ്ട, മദ്ദളം, തിമില എന്നിവയിലെ കലാകാരന്മാർ - അവർ ഏതു ജില്ലക്കാരാകട്ടെ - ഒന്നിച്ചു ചേർന്നാൽ ഒത്തു പോകുന്നു. എന്നാൽ ഉടുക്കിൽ ഒത്തുപോകില്ല. ഈ അവസ്ഥ ഈ കലയ്ക്കൊട്ടും തന്നെ ഗുണകരമല്ല.

ശാസ്താംപാട്ടിൽ "പാട്ടിനാണ് പ്രാധാന്യം, താളത്തിനല്ല" എന്നു വാദിക്കുന്നവരും, ശഠിക്കുന്നവരുമുണ്ട്. ശാസ്താംപാട്ടിനെ "തോറ്റംപാട്ടി" ന്റെ നിലയിലേക്ക് താഴ്ത്തുകയാണോ വേണ്ടത്? അങ്ങനെ ചിന്തിച്ചാൽ കാര്യം എളുപ്പമാണല്ലോ? "താളങ്ങളോ താള നിയമങ്ങളോ" പഠിക്കണ്ട. കലാതല്പരമായ ഒരു മനസ്സോ, ഒട്ടും തന്നെ ത്യാഗമോ വേണ്ടതില്ല. മുത്താളം, തൃപുട തുടങ്ങിയ ആദിതാളങ്ങളുടെ ആദ്യകാലതാളവട്ടം മാത്രം പഠിച്ചാൽ മതി. ഏതൊരാൾക്കും "ശാസ്താംപാട്ടുകാരനാകാം". ഈ ആവസ്ഥ ഇക്കാലത്ത് സർവ്വത്ര നിലനിൽക്കെ "ഇവരിൽ നിന്നൊന്നും തന്നെ

പ്രതീക്ഷിക്കാനില്ല" എന്ന നിരാശയിൽ ജനം പന്തലിൽ ഉറങ്ങാനും തുടങ്ങി. അനേകം ത്യാഗങ്ങളിലൂടെ നമ്മുടെ പൂർവ്വീകർ നേടിത്തന്നതെല്ലാം "കളരിക്ക് പുറത്തും" ആയി. വിളക്കുകമ്മിറ്റിക്കാരുടെ ഇഷ്ടങ്ങൾക്കൊത്ത് ആചാരനുഷ്ഠാനങ്ങളിലും "വെള്ളം ചേർത്തു" പലതും തകിടം മറിച്ചു.

പൂർവ്വാചാര്യസമ്മതങ്ങളായ പാട്ട്-താള-ആചരണവഴികളെ സഞ്ചയിക്കുക സ്വാമിയുടെ വിളക്കനുഷ്ഠാന കാര്യത്തിൽ ഏകീകൃതമായ ഒരു രീതി സർവ്വത്ര ഉണ്ടായിത്തീരുക, - "വണ്ണ"ത്തിൽ ചുരുങ്ങിയാലും "എണ്ണങ്ങ"ൾ സംരക്ഷിക്കപ്പെടുക - എന്നീ ഉദ്ദേശ്യങ്ങളോടു കൂടിയാണ് ഈ ഗ്രന്ഥമിറക്കുന്നത്. സ്വാമിയുടെ വിളക്കനുഷ്ഠാന കാര്യത്തിൽ പ്രഥമവും, പ്രധാനവുമായി ചെയ്യേണ്ടത് "പൂർവ്വീക ആചാര്യന്മാരെ അനുസരിക്കുക" എന്നും, മറ്റൊന്ന് "പാട്ടുകാരെ പന്തലിലേക്ക് മടങ്ങുക"യെന്നുമാണ്. ഇക്കാലത്ത് വിളക്ക് ഉത്സവമായിരിക്കെ പാട്ടുകാരുടെ "പ്രവൃത്തി" തെരുവിലും "വിശ്രമം" പന്തലിലും എന്നായിരിക്കുന്നു - പ്രത്യേകിച്ചും തൃശ്ശൂർ ജില്ലയിൽ - വിളക്കുകമ്മിറ്റിക്കാരുടെ ഹിതാനുസരണമല്ല. മറിച്ച് പൂർവ്വാചാര്യ നിർദ്ദേശാനുസരണമേ വിളക്ക് നടത്തൂ എന്നു വരണം. അയ്യപ്പൻ വിളക്ക് തീർത്തും ഭക്തി പ്രധാനവും, ഒപ്പം കണ്ണിനും, കരളിനും, കാതിനും ആനന്ദാനുഭവങ്ങൾ പകർന്നു നൽകുന്ന ഒരു കലാനിദർശനവുമാകണം. ഈ രംഗത്തുള്ള സർവ്വരുടേയും ഏക മനസ്സോടെയുള്ള കൂട്ടായ്മകൊണ്ടേ അതു സാധ്യമാകൂ. എങ്കിലേ ഈ കലാനുഷ്ഠാനം കാലത്തെ അതിജീവിച്ച് മുന്നേറുകയുള്ളൂ.

ഇരുതരുണത്തിൽ കാലത്തിന് യോജിച്ചതും, ആചാര്യഹിതത്തിനെതിരല്ലാത്തതുമായ ചില നിർദ്ദേശങ്ങൾ കൂടി പറഞ്ഞു കൊള്ളട്ടെ.

ഉദയം മുതൽ ഉദയം വരെയാണല്ലോ വിളക്കനുഷ്ഠാനം - ആകയാൽ പന്തലിലെ അമ്പലങ്ങൾ കമനീയമായി നിർമ്മിച്ച് വിളക്ക് നടത്തണമെങ്കിൽ 2 രാത്രികളും 1 പകലും അതിനാവശ്യമായി വരും. അതായത് വിളക്കിന് തലേന്ന് രാത്രിയിൽ അമ്പലം പണി തുടങ്ങി വിളക്കു ദിവസം 1-ാം യാമത്തിൽ (6AM to 9AM) പണിതീർത്ത് 2-ാം യാമാരംഭത്തിൽ എഴുന്നെള്ളിച്ചിരുത്താൻ പാകത്തിൽ സജ്ജമാകണം.

വിളക്കു ദിവസം 1-ാം യാമത്തിൽ (6AM to 9AM) കുടിയിരുത്തിപ്പൂജ. (അകത്ത്).

2-ാം യാമാരംഭത്തിൽ (9AM to 12AM) പന്തലിലെ അമ്പല ങ്ങളിലേക്ക് ദേവനേയും പരിവാരങ്ങളേയും, എഴുന്നെള്ളിച്ചിരുത്തൽ. (ഈ ഒന്നാം എഴുന്നെള്ളിപ്പ് എല്ലാ ഘടകങ്ങളോടും കൂടി ലഘു രൂപത്തിൽ പന്തൽ പ്രദക്ഷിണം മാത്രം ചെയ്ത്) തുടർന്ന് പന്തലിൽ പൂജ, ഉച്ചപ്പൂജ, ഉച്ചപ്പാട്ട്, വാദ്യമേളങ്ങൾ, ഭക്തിപ്രഭാഷണങ്ങൾ, അന്നദാനം മുതലായവ.

3-ാം യാമാന്ത്യത്തിൽ (3PM) പാലകൊമ്പ് എഴുന്നെള്ളിപ്പിന് (2-ാം എഴുന്നെള്ളിപ്പ്) പുറപ്പാട്. പന്തലിൽ നിന്ന് ശംഖനാദം എത്തു ന്നത്ര ദൂരത്തുനിന്ന് - പാലകൊമ്പ് എഴുന്നെള്ളിക്കൽ. (എല്ലാവിധ ആർഭാടങ്ങളോടു കൂടി) ഉടുക്കിന് പ്രാധാന്യം നൽകുക. ചെണ്ട അത്യാവശ്യഘട്ടങ്ങളിൽ മാത്രം - വടക്കൻ ഭാഗങ്ങളിൽ നടപ്പുള്ള കോമരനൃത്തങ്ങൾ പരിമിതപ്പെടുത്തുക.

4-ാം യാമാന്ത്യത്തിൽ (3PM to 6PM) എഴുന്നെള്ളിപ്പ് പന്തലിൽ എത്തുക. ('പന്തലിൽ കടക്കുക വിളക്കുവെക്കുക' എന്ന പ്രമാണമ നുസരിച്ച്)

5-ാം യാമത്തിൽ (6PM to 9PM) ദീപാരാധന, മലർപൂജ, അത്താഴപൂജ, ഭജനാവലി, വാദ്യഘോഷങ്ങൾ, ഭക്തി പ്രഭാഷണ ങ്ങൾ.

6-ാം യാമത്തിൽ (9PM to 12PM) പന്തലിൽപാട്ട് (നിയമാനു ക്രമം) സ്വാമി അവതാരം വഴി, അമൃതപൂജ.

7-ാം യാമത്തിൽ (12AM to 3AM) പാൽകിണ്ടി പൂജ, പാൽകിണ്ടി എഴുന്നെള്ളിപ്പ്, (3-ാം എഴുന്നെള്ളിപ്പ്) പന്തലിൽ സേവം പാട്ടുകൾ, വടക്കും വാതിക്കൽ പൂജ.

8-ാം യാമാരംഭത്തിൽ (3AM to 6AM) പന്തലിൽ തിരിയുഴി ച്ചിൽ, പന്തലിൽ പാട്ട്, വാവർപാട്ട്, പുലിസേവംപാട്ടുകൾ.

8-ാം യാമാന്ത്യത്തിൽ സ്വാമി പരിവാരങ്ങളെ പുറത്തേക്ക് എഴു ന്നെള്ളിക്കൽ (4-ാം എഴുന്നെള്ളിപ്പ്) വേട്ടവിളി, സ്വാമിയെത്തൽ, വാവ രങ്കം, കനലാട്ടം, വടക്കും വാതിക്കൽ ഗുരുതി തർപ്പണം, ഭൂതഗണ ഉദ്വസനം, കാണിസമർപ്പണം, വിടവാങ്ങൽ, കുറവലിക്കൽ.

ഉദയത്തോടെ മഠപതിദക്ഷിണ, വിളക്കനുഷ്ഠാനം, സമാപ്തം.

1994-ൽ 'ശ്രീ അയ്യപ്പൻ വിളക്ക്' എന്ന പേരിൽ ഞാൻ ഒരു പുസ്തകം ഇറക്കിയിരുന്നു. അതിൽവന്ന പാകപ്പിഴകളും മറ്റും നീക്കി പരമാവധി ശ്രദ്ധയോടെ തയ്യാറാക്കിയ അതിന്റെ തന്നെ അനുപൂരകമാണിത്. 1-ാം പുസ്തകം ഇറക്കുന്നതിന് അനേകം മഹാനുഭാവന്മാരുടെ സഹായം എനിക്കു ലഭിച്ചിട്ടുണ്ട്. ഞാൻ ജോലി ചെയ്തിരുന്ന തൃശ്ശൂർ പുറനാട്ടുകര - ശ്രീരാമകൃഷ്ണമഠം ഹയർസെക്കന്ററി സ്കൂളിലെ മുഴുവൻ സ്റ്റാഫും അതിൽ ഭാഗഭാക്കുകളായിരുന്നു. അവർതന്നെ സ്ക്കൂളിൽവെച്ച് ആശ്രമം മഠാധിപതിയും, സ്ക്കൂൾ മാനേജരുമായിരുന്ന പൂജ്യശ്രീ മൃഢാനന്ദ സ്വാമികളെ കൊണ്ടത് പ്രകാശനവും ചെയ്യിപ്പിച്ചു. ശ്രീ മാടമ്പ് കുഞ്ഞുകുട്ടൻ അവർകൾക്ക് ഒരു കോപ്പി നൽകി കൊണ്ടായിരുന്നു പ്രകാശനകർമ്മം. ഈ മഹാമതികളോട് എങ്ങനെ നന്ദിപറയേണ്ടൂ എന്നെനിക്ക് അറിയില്ല. ആ പുസ്തകത്തിന് ആമുഖവും, അവതാരികളും എഴുതിത്തന്ന ശ്രീ മാടമ്പ് കുഞ്ഞുകുട്ടൻ അവർകൾ, ശ്രീ ചക്കുചാത്ത് കൃഷ്ണൻകുട്ടി മേനോൻ, ശ്രീ കണ്ടെങ്കാവിൽ ഗോപാലസ്വാമി ആശാൻ അവർകൾ എന്നിവരോടുള്ള നിസ്സീമമായ നന്ദി ഇത്തരുണത്തിൽ പ്രകാശിപ്പിച്ചുകൊള്ളട്ടെ. കൂടാതെ ടി പുസ്തകം ഭാഗിയായി അച്ചടിച്ച് വിതരണം ചെയ്ത് സഹായിച്ച കൊടുങ്ങല്ലൂർ ദേവി ബുക്ക് സ്റ്റാൾ ഉടമ ശ്രീ. ഡി. ദേവരാജപൈ അവർകളോടും പ്രത്യേക നന്ദി പറഞ്ഞു കൊള്ളട്ടെ.

ഇങ്ങനെയൊരു കർമ്മം ചെയ്യുന്നതിന് വർഷങ്ങളായി എനിക്കുവേണ്ട പ്രചോദനങ്ങളും, വിലപ്പെട്ട ഉപദേശങ്ങളും മറ്റും തന്ന എല്ലാ ഗുരുജനങ്ങളോടും, സ്നേഹിതന്മാരോടുമുള്ള കടപ്പാടുകൾ മറക്കാവതല്ല. പ്രത്യേകിച്ച് ഈ ഗ്രന്ഥത്തെ ഉത്തമ ഗവേഷണ/പഠന/വൈജ്ഞാനിക ഗ്രന്ഥങ്ങളുടെ പ്രകാശത്തിനുള്ള സഹായവകുപ്പിൽപെടുത്തി സഹായധനം അനുവദിച്ചുതന്ന കേരളസർക്കാർ സാംസ്ക്കാരിക വകുപ്പിനും അളവറ്റ നന്ദി പറഞ്ഞുകൊള്ളട്ടെ. ഈ ഗ്രന്ഥാവസാനത്തിൽ ചേർത്ത ഗുരുഭൂതന്മാരുടെ ലിസ്റ്റ് അവർക്കുള്ള എന്റെ 'പാദപൂജ'യായിരിക്കട്ടെ. ഈ ഗ്രന്ഥത്തിന്നലങ്കാരമായി പ്രൗഢമായ ഒരവതാരിക എഴുതിത്തന്ന ശ്രീ ഗോപാലൻ നായർ ആശാൻ, മഴുവഞ്ചേരി ഹൗസ്, ചാലക്കുടി-യോട് പ്രത്യേകനന്ദി പറഞ്ഞുകൊള്ളട്ടെ. ഈ ഗ്രന്ഥത്തിന്റെ ഡി.ടി.പി. വർക്ക് ചെയ്ത

ഇന്റർഫേയ്സ് സോഫ്റ്റ്‌വെയേഴ്സ്, അയ്യന്തോൾ-നും, അച്ചടിയും കവറും ഭംഗിയാക്കിത്തന്ന മെജസ്റ്റിക് ഓഫ്സെറ്റ് പ്രന്റേഴ്സ്, അയ്യന്തോളിനും, വിശിഷ്യ ഈ രംഗത്ത് എന്നെ സഹായിച്ച അഡ്വ. കെ. ഗോപിനാഥ്. B.A.L. LL.B. ക്കും എന്റെ ഹൃദയംഗമമായ കൃതജ്ഞത പ്രകാശിപ്പിച്ചു കൊള്ളുന്നു.

എന്ന്

കോലഴി
18-06-2003

ലേഖകൻ
എം.ആർ. സുബ്രഹ്മണ്യൻ

# അവതാരിക

കാലമാണ് ഏതൊന്നിനേയും വളർത്തുകയും, തളർത്തുകയും ചെയ്യുന്നത്. കാലം പടിപടിയായി വളർത്തുകയും, പിന്നീട് തളർച്ച യിലേക്ക് പിടിച്ച് തള്ളുകയും ചെയ്ത ശാസ്താംപാട്ടു കലയുടേയും സ്ഥിതി ഇതുതന്നെ. തളർച്ചയിൽ നിന്നും പുതിയ പാഠങ്ങൾ ഉൾക്കൊണ്ട് അത് വീണ്ടും തളിർത്തു വരാൻ തുടങ്ങിയിരിക്കുന്നു. അഖില കേരള ശാസ്താം പാട്ട് കലാകാരസമിതിയുടെ ഉദയവും, "ശ്രീ അയ്യപ്പൻ വിളക്ക്, സ്വാമിയുടെ "വിളക്കനുഷ്ഠാനം", എന്നീ ശ്രേഷ്ഠ ഗ്രന്ഥങ്ങളുടെ ആഗമനവും അതിന്റെ വളർച്ചയിലെ കരു ത്തുറ്റ പൊടിപ്പുകളായി കരുതാം.

കയ്യിൽ തൂക്കിപ്പിടിച്ച പ്ലാസ്റ്റിക് സഞ്ചിയുമായി മാസ്റ്റർ എന്നെ വീട്ടിൽ വന്നു കണ്ടപ്പോൾ പരിചയം തോന്നാത്തതു കൊണ്ട്, ഒരു പാട്ടുകാരനാകണം എന്നൂഹിക്കാനേ കഴിഞ്ഞുള്ളൂ. മുൻപ് രണ്ടുത വണ തമ്മിൽ കാണുകയും ഒരു തവണമാത്രം അല്പം സംസാരി ച്ചിരുന്നതും ഒഴിച്ചാൽ യാതൊരു മുൻ അടുപ്പവും ഞങ്ങൾ തമ്മിലി ല്ലായിരുന്നു. വീട്ടിൽ വന്ന മാസ്റ്റർ സ്വയം പരിചയപ്പെടുത്തിക്കൊണ്ട് പറഞ്ഞു "ഇതെന്റെ പുതിയ പുസ്തകമാണ്. ഇത് സൂക്ഷ്മമായി വിലയിരുത്തി ഒരവതാരിക എഴുതിത്തരണം." ഞാൻ ആശ്ചര്യ ത്തോടും അതിലേറെ സന്തോഷത്തോടും കൂടെ മാസ്റ്ററെ അടിമുടി യൊന്നു നോക്കി. സ്വീകരിച്ചിരുത്തി. പുസ്തകത്തിന്റെ സ്ക്രിപ്റ്റ് എടുത്ത് പുറംതാൾ മറിച്ചു. "സ്വാമിയുടെ വിളക്കനുഷ്ഠാനം", സമസ്ത താളങ്ങളും ശാസ്താംപാട്ടുകളും by M.R. സുബ്രഹ്മണ്യൻ മാസ്റ്റർ, മുണ്ടംകുളങ്ങര വീട്, പി.ഒ. കോലഴി. തൃശൂർ - 10. ധൃതി യിൽ അതിന്റെ താളുകളൊന്ന് മറിച്ചു നോക്കി. അല്പം ഘനപ്പെ ട്ടതു തന്നെയെന്നു തോന്നി. ഞാൻ പറഞ്ഞു "വളരെയൊന്നും അറി യില്ല. അറിയാവുന്നിടത്തോളം വെച്ച് ആവുന്നത് ചെയ്തു തരാം"

സൗഹൃദ സംഭാഷണത്തിന്നിടയിൽ മാസ്റ്റർ പറഞ്ഞു. 'ഈ പുസ്തകത്തിന് കേരള സർക്കാർ സാംസ്കാരിക വകുപ്പിൽ നിന്ന് ധനസഹായം ലഭിച്ചിട്ടുണ്ട്. അതുകേട്ടപ്പോൾ എന്റെ സന്തോഷം ശതഗുണീഭവിച്ചു. ഞാൻ സാവധാനത്തിൽ സ്ക്രിപ്റ്റ് പരിശോധിച്ചു. 5 ഭാഗങ്ങളിലായി 380 പേജുകളിൽ ചേർത്ത വിഷയങ്ങളിലൂടെ കണ്ണോടിച്ചു. ഓരോ ഭാഗങ്ങളെടുത്ത് വായിച്ചു കേൾപ്പിച്ചും വിശ ദീകരിച്ചും മാസ്റ്ററും സഹായിച്ചു. ദിവസങ്ങളോളം തുടർന്ന വാദ-

പ്രതിവാദ-വിശദീകരണങ്ങളുടേയും മറ്റും ഫലമായി ആ പുസ്തകത്തിലെ കനത്ത അന്തസ്സത്തയും, അതു തുറന്നു കാണിക്കാൻ മാസ്റ്റർ ചെയ്ത തീവ്ര പ്രയത്നത്തിന്റെയും മഹത്ത്വവും ബോധ്യപ്പെട്ടു. "പരിപാവനമായ ഭഗവത് സേവാ അനുഷ്ഠാനകാര്യം ഒരേ ശൈലിയിൽ എങ്ങും അനുഷ്ഠിക്കപ്പെടുക, അതിന്റെ കലാപരമായ മൂല്യം സദാ ഉയർത്തി നിർത്തുക, അതിലൂടെ ഈ കല സർവ്വത്ര ഭക്ത്യാദരവിന് അർഹമാകുക" അതാണ് മാസ്റ്ററുടെ മനോഭിലാഷമെന്ന് മനസ്സിലായി.

അനുഷ്ഠാനപർവ്വമെന്ന ഒന്നാംഭാഗം പഠിച്ചുകഴിഞ്ഞപ്പോൾ - ഇക്കാലത്ത് തെക്ക് മുതൽ വടക്കു വരെ നിലവിലിരിക്കുന്ന പ്രകാരഭേദങ്ങളെ സഞ്ചയിച്ച്, മാസ്റ്റർ നിർദ്ദേശിക്കുന്ന വഴിക്ക് ഏകോപിപ്പിക്കുന്നത് നന്നായിരിക്കുമെന്ന് തോന്നി. ഇതിൽ അയ്യപ്പൻ വിളക്കിനനുഷ്ഠിക്കേണ്ട സമസ്ത കാര്യങ്ങളും സൂക്ഷ്മവിശകലനത്തോടെ മാസ്റ്റർ അവതരിപ്പിച്ചിരിക്കുന്നു. പഴയ ചിട്ടാക്രമങ്ങളിൽ മാറ്റം വരുത്തി 'എഴുന്നെള്ളിപ്പാണ് പ്രധാനം' എന്ന ഇന്നത്തെ മനസ്ഥിതി മാറേണ്ടിയിരിക്കുന്നു.

അവതാര പർവ്വമെന്ന 2-ാംഭാഗത്തിൽ സ്വാമിയുടെ അവതാരകഥയാണുള്ളത്. ശൂർപ്പാൻ കവി, പാലാഴി മഥനം. മഹിഷീ മർദ്ദനം എന്നീ പ്രശസ്തങ്ങളായ 3 വഴികളും ഭംഗിയായി തന്മയത്തത്തോടെ അവതരിപ്പിച്ചിരിക്കുന്നു. പാടിപ്പതിഞ്ഞ പദങ്ങളും നവീന കാഴ്ചപ്പാടുകളും അതിലെ പ്രത്യേകതകളാണ്. പഴയപാട്ടുകൾ പരമാവധി ചേർക്കാനും ശ്രമിച്ചിട്ടുണ്ട്.

താളപർവ്വമെന്ന 3-ാം ഭാഗമാണ് മാസ്റ്ററുടെ 'മാസ്റ്റർ പീസ്' താളങ്ങൾ, താള അടക്കുകൾ, പെരുപ്പങ്ങൾ, പ്രകാരഭേദങ്ങൾ, മാത്ര, കാലം, പ്രാചീനചിട്ടാ സമ്പ്രദായങ്ങൾ, പല പ്രകാരങ്ങളിലുള്ള 'വിരുതുകൾ' വിലയിരുത്തൽ തുടങ്ങി ആ മേഖലയിലെ എല്ലാ കാര്യങ്ങളും മാസ്റ്റർ അതീവ താത്പര്യ പുരസ്സരം ആവിഷ്കരിച്ചിരിക്കുന്നു. പ്രയോഗങ്ങളിലില്ലാത്ത അനേക താളങ്ങളെ തേടിപ്പിടിച്ചെടുത്തു മിനുക്കി പ്രയോഗക്ഷമമാക്കി കാണിക്കുകയാണ് ചെയ്തിട്ടുള്ളത്. അതിനു വേണ്ടി മാസ്റ്റർ ചെലവിട്ട സമയവും അധ്വാനവും വിലമതിക്കാവുന്നതല്ല. ഈ തലമുറക്കെന്നല്ല വരുംതലമുറകൾക്കും ആധാരവും ആദർശവുമായി ഭവിക്കത്തവിധമാണത് കൈകാര്യം ചെയ്തിട്ടുള്ളതെന്ന് പറയുന്നതോടൊപ്പം ഇക്കാര്യത്തിൽ ശാസ്താം പാട്ടു

ലോകം എന്നെന്നും മാസ്റ്ററോട് കടപ്പെട്ടിരിക്കുകയും ചെയ്യും എന്നാണെന്റെ അഭിപ്രായം.

സേവാപർവ്വമെന്ന 4–ാം ഭാഗത്തിൽ മുൻകാലങ്ങളിൽ പ്രചാരത്തിലിരുന്ന മുഴുവൻ പാട്ടുകളും ചേർത്തിരിക്കുന്നത് നന്നായി. ഇക്കാലത്ത് വിളക്കുസഭകളിലൊന്നും അവ പൂർണ്ണമായും അവതരിപ്പിക്കുക പ്രായോഗികമല്ല. എന്നിരിക്കിലും ഒരു ശാസ്താം പാട്ടുകാരൻ അതെല്ലാം അറിഞ്ഞിരിക്കേണ്ടതുണ്ട് എന്ന സന്ദേശമാണ് മാസ്റ്റർ ഇതിലൂടെ തന്നിരിക്കുന്നത്.

ശ്ലഥപർവ്വമെന്ന 5–ാം ഭാഗത്തിൽ മുൻകാലങ്ങളിൽ പ്രയോഗത്തിലിരുന്നവയും, സമയക്കുറവു മൂലം ഇക്കാലത്ത് മാറ്റി നിർത്തുന്നവയുമായ പല മനോഹരങ്ങളായ പാട്ടുകളും ഉൾപ്പെടുത്തിയിരിക്കുന്നു.

പഴയ സമ്പ്രദായങ്ങളിലുള്ള പേട്ട വിളികളും ഒഴിവാക്കിയിട്ടില്ല. ഏറെ പ്രാധാന്യമർഹിക്കുന്ന മറ്റൊരു കാര്യം അതിലെ അന്ത്യത്തിൽ ചേർത്ത ഗുരുപരമ്പരകളുടെ പട്ടികയാണ്. ശാസ്താം പാട്ടു കലക്കായി ജീവിതം ഹോമിച്ച് ആ രംഗത്ത് നമ്മുക്ക് പലതും നേടിത്തന്ന് നിലവാരമുള്ള ഒരു കലാവിഷ്ക്കരണമാക്കി ഉയർത്തിക്കാണിച്ച ആ മഹാന്മാരോടുള്ള സ്നേഹാദരവുകളെ പ്രത്യേകം പ്രകടമാക്കി. "ഗുരുപൂജ" നിർവ്വഹിച്ചിരിക്കുന്നു; ഇതിലൂടെ മാസ്റ്റർ.

ചുരുക്കത്തിൽ ശ്രീ. സുബ്രഹ്മണ്യൻ മാസ്റ്റർ ചെയ്തിരിക്കുന്ന സ്വാമിനാമത്തിലുള്ള ഈ അനർഘസേവനം എന്നെന്നും വിലമതിക്കപ്പെടുമെന്ന് എനിക്കുറപ്പുണ്ട്. ശാസ്താംപാട്ടു രംഗത്തെ കലാകാരന്മാർ മാത്രമല്ല, വരുംതലമുറകളും, മുഴുവൻ ജനങ്ങളും ഈ വിലപ്പെട്ട പുസ്തകം ഉപയോഗപ്പെടുത്തുമാറാകട്ടെ എന്ന പ്രാർത്ഥനയോടെ, മാസ്റ്റർക്ക് സർവ്വഭാവുകങ്ങളും നേർന്നുകൊണ്ട് സ്വാമിനാമത്തിൽ ഞാൻ ഉപസംഹരിക്കട്ടെ.

സ്വാമിയേ ശരണമയ്യപ്പാ................

എന്ന് വിജയാശംസകളോടെ,
ദ്വിതീയ ശാസ്താതിലക അവാർഡ് ജേതാ
ആശാൻ ഗോപാലൻ നായർ (ഒപ്പ്)
മഴുവഞ്ചേരി ഹൗസ്
ചാലക്കുടി

ചാലക്കുടി
7-5-2003

# സ്വാമിയുടെ വിളക്കനുഷ്ഠാനം
# സമസ്ത താളങ്ങളും, ശാസ്താംപാട്ടുകളും

## ഉള്ളടക്കം

### ഭാഗം 1 അനുഷ്ഠാനപർവ്വം

#### അധ്യായം 1

**അനുഷ്ഠാനങ്ങളും ചടങ്ങുകളും**

ഘട്ടം 1 മഠപതിയെ നിശ്ചയിക്കാൻ ....... 15
ഘട്ടം 2 മഠപതിയെ സ്വീകരിക്കൽ ......... 15
കുടിവെപ്പ്, പാട്ട് ......................... 16
അമ്പലം, സ്ഥാനങ്ങൾ ....... 17-18
ഏറ്റുവാങ്ങൽ ............................. 18
എഴുന്നെള്ളിച്ചിരുത്തി പൂജ. ... 19
ഉച്ചപൂജ, ഉച്ചപ്പാട്ട് ..................... 20

#### അധ്യായം 2

**പാലകൊമ്പ് എഴുന്നെള്ളിപ്പ് പുറപ്പാട്**

**എഴുന്നെള്ളിപ്പ് പാട്ടുകൾ**
മാഹേശ്വര സ്തുതി
നൃത്തത്താളം ഗൗരീശസ്തുതി
ദാരികവധം
ശബരീശവന്ദനം
അയ്യപ്പ സ്തുതി
സ്വാമി വന്ദനം
മലയാത്ര
പരാശക്തി സ്തുതി
സ്വാമീവന്ദനം
ശ്രീ സുബ്രഹ്മണ്യ സ്തുതി
വേലവസ്തുതി
ആണ്ടവ പിണക്കം
വേലവ സ്തുതി
വള്ളിത്തിരുമണം

വരവിളി I പമ്പയിൽ കുളി നീരാടി .. 24
അമ്പൊടു തുമ്പ ....................... 25
വരവിളി II ശരണം .................. 25
അമ്പിളിഗംഗ ........................... 26
കൈലാസനാഥൻ ..................... 27
മാർത്താണ്ഢ സന്നിഭം ........... 31
ശ്രീ. ശബരിമലയിൽ ................ 32
കണ്ടനയ്യൻ കരത്തിലേ ........... 34
ആദരാൽചില .......................... 34
അമ്മേ മഹേശ്വരിയേ ............... 37
ശ്രീ. ശബരീശനയ്യ .................. 38
പണ്ട് പരന്തപ .......................... 39
വീരവീര സുബ്രഹ്മണ്യ ........... 39
ലോകപിതാ ............................. 40
തങ്കമയിലേറിയാടും ................. 41
വീണാധരനായ ......................... 42

പടയണി
ദേവീ സ്തുതി
വീരപരീക്ഷ
ദേവീ സ്തുതി
കളരിപണി
പാൽകിണ്ടി പുറപ്പാട്
വരവിളി III
ദേവീസ്തുതി നൃത്തപ്പാട്ട്
കൊടുങ്ങല്ലൂരമ്മസ്തുതി
പരാശക്തി സ്തുതി
പരാശക്തി സ്തുതി

അന്നനേർനടയൊത്ത ............ 45
ഹരനു തൃക്കനൽമിഴി ............ 46
അസ്ഥിമാലയണിന്തര ............ 47
തൃക്കൺമൂന്നിനെക്കൊണ്ട് .... 48
ഉപരിവല്ലഭ ............ 48
ആഴിവർണ്ണനയ്യനുടെ ............ 52
അമ്പൊടു ഗണനാഥനും ........ 54
കുമ്മിയടിയമ്മെ ............ 55
ഭദ്രേനമോനമ ............ 55
ഹിമശൈലകുമാരി ............ 56
ബാലകുലമൌലി ............ 57

## അധ്യായം 3

**കളത്തിൽ പാട്ട്**

കവിവഴക്കം
ഉടുക്കിൻ മൂലം
ഉടുക്ക് എടുക്കാൻ
ഏകം കൊട്ടിമേഞ്ഞിറങ്ങൽ
ഗണപതിമൂലം

ഹരിശ്രീ ............ 58
ആദിമുന്നം പരം ............ 59
ശ്രീ ഉടുക്കെ ഞാനെടുപ്പതി .. 60
ശങ്കരായനമസ്തുഭ്യം ............ 60
കുംഭി മുഖവന്റെ ............ 61

## അധ്യായം - 4

**വന്ദനഗീതങ്ങൾ**

മൂലഗണപതി 1
ഗണപതി 2
ഗണപതി 3
ഗണപതി 4
ഗണപതി 5
ഗണപതി 6
ഗണപതി 7
ഗണപതി 8
ഗണപതി 9
ഗണപതി 10
സരസ്വതി സ്തുതികൾ 1
സരസ്വതി സ്തുതികൾ 2

മൂലവിനായക ............ 61
അസ്ഥിമാലയും ............ 62
അരവമമ്പിളി ............ 63
പൊൻമുടിയും ............ 64
ആനമുഖവനെ ............ 65
കറ്റമാൻ ജട ............ 65
കടതടമുഖം കുടവയർ ............ 66
ഹരിശ്രീ ഗണപതയേ ............ 66
ഹരനുടെ തിരുമകനെ ............ 67
മൂലവിനായക ............ 67
നല്ലരൂപീ ............ 68
അല്ലിത്താരിതളിങ്കൽ ............ 69

സരസ്വതി സ്തുതികൾ 3 — പങ്കജാസന ............................ 70
സരസ്വതി സ്തുതികൾ 4 — സരസ്വതി ദേവി തന്റെ ............ 70
സരസ്വതി സ്തുതികൾ 5 — പത്മസംഭവൻ ഭാര്യേ ............ 72
സരസ്വതി സ്തുതികൾ 6 — വാണീദേവീ ............................ 72
ഗുരുവന്ദനങ്ങൾ 1 — ഹരിശ്രീയെന്നരുൾ ചെയ്യിച്ച . 73
ഗുരുവന്ദനങ്ങൾ 2 — ഹരനുനന്ദനനായ .................... 74

## ഭാഗം 2 അവതാരപർവ്വം

### അധ്യായം 1

**അവതാര കഥാകഥനം**

ശൂർപ്പക ജനനം — ബ്രഹ്മസൂനുപുലസ്ത്യ ........... 77
ശൂർപ്പക ജനനം — ഹരിഹരസുതനായ ................ 79
ശൂർപ്പക തപസ് — ഹരിഗുരുഗണ.......................... 80
ശൂർപ്പകന് വരലാഭം — ശ്രീ പരമീശൻ .......................... 81
വേലാമുടക്കം — ശ്രീ വൈകുണ്ഡത്തിൽ ........ 82
വിഷ്ണുവിന്റെ വരവ് — ശ്രീ കൈലാസത്തെ ................ 83
ഒന്നാം മോഹിനി — പേടിക്ക വേണ്ട.......................... 84
മായാരൂപത്തിൽ ആഗ്രഹം — മായവന്റെ മായാ ....................... 88
2-ാം മോഹിനി — കാറിലേറെ ................................ 89
സ്വാമീ ജനനം — പുണർന്ന നാളിൽ .................... 90
സ്വാമി കൈലാസത്ത് — പുരഹരൻ തിരു ....................... 92
ജാതകം — ഹരിഹരസുതൻ തന്റെ ........... 94
വിദ്യാരംഭം — അരിപൊന്നും പണവും.......... 96
ശ്രീദേവിയെ കുടിയിരുത്തൽ — ശ്രീമയ പാൽക്കടലിൽ............ 98

### അധ്യായം 2

**പാലാഴി മഥനം വഴി**

ദുർവ്വാസാമുനിക്ക് മാലലാഭം — കരിവരാനനാം .......................... 99
ദേവേന്ദ്രന് മാലലാഭം — മുനിവരനും ............................ 100
ദുർവ്വാസാശാപം — സുരവരനും മാലയെ............. 101
ബ്രഹ്മാദികളുടെ പുറപ്പാട് — ദുർവ്വാസാവിന്റെ ...................... 102
ശ്രീനാരായണ സ്തുതി — ഈരേഴുലകിനും ..................... 103
മഥനാലോചന — മൂർത്തിമൂവ്വരും ........................ 103

ഗരുഡവിക്രമം
വാസുകി മഹത്ത്വം
പാലാഴി മഥനം I
ഭഗവാന്റെ വിഷപാനം
പാലാഴി മഥനം II
അമൃതാവതാരം
മോഹിനിവേഷം I
അമൃതഹരണം
അസുരരുടെ ശ്രമളി
രാഹുകേതു ഉൽപത്തി
വേഷം കാണാൻ ആഗ്രഹം
വിഷ്ണുമായാരൂപം II
സ്വാമീ ജനനം

ആഴിയെക്കടഞ്ഞീടാ ............. 104
സപ്തസാഗരം ....................... 105
വേണ്ടതൊക്കെ ....................... 106
കാലകാലകമലാസ്ത്ര ........... 107
മൂർത്തിമൂവ്വരും ....................... 108
മുന്നമെയെഴുന്നെള്ളി ............. 109
മാനനീയഗുണനിധേ ............. 110
ചെന്നുദൈത്യപുരി ................. 111
യോഷമാർമണി ....................... 112
മായാമോഹിനി ....................... 114
അരിസുധാഘടം ..................... 115
വണ്ടാളും നിറമാണ്ട ............... 116
പുണർന്നനാളുടനെ ................ 117

## അധ്യായം 3

പിഴദോഷം

അയ്യന്റെ ദേവലോകയാത്ര
സ്വർഗ്ഗ വൈഭവം
വേദമത്സര പണയം
വേദമത്സരം
ദേവകളുടെ ചതി
മധുപാനം
ഗരുഡാദ്രീവാസം
ദേവകളുടെ കുടിയിരുത്തൽ

എന്ത് എന്തെന്റെ ..................... 118
സർഗ്ഗവൈഭവപൂരിതം ........... 119
അണ്ടർകോൻ ഉലകിനു......... 120
മറുനാളുഷസ്സിന് ....................... 121
വാസവാദി ............................... 122
സത്യമെന്നുനിനച്ചു ................. 122
ഖിന്നമാനസനായി .................. 123
ഹരിഹരസുതനെ .................... 124

## അധ്യായം 3 A

പനഎയ്ത്ത് കവി

ദേവലോകത്ത് പോകാൻ
ദേവലോകയാത്ര
പണയം
വേദമത്സരം
ദേവകളുടെ ചതി
മധുപാനം

ചൂതസായക ............................ 125
ജനകനോതിയ ......................... 126
വിശ്വവിശ്രുത ........................... 126
ഇന്ദുകലാധര ........................... 127
അന്നുരാവമരരും ..................... 129
അലറിമറിഞ്ഞ ........................ 130

### അധ്യായം 4

**മഹിഷിമർദ്ദനം വഴി**


മഹിഷാസുര വധം
മഹിഷിയുടെ തപസ്സ്
മഹിഷിപൂർവ്വ ചരിതം
ദത്തന്റെ മഹിഷാവതാരം
ആരിയശാസ്താവവതാരം
നാരദനിവേദനം
പന്തളാവതാരനിശ്ചയം
മണികണ്ഠാവതാരം
മന്ത്രിമാരുടെ കുതന്ത്രങ്ങൾ
പുലിപ്പാലിനു യാത്ര
മണികണ്ഠ വിജയം
പുലിപ്പുറത്ത് വരവ്
ഹരിശ്രീ ഗണപതെ ............... 132
വീരനാം മഹിഷാസുര .......... 133
നിൽക്ക നിൽക്കെടൊ ........... 134
അഖിലജഗങ്ങൾ ..................... 136
കാലം ഗമിച്ചു .......................... 137
ലോകകണ്ടകി .......................... 138
നാരദമുനി ............................... 138
അന്തകാന്തക ........................... 139
സ്വർഗ്ഗീയ സുഖ ...................... 140
ബാലനാം മണികണ്ഠ .......... 141
വീരനാം മണികണ്ഠൻ ......... 142
വലരിപുതെളിഞ്ഞ ................ 144


## ഭാഗം 3 താളപർവ്വം

### അധ്യായം 1

**ഉടുക്കിൻ മഹത്ത്വം**


ഉടുക്ക് വിശ്വാകാരം ........................................................ 147
ഉടക്കിലെ ദേവസ്ഥാനം, നാദസ്ഥാനം ................................ 148
പഞ്ചവീരൽ സ്ഥാനം ........................................................ 149
വന്ദനം കൊട്ടൽ ............................................................... 149
ഉടുക്ക് വാദ്യം ................................................................. 151
ഉടുക്ക് താളം .................................................................. 151
താളവും കാലവും ............................................................ 152
കാലബന്ധിതമായ താളഘടന .......................................... 152
ഉടുക്കിലെ താള പ്രകൃതി ................................................. 153
മാത്രാ സംവിധാനം .......................................................... 154
ശാസ്താംപാട്ടിലെ കാലനിർണ്ണയം (ചാർട്ട്) ..................... 157

## അധ്യായം 2
## ശാസ്താംപാട്ട് താളങ്ങൾ


മുത്താളം ................................ 158
തൃപുട ................................ 161

**ആദി താളങ്ങൾ**

നാലാം താളം ................................ 162
തെക്കൻമുത്തളം ................................ 162
കുമ്മിതാളം ................................ 163

**ചൂഴാദിതാളങ്ങൾ**

ഏകതാളം ................................ 164
രൂപകതാളം ................................ 167
ചെമ്പടതാളം ................................ 171
കാരിക താളം ................................ 173
വർമ്മ താളം ................................ 174
കുംഭ താളം ................................ 175
ചുഴാരിതാളം ................................ 176

വർമ്മതാളം - പഴയ രീതി
പൂർവ്വാധികം ഉത്തരാധികം ................................ 180

**പുറംതാളങ്ങൾ**

കൊണ്ടര് കൊണ്ടരാശി ................................ 181
പരിവട്ടങ്ങൾ ................................ 181
മകുടത്താരികൾ ................................ 182
കവിത്താം ................................ 182
ദൊങ്കത്താരികൾ ................................ 182
കൈവിധം ................................ 182
ഹനുമാൻ ചാട്ടം ................................ 182
വിളംബിതം ................................ 182

**വന്ദനതാളങ്ങൾ**

ഗണപതി ................................ 182
കൃപം ഗണപതി ................................ 183
മൂലഗണപതി ................................ 183
ഔഷധ ഗണപതി ................................ 183
ഗണപതി ചാര് ................................ 183
സരസ്വതി 19 വിരൽ ................................ 183
സരസ്വതി 46 വിരൽ ................................ 183
ലക്ഷ്മി 28 വിരൽ ................................ 183
ചതുർഭുജം ................................ 183

## അധ്യായം 3

ഉടുക്കിലെ വിരുതുകൾ

നാലും തളയ്ക്കൽ ................. 184
മുറിയ്ക്കൽ ................. 184
പാട്ട് മുറി ................. 184
താളം മുറി ................. 187
മാത്രാമുറി ................. 188–191

## അധ്യായം 4

ശാസ്താംപാട്ട് വിലയിരുത്തൽ ................. 192
ശാസ്താംപാട്ട് പാടികൊട്ടുന്ന രീതി ................. 193
ശാസ്താംപാട്ട് ഗീതപ്രകാരം
അന്നവിധം ................. 198
മുന്നവിധം ................. 198
ഈഴവിധം ................. 198
ചാരുവിധം ................. 198
തള്ളത്തായം, പിള്ളത്തായം ................. 198
ചില സാമൃത്യ പ്രകടനങ്ങൾ ................. 199

# ഭാഗം 4 സേവാപർവ്വം

## അധ്യായം 1

ഇളവരസേവം

| | | | |
|---|---|---|---|
| പടനിരപ്പ് | I | അന്നത്തൂണിന്നരി | 202 |
| പടനിരപ്പ് | II | കോലാഹലവാദ്യധ്വനി | 203 |
| പടനിരപ്പ് | III | പടകളൊക്കെ നിരത്തി | 203 |
| പടനിരപ്പ് | IV | ആറും ജടയണിന്ത | 205 |
| പടനിരപ്പ് | V | അരഭ മണിന്തര | 205 |
| പടനിരപ്പ് | VI | ആറണിന്തര പുത്തിര | 206 |
| ചൂതാട്ടം | I | ഉടനെചില | 207 |
| ചൂതാട്ടം | II | പുരഹര സുതനെ | 208 |
| ചൂതാട്ടം | III | കതിരവന്നൊളി | 209 |
| 1–ാം കളി | IV | നാലുകൊമ്പാലവർ | 210 |
| 2–ാം കളി | V | കുറയരുതിനി | 211 |
| 3–ാം കളി | VI | ഇഷ്ടനാമിളഹരജ | 211 |
| 4–ാം കളി | VII | ഇട്ടചൂതിനു | 212 |
| 5–ാം കളി | VIII | ഇത്തരം കളിനാല് | 212 |

## അധ്യായം 2


**മാലാസേവം** I ശംഭുവിൻ മകനന്നൊരു ........ 214
II ബാലസുന്ദരി .......................... 215
III സുന്ദരം പുരുഷ ....................... 216
IV ചാരുരൂപനരോത്തമ ............... 216
V തിങ്കൾനേർമുഖി ....................... 217


## അധ്യായം 3


**അരിപൊലിവ്**
കാണിപ്പാട്ട് I ശ്രീ കൈലാസ ......................... 218
കാണിപ്പാട്ട് തുടർച്ച II കേളിയുള്ള ............................... 219
കാണിപ്പാട്ട് തുടർച്ച III കാണിപ്പാട്ടിൽ ........................... 220
അരിപൊലിവ് I ഇസ്സഭയിലെ ............................. 221
അരിപൊലിവ് തുടർച്ച II ഒന്നിതാകും ............................. 222
അരിപൊലിവ് തുടർച്ച III പാട്ടുകേട്ടവളാരിയ ................ 223
**വേളിസേവം**
I മന്നൻ മലയാളി....................... 226
II മീനകേതന ............................. 227
III പരമേശ്വര പുത്തിര ................ 228


## അധ്യായം 4


**പൂങ്കൊടി സേവം**
പാണ്ഡിക് പോകാനൊരുക്കം അന്നം നടയൊത്ത ................ 229
പാണ്ഡിക് പോകാനൊരുക്കം ഊരിൽ പെരിയ ...................... 229
പാണ്ഡിക് പോകാനൊരുക്കം മന്നൻ മലയാളി....................... 230
അയ്യൻ പാണ്ഡി നാട്ടിൽ കണ്ടനാരുടെ .......................... 230
അയ്യൻ പാണ്ഡി നാട്ടിൽ ചില്ലൂരി അമ്പലം ...................... 231
ആരിയ കന്യാദുഃഖം അതിതാപം ............................. 232
ആരിയ പൈങ്കിളിദൂത് ഏഴാമൽമലമേലെ .................. 233
കാണുന്നു സേവകൻ ............ 233
അല്ലിത്തോരണം ...................... 234
ആരിയ സേവകൻ.................. 234
മക്കളില്ലാ .................................. 236
കാരിക്കുതിരയും ..................... 237

അപ്പോൾ വരുന്നൊരു ........... 237
അവിടന്നും കുതിരയെ ......... 238
മുന്നം കുതിരയെ .................. 239
കാണുന്നു സേവകൻ ............ 239
അമ്പാലെ കാരിക്കുതിര ....... 240
മാളികയിൽ ഓടി .................... 240
കളരുചി കിളറിന .................. 242

അധ്യായം 5

പാണ്ഡിയസേവം

I പരമശിവൻ .............................. 243
II അസ്ഥിമാലയണിഞ്ഞ ........... 244
III പുരമെരിചെയ്ത ..................... 245

പുലിസേവം

I പന്ത്രണ്ടു വയസ്സിലയ്യൻ ........ 246
II അഷ്ട വൈദ്യരു .................... 247

പുലിസേവം

മലയാളിതാൻ ചെന്ന് ............ 248
മേലെ തെരുവതിലൂടെ ......... 249
ഇത്തരം മധുവാണി ............... 250
ഉള്ളാട ക്കുടി .......................... 250
പുലികളെ കൊണ്ടു ................ 251
ഹരിഹര ഹര ......................... 252

അധ്യായം 6

പന്തളസേവം

പന്തളത്തിൽ

അന്തകരിപുനന്ദന .................. 254
ഉദയരാജാവും ........................ 255
ഇപ്പോൾ വന്നിനപട .............. 256
സത്യമമ്പൊടു ......................... 257
സത്യവ്രതനാം ......................... 258
ഏവം ശബരീശ ....................... 258

അധ്യായം 7

പ്രശ്നോത്തരങ്ങൾ

പാണ്ഡിയസേവ

ചന്ദ്രശേഖരപുത്തിര .............. 259
കേൾക്കമന്നവ ........................ 260

| | | |
|---|---|---|
| | കമലലോചനനായ | 261 |
| | കണ്ടർമകൻ | 262 |
| പരശുരാമചരിതം | സരസിജാക്ഷണ | 263 |
| | പരശുരാമന | 264 |
| ജാലന്തര വധം | ലക്ഷ്മിയാൾക്ക് | 265 |
| | ശാസ്ത്രവിജ്ഞരിരിക്കു | 265 |
| | ശ്രീഹരനോടെ | 266 |
| **ആധാരക്രമം** | | |
| | അന്തകരിപു | 268 |
| | കേൾക്കമന്നവ | 269 |
| | ആധാരക്രമമിനിയും | 269 |
| | സ്ഫടികവർണ്ണ | 271 |
| **ഉടുക്ക് മൂലം** | ഭൂതനാഥകഥാമൃതം | 272 |
| | മൂലമായ ചില | 272 |
| **അധ്യായം 8** | | |
| **വേല്ലാർ സേവം** | | |
| | അന്നത്തിൽ നട | 274 |
| മുതുപറവീ | ഇത്തരം കിഴവി | 275 |
| | മക്കളെ പന്ത്രണ്ടാൾ | 275 |
| ചെറുകുത്തി | ചെറുകുത്തിപ്പെണ്ണിന്റെ | 276 |
| വേളാർപുരി | പണ്ടുസേവകനാർ | 278 |
| **അധ്യായം 9** | | |
| **ഈഴോത്തര സേവം** | അരചരിൽ മണി | 279 |
| കപ്പൽ പണി | അമ്മാച്ചനുടെ | 279 |
| | അറിയണം കേളി | 281 |
| ഈഴത്തു നാട്ടിൽ | ഏറിയവാദ്യ ധ്വനി | 282 |
| | പഞ്ചശരരിപു | 282 |
| | പെൺകൊടിയയ്യലാൾ | 282 |
| | കുറവും തോറും | 283 |
| | നീലനീരദകളേ | 283 |
| | പിറ്റെന്നാൾ പുലർകാലെ | 285 |
| | വണ്ടണിക്കുഴലാൾ | 285 |

അന്തണസേവം

താനും തന്റെ പെരുമ്പട ....... 286
അന്തണന്റെ പടികൂടി ............ 288
കത്തീടിന തീപോൽ ............ 289

അധ്യായം 10

വാവർ ചരിതം
ത്രിപുര ചരിതം — പരിചിലിന്നു ............................ 290
രക്ഷകൻ ഹരി ......................... 291
ആയവണ്ണം മുടച്ചു ................. 292
വൃക്ഷാവതാരം — കേൾക്കണം മഹാ ................. 293
എല്ലാരും പോണുമ്മാ ........... 294
ഉമ്മചൊല്ലിയ ........................... 295
ഹള്ള പടച്ചവനെ .................... 296
വാവർ ജനനം — കപ്പാരി തോട്ടത്തിൽ ............. 297
ആരും വഴിമാറി ...................... 298

അധ്യായം 11

മംഗള സ്തുതികൾ
സുബ്രഹ്മണ്യ സ്തുതി — കാർത്തികയും ......................... 299
അയ്യപ്പമംഗളം — തലയതിൽ കല ...................... 300
തിരുനാമങ്ങളും ....................... 301
ശോഭിച്ചീടിന ............................ 301
അന്തകാന്തകൻ തന്റെ .......... 302
വീരമണി കണ്ഠ ..................... 302
ശ്രീ ശബരീശ ......................... 302
കളംകൊള്ളൻ — സ്വാമി അയ്യനീ ........................ 303
വേട്ടവിളി
ഇന്നു ഞാൻ സഭയിൽ ......... 304
പള്ളിക്കെട്ട് നിറക്കുമ്പോൾ — ലോകത്തിലുള്ള മാനുഷ ..... 306

## ഭാഗം 5 ശ്ളഥപർവ്വം


| | | | |
|---|---|---|---|
| ഗണപതി | | അപ്പ്ചുടും | 309 |
| | I | ഹരിഹരനാം | 309 |
| | II | കൊമ്പ് നല്ല ചുകര | 310 |
| സരസ്വതി | | വേദരൂപിണി | 311 |
| | I | നന്മയോടു ശിവങ്കൽ | 312 |
| | II | ഹരനുത്ര്യക്കനെൽ | 313 |
| എഴുന്നള്ളിപ്പിന് | | അന്നനേർനട | 314 |
| നാഗമണി സേവം | | ഹരനുപുത്തിര | 315 |
| അരിപൊലിവ് | | ഹരനുപുത്തിര | 316 |
| ശൂർപ്പകൻ കവി | I | ഉഗ്രനേകിയ | 317 |
| | II | ഹരിയും കരിവരനും | 319 |
| അരിപൊലിവ് | | അടർവിയൻമല | 321 |
| ജനനം | | വിഷ്ണുമായ ഹരി | 322 |
| | | സ്വർണസന്നിഭ | 325 |
| അമ്പലവർണ്ണന | | വെള്ളിമാമല | 330 |
| ജാതകഗ്രഹനില | | അന്തരങ്ങൾ | |
| മോഹിനീ വേഷം | | ചിത്തത്തിൽ | |
| ജാതകം | I | അയ്യപ്പൻ പിറന്ന | 333 |
| | II | അഴകിൽ പുരഹര | 335 |
| കുറത്തിപ്പാട്ട് | | ഹരിഹരസുതൻ | 336 |
| വാണിഭം | | വാണിയനാർ | 338 |
| വാണിഭം | | വട്ടാറയിൽ ശാലപുകഴ്ത്ത് | 340 |

സ്വാമിയുടെ

# വിളക്കനുഷ്ഠാനം

ഭാഗം 1

# അനുഷ്ഠാനപർവ്വം

## (ആദിപർവ്വം)

## അധ്യായം – 1

## © അനുഷ്ഠാനങ്ങളും, ചടങ്ങുകളും

ആദി മതഅനുഷ്ഠാനഭക്തിധാരയിൽ നിന്ന് വളർന്ന് ഇന്നത്തെ നിലയിലായ അയ്യപ്പൻ വിളക്കിലും അനുഷ്ഠാനങ്ങൾക്കോ, ചടങ്ങുകൾക്കോ, കുറവില്ല. ഭക്തരിൽ ഭയഭക്തി വിശ്വാസങ്ങൾ ഉളവാക്കി നിലനിർത്താൻ അവ കാര്യമായ പങ്ക് വഹിക്കുന്നുമുണ്ട്. എളുപ്പത്തിൽ ഓർമ്മിച്ചെടുക്കാനുള്ള സൗകര്യം പരിഗണിച്ച് അവയെ ഏതാനും ഘട്ടങ്ങളാക്കി തരംതിരിച്ചിരിക്കുന്നു.

ഘട്ടം 1 മഠപതിയെ നിശ്ചയിക്കൽ, മഠപതിവരണം, ചാർത്ത് സ്വീകരണം, വ്രതാചരണം, കളമൊരുക്കൽ, പന്തലിന് കാലിടൽ, പന്തലൊരുക്കൽ, ഒരുക്കുകൾ സംഭരിക്കൽ.

ഘട്ടം 2 മഠപതിയെ സ്വീകരിക്കൽ, കുടിവെപ്പ്, പൂജ, അമ്പലത്തിന് കാലിടൽ, അമ്പലപ്പണി, ഏറ്റുവാങ്ങൽ, അലങ്കരിക്കൽ, കൂറയിടൽ, പീഠ സ്ഥാനങ്ങൾ, പീഠപൂജ എഴുന്നെള്ളിച്ചിരുത്തൽ, ഉച്ചപൂജ, ഉച്ചപ്പാട്ട്, അന്നദാനം

ഘട്ടം 3 എഴുന്നെള്ളിപ്പിന് പുറപ്പാട്, ഏഴിലംപാലകടയ്ക്കൽ പൂജ, പാലക്കൊമ്പ് വെട്ടൽ, വരവിളി, എഴുന്നെള്ളത്ത് തുടക്കം, എഴുന്നെള്ളത്ത് അമ്പലത്തിൽ, പന്തലിൽ നൃത്തം, ദീപാരാധന, പാലക്കൊമ്പ് നാട്ടൽ, പ്രാഥമിക പൂജ, അത്താഴപൂജ

ഘട്ടം 4 പന്തലിൽ പാട്ടിന് ആരംഭം, കവി, വന്ദന താളങ്ങൾ ഗണപതി സരസ്വതി-ഗുരുവന്ദന ഗീതങ്ങൾ, സ്വാമി അവതാരം വഴിപാടുകൾ, സ്വാമീജനനം, ബാല്യം വിദ്യാഭ്യാസം പിഴദോഷം, ഗരുഡാദ്രിവാസം

ഘട്ടം 5 പാൽകിണ്ടി നിറച്ച് പൂജ, ദേവിയെ എഴുന്നെള്ളിച്ചിരുത്തൽ, പറനിറപ്പ്, അമൃതപൂജ, വടക്കുംവാതുക്കൽ പത്മമിട്ട് പൂജ.

ഘട്ടം 6 സേവം വഴിപാടുകൾ, തിരിയുഴിച്ചിൽ, വാവർ പാട്ട്

ഘട്ടം 7 സ്വാമിയേയും പരിവാരങ്ങളേയും പുറത്തേക്ക് എഴുന്നെള്ളിക്കൽ, കനലാട്ടം, വെട്ട്തട, വടക്കുംവാതുക്കൽ തർപ്പണം, ഭൂതഗണ ഉദ്വസനം, അനുഗ്രഹ വെളിപാട്, കാണിക്കയിടൽ, ദേവചൈതന്യങ്ങളെ ഉദ്വസിക്കൽ, അമ്പലം ഇളക്കൽ, മഠപതിക്ക് ദക്ഷിണ, വിടവാങ്ങൽ

**ഘട്ടം 1 : മഠപതിയെ നിശ്ചയിക്കൽ**

അയ്യപ്പൻ വിളക്കനുഷ്ഠാനത്തിൽ മഠപതിക്കാണ് പ്രധാന പങ്ക്. ഉചിതനും, പൂർവ്വീക ആചാരാനുഷ്ഠാനങ്ങൾ അറിഞ്ഞ് പ്രവർത്തിക്കുന്നവനും, മഠപതി പാരമ്പര്യത്തിൽ മതിയായ സേവാ ബലമുള്ളവനും ആയ മഠപതിയാണ് ഉത്തമം. ആ സംഘത്തിലെ എല്ലാവരും തന്നെ ഭയഭക്തി സദാചാരശീലഗുണങ്ങൾ ഉള്ളവരും ആദരണീയരുമായിരിക്കും, (അങ്ങനെ ആയിരിക്കണം).

**മഠപതിവരണം :** മഠപതിയെ നിശ്ചയിച്ചു കഴിഞ്ഞാൽ വിളക്ക് നടത്തിപ്പുകാരനായ ആൾ അദ്ദേഹത്തെ ചെന്നുകണ്ട് കാര്യം ഉണർത്തണം. മഠപതിക്ക് സമ്മതമെങ്കിൽ ഉത്തമമായ മുഹൂർത്ത കാലം കണ്ടെത്തി ആ ദിനത്തിൽ വിളക്ക് നടത്തിത്തരാമെന്ന് ഏല്ക്കും,

**ചാർത്ത് :** തുടർന്ന് മഠപതി വിളക്കനുഷ്ഠാനത്തിനു വേണ്ടതായ സമസ്തഏർപ്പാടുകളും ഒരുക്കങ്ങളും വിവരിക്കുന്ന ഒരു കുറിപ്പ് തരുന്നതാണ്. ദക്ഷിണ നൽകി വിളക്ക് നടത്തിപ്പുകാരൻ ഇത് സ്വീകരിക്കുന്നു.

**വ്രതാചരണം :** വിളക്ക് ചാർത്ത് വാങ്ങിക്കഴിഞ്ഞാൽ വിളക്ക് കഴിയുന്നതുവരെ ബന്ധപ്പെട്ട എല്ലാവരും തന്നെ വ്രതം ആചരിക്കേണ്ടതാണ്.

**കളമൊരുക്കൽ :** വിളക്ക് നടത്താൻ ഉദ്ദേശിക്കുന്ന ഇടം നിരപ്പാക്കി ഒരുക്കി മെഴുകി ശുദ്ധിയായി പരിരക്ഷിക്കേണ്ടതാണ്. ദീർഘ ചതുരമോ, സമചതുരമോ ആകാം.

**പന്തലിന് കാലിടൽ :** തയ്യാറാക്കിയ കളത്തിൽ നല്ല ദിവസം നോക്കി പന്തലിന് കാലിടുക പതിവുണ്ട്.

**പന്തലിടൽ :** പത്തടിയിൽ കുറയാത്ത ഉയരത്തിൽ പന്തലിട്ട് സാധ്യമായ അലങ്കാരപണികൾ ചെയ്യാവുന്നതാണ്.

**ഒരുക്കങ്ങൾ സംഭരിക്കൽ :** ചാർത്ത് പ്രകാരമുള്ള എല്ലാ ഇനങ്ങളും മുൻകൂട്ടി സംഭരിച്ചു വെക്കണം. മഠപതിയെ അവ ഏല്പിക്കുന്നതും നന്നായിരിക്കും.

**ഘട്ടം - 2 മഠപതി പരിവാരങ്ങളെ സ്വീകരിക്കൽ**

ഉദയം മുതൽ ഉദയം വരെയാണ് സാധാരണയായ വിളക്കു ചടങ്ങുകൾ. അതിനു തക്കവിധം മഠപതിയും സംഘാംഗങ്ങളും എത്തിച്ചേരുന്നു. സ്വാമീബിംബവും, തിരുവായുധങ്ങളും, പട്ടും മറ്റും എടുത്തുകൊണ്ടാണ് ശംഖനാദത്തോടെയുള്ള മഠപതിയുടെ വരവ്. അപ്പോൾ സ്വാമിയെ എന്നപോലെ വരവേൽക്കണം. കുടുംബനാഥൻ

നിലവിളക്ക് നിറ, ജലപാത്രം, എന്നിവയോടുകൂടിച്ചെന്ന് മഠപതി യുടെ കാൽകഴുകി വിരിച്ചിട്ട വെള്ളയും കരിമ്പടത്തിലൂടെ നടത്തി മുൻപേ ഒരുക്കി വെച്ച പൂജാമുറിയിലേക്ക് ആനയിക്കുന്നു. ശംഖ നാദത്തോടും ശരണമന്ത്രത്തോടും കൂടി പൂജാമുറിയിൽ എത്തുന്ന മഠപതി ഉടൻതന്നെ സ്വാമിയെ കുടി വെക്കാനുള്ള ഒരുക്കങ്ങൾ നട ത്തുന്നു.

**കുടിവെപ്പ് :** ഒരുക്കിവെച്ച പീഠത്തിൽ സ്വാമിബിംബം കുടി വെച്ച ശേഷം ഇരുവശത്തും മുന്നിലും ഉപദേവന്മാരെയും പട്ടും തിരുവാ യുധങ്ങളും യഥായോഗ്യം വെച്ച് കുടിവെപ്പ് പൂജ ആരംഭിക്കുന്നു.

**പൂജ :** മഠപതി യഥാവിധി പൂജ നടത്തവെ സംഘാംഗങ്ങൾ ഉടുക്ക് കൊട്ടി കുടിയിരുത്തു പാട്ട് പാടുന്നു.

© **കുടിയിരുത്തു പാട്ട് - മുത്താളം**

സ്വാമിയേ ശരണം
 ശരണം പൊന്നയ്യപ്പാ .................
സ്വാമിയല്ലാതെ
 ശരണമില്ലയ്യപ്പാ .................
ശ്രീമത് ശബരീശാ .................
 ശ്രീ ഭൂതനാഥനേ .................
ശ്രീ ഹര വീര്യനയ്യാ .................
 ശ്രീ ധർമ്മ ശാസ്താവേ .................
ശ്രീപടി പതിനെട്ടിൽ
 മേലെയിരുപ്പോനേ
ശ്രീപീഠത്തിലമരും
 ശ്രീയോഗീശനേ നമഃ
ശ്രീയമ്മേ മാളികേ .................
 മഞ്ചാംബികേ ദേവീ
ശ്രീമൂലേ ഹേരംബാ .................
 ശ്രീപദ സേവ്യരേ .................
ശ്രീകവി സരസ്വതി
 നാവിന്നു സാരഥിയേ
ശ്രീ ഗുരുർഭൂതഗണ-
 രാർജ്ജിത പുണ്യഫലം
സദയമീ സദനത്തിൽ
 ശ്രീയേറ്റാനണയണേ
ശ്രീഹര ഹരിഹര
 ശ്രീമായാസുതനയ്യാ
നമഃ നമഃ മലരടി
 ശരണം നമിക്കുന്നേൻ

**അമ്പലം പണി :** പ്രധാന പൂജയ്ക്ക് സ്വാമിയേയും, പരിവാരങ്ങളേയും എഴുന്നെള്ളിച്ചിരുത്താനുള്ള അമ്പലം പണിയാണ് ഇനി വേണ്ടത്. മിക്കവാറും വാഴപ്പിണ്ടിയും, പോളയും, കുരുത്തോലയും ഉപയോഗിച്ചാണ് അമ്പലം പണിയുക. നടത്തുന്ന വിളക്കിന്റെ ഇനം അനുസരിച്ച് 1, 3, 5, 7 എന്നിങ്ങനെയാകും തീർക്കുന്ന അമ്പലങ്ങളുടെ എണ്ണം. ഒറ്റ അമ്പലം മാത്രമുള്ള ¼ വിളക്കാണെങ്കിൽ അയ്യപ്പസ്വാമിക്കു മാത്രം അമ്പലവും, മറ്റു ദേവന്മാർക്ക് സ്ഥാനങ്ങളും മതിയാകും. 3 അമ്പലങ്ങളുള്ള ½ വിളക്കിന് സ്വാമിക്കു പുറമേ ദേവിക്കും, വാവർക്കും അമ്പലങ്ങൾ തീർക്കുന്നു. ¾ വിളക്കിന് 5 അമ്പലങ്ങളും മതിൽക്കെട്ടും ഉള്ളതാണ്. അതിൽ കൂടുതലായി കരിമലക്കും കൊച്ചുകടുത്തക്കും കൂടി അമ്പലങ്ങൾ ഉണ്ടാകും. മുഴുവൻ വിളക്കിന് 7 അമ്പലങ്ങളും ചുറ്റുമതിൽ ഗോപുരങ്ങൾ എന്നിവയും വേണ്ടതാണ്. അതിൽ കൂടുതലായി ഗണപതിക്കും, സുബ്രഹ്മണ്യനും കൂടി അമ്പലങ്ങൾ ഒരുക്കുന്നു. മണിമണ്ഡപവും, നാഗത്തറയും കൂടി തീർക്കുന്ന സമ്പ്രദായമുണ്ട്. അമ്പലം പണി മുൻപേ തുടങ്ങിവെച്ച് വിളക്കു ദിവസം രാവിലെ പൂർത്തീകരിക്കുന്ന പതിവുമുണ്ട്.

**© അമ്പലസ്ഥാനങ്ങൾ**



അമ്പലസ്ഥാനങ്ങളുടെ (വിശേഷിച്ചും ഗണപതി, സുബ്രഹ്മണ്യ) കാര്യത്തിൽ മതഭേദം നിലവിലുണ്ട്. അതുപോലെ വെക്കുന്ന പീഠ സ്ഥാനങ്ങളുടെ കാര്യത്തിലും 9, 11, 13 എന്നിങ്ങനെ പ്രാദേശിക മാറ്റങ്ങൾ പ്രകടമാണ്. ശബരിമല അയ്യപ്പസ്വാമിയെ ഉദ്ദേശിച്ചാണ് വിളക്കനുഷ്ഠാനം നടത്തുക. ആകയാൽ കിഴക്കഭിമുഖമായിട്ടേ സ്വാമി അമ്പലം പണിയാറുള്ളൂ.

വീടിന്റെ മുമ്പിലിട്ട പന്തലിൽ, മാപതി നടയും വശങ്ങളും മറ്റു സൗകര്യങ്ങളും പരിഗണിച്ച് അമ്പലങ്ങൾക്ക് സ്ഥാനം നിശ്ച യിച്ച് കുഴികൾ എടുപ്പിക്കുന്നു. സഹായികൾ പിണ്ടിക്കാലുകൾ തയ്യാ റാക്കിയിരിക്കും. അമ്പലത്തിന് കാലിടൽ ഒരു പ്രധാന ചടങ്ങാണ്.

**അമ്പലത്തിന് കാലിടൽ :** അരി, പൂവ്, നെല്ല്, സ്വർണ്ണം, വെള്ളി നാണയം, കത്തിച്ച തിരി എന്നിവ ഒരു നാക്കിലയിൽ എടുത്ത് ജപിച്ച ശേഷം മറപതി അത് ഗൃഹനാഥനെ ഏൽപ്പിക്കുന്നു, കൂടെ ഒരു പിണ്ടിക്കാലും. ഗൃഹനാഥൻ ഈശാന കോണിലേക്ക് അഭിമുഖമായി നിന്ന് സ്വാമിയെ നമസ്കരിച്ച ശേഷം നാക്കിലകുഴിയിലിട്ട് മീതെ പിണ്ടിക്കാൽ നാട്ടുന്നു. ഇതേ സമയം മറ്റു കുഴികളിലും കാലിടപ്പെ ടുന്നു. തുടർന്ന് അമ്പലം പണി തുടങ്ങുകയായി.

**അമ്പലം പണി :** അമ്പലം പണി ഒരു കലാചാതുര്യപ്രകടനമാണ്. വിവിധ മാതൃകകളെ അനുകരിച്ചുകൊണ്ട് കമനീയതയും ശില്പ ചാതുര്യങ്ങളും ഒത്തിണക്കി 30ൽ ഏറെ മോഡലുകളിൽ അമ്പലം പണിചെയ്യാൻ കഴിവുള്ളവരുണ്ട്. വിസ്താര ഭയത്താൽ അവരുടെ പേരുകൾ എടുത്തു പറയുന്നില്ല. ഇത്തരം അമ്പലങ്ങൾ തന്നെ ജന ങ്ങളിൽ ഭക്തിപ്രകർഷം ഉണർത്തുവാൻ പര്യാപ്തങ്ങളാണ്. പൂമാല കളും, ദീപാലങ്കാരങ്ങളും കൊണ്ട് ചേതോമനോഹരമാക്കുന്നതി ലൂടെ ആ അമ്പലങ്ങളുടെ പൊലിമ അത്യാകർഷകമായിത്തീരുന്നു.

**ഏറ്റുവാങ്ങൽ :** അമ്പലം പണി കഴിഞ്ഞാൽ അത് ഗൃഹനാഥന് ഏല്പിച്ചുകൊടുക്കുന്ന ചടങ്ങുണ്ട്. ഏറ്റുവാങ്ങൽ എന്നാണതിനു പറയുക. ഗൃഹനാഥന്റെ സംതൃപ്തി ഉപഹാരങ്ങളിലൂടെ മറപതി യിലെത്തുന്നു.

**കൂറയിടൽ :** അമ്പലം ഏറ്റുവാങ്ങിക്കഴിഞ്ഞാൽ പിന്നെ ദേവനെ കുടിയിരിത്താനുള്ള ഒരുക്കങ്ങൾ ആരംഭിക്കയായി. അമ്പലത്തിന്റെ മുകളിൽ കിഴക്ക് പടിഞ്ഞാറ് നീളമായി അലക്കിയ വെള്ളമുണ്ട് മേലാ പ്പായി കെട്ടുന്നതാണത്.

**പീഠപൂജ :** കൂറയിട്ടു കഴിഞ്ഞാൽ പുണ്യാഹം ചെയ്ത് അമ്പലവും പരിസരവും ശുദ്ധമാക്കുന്നു. അമ്പലങ്ങൾക്കകത്ത് യഥാസ്ഥാനങ്ങളിൽ പീഠങ്ങളും, ഒരുക്കങ്ങളും വിളക്കും വെച്ച് പീഠപൂജ നിർവ്വഹിക്കുന്നതിലൂടെ ക്ഷേത്രം ദേവനെ പ്രതിഷ്ഠിക്കാൻ സജ്ജമാകുന്നു. ദേവനേയും പരിവാരങ്ങളേയും ക്ഷേത്രത്തിലേക്ക് മാറ്റി പ്രതിഷ്ഠിച്ച്, ഉച്ചപൂജ, ഉച്ചപ്പാട്ട്, അന്നദാനം എന്നിവയാണ് പിന്നത്തെ ചടങ്ങുകൾ.

**പാലകൊമ്പ് എഴുന്നെള്ളിക്കൽ :** ഉച്ചതിരിഞ്ഞ് 3 മണിയോടു കൂടി പാലകൊമ്പ് എഴുന്നെള്ളിപ്പിന് പുറപ്പെടുന്നു. താലം ഒരുക്കലാണ് ആദ്യം. അരി, പൂവ്, കവുങ്ങിൻ പൂക്കുല, നാളികേര മുറിയിൽ എണ്ണ അരിത്തിരി എന്നിവയോടെ താലം ഒരുങ്ങുന്നു. ഒരുങ്ങിവന്ന ബാലികന്മാർ അത് ഏന്തിനിൽക്കുന്നു. താലത്തിൽ ഏതാനും ചിലത് കൊളുത്തി മഠപതി സംഘാംഗങ്ങളുമൊത്ത് ഉടുക്ക് താളത്തോടെ കുടിവെച്ചിരിക്കുന്നേടത്ത് എത്തുന്നു. ശംഖനാദത്തോടെ ദേവന്റെ അനുജ്ഞ നേടിയ ശേഷം കർപ്പൂരാരാധന ചെയ്ത് പ്രതിബിംബവും തിരുവായുധങ്ങളും എടുക്കുന്നു. അന്നേരം മഠപതി വരവിളിയോടെ മഹേശ്വര *2 സ്തുതി (അമ്പോടു തുമ്പ പേജ് 25) പാടുന്നു. ആർപ്പ് കുരവ നടനട ഉടുക്ക് നാദത്തോടും താലം, കോൽവിളക്ക് അകമ്പടിയോടെ സംഘം എഴുന്നെള്ളിപ്പിനായി പുറപ്പെട്ട് പോകുന്നു.

***3 ഏഴിലംപാലകടയ്ക്കൽ :** സംഘം പുറപ്പെട്ട് ഏഴിലംപാലച്ചുവട്ടിലെത്തി നിൽക്കുന്നു. മഠപതി ഏഴിലംപാല കടയ്ക്കൽ വിധി പ്രകാരമുള്ള പൂജകൾ നടത്തി ശിഖരം വെട്ടിയെടുക്കുന്നതിനുള്ള അനുജ്ഞ നേടുന്നു. തുടർന്ന് വ്രതമെടുത്ത ആൾ പാലയിൽ കയറി വടക്കോട്ടുള്ളതും മൂന്ന് ശിഖരങ്ങളോടു കൂടിയതും, ഒരാൾ പൊക്കത്തിലുള്ളതുമായ ഒരു ശിഖരം വെട്ടിയോ, അറുത്തോ എടുക്കുന്നു. ശിഖരം നിലം തൊടാതെ താഴെയിറക്കി, അതിൽ കുരുത്തോല തോരണങ്ങൾ, അരിപുഷ്പാദികളോടെ നാണയം മുതലായവ ഇട്ടു കെട്ടിയ കോടി തോർത്തുമുണ്ട് ശിഖരത്തിൽ കെട്ടിത്തൂക്കിയിടുന്നു. തുടർന്ന് മേളാഘോഷത്തോടു കൂടി പാലകൊമ്പിനെ എഴുന്നെള്ളിച്ച്, പുറപ്പെടുന്ന സ്ഥാനത്തേക്ക് എത്തുന്നു.

---

*1 വിളക്ക് നടത്തുന്നിടത്തുനിന്ന് ശംഖനാദം കേൾക്കുന്നത്ര അകലമേ പാടുള്ളൂ

*2 വരവിളിയും പാട്ടും 26-ാം പേജിൽ കാണുക.

*3 വടക്കൻ ജില്ലകളിൽ പാലക്കൊമ്പ് എഴുന്നെള്ളിപ്പ് പകൽ 3മണിക്ക് ആരംഭിക്കുന്നു.

പാലക്കൊമ്പും ഘോഷയാത്രയും നിശ്ചിത സ്ഥാനത്ത് എത്തുന്നതോടെ എഴുന്നെള്ളിപ്പ് പുറപ്പാട് കാര്യങ്ങളായി. കോമരങ്ങൾ പട്ടും തിരുവാഭരണങ്ങളും അണിഞ്ഞ് ക്ഷേത്രനടയിൽ എത്തുന്നു. ബിംബം ക്ഷേത്രത്തിലേക്ക് പൂജിക്കാനായി കൊടുത്തയക്കുന്നു. താലം നിരത്തുന്നു. പൂജിച്ച പ്രതിബിംബം ഗൃഹനാഥൻ വാങ്ങി ഏന്തിനിൽക്കുന്നു. അതിന്നിരുവശത്തും തുരടുവിളക്കുകൾ. ഭസ്മത്തട്ട് ശംഖ് അതിന്നഭിമുഖമായി കോമരങ്ങൾ. കർപ്പൂരാരാധനയോടൊപ്പം ശംഖനാദവും കൂടിയസമയത്ത്, മഠപതി ശരണം വിളിയോടെ വരവിളി നടത്തുകയായി. വരവിളിയോടൊപ്പം അരിപുഷ്പങ്ങൾ കോമരങ്ങളുടെ ശിരസ്സിലേക്കിട്ട് * മഠപതി തന്റെ സേവാചൈതന്യത്തെ കോമരങ്ങളിലേക്ക് പകരുന്നു. വരവിളിയുടെ അന്ത്യഘട്ടത്തിൽ കോമരങ്ങൾ വെളിച്ചപ്പെട്ട് സോല്ലാസം ചെയ്ത് അരങ്ങ് തകർക്കുന്നു. ഈ സമയം ഉടുക്കിൽ നൃത്തത്താരി ആരോഹണാവരോഹണ ക്രമത്തിൽ കൊട്ടി രംഗം കൊഴുപ്പിക്കുന്നു. തുടർന്ന നൃത്തപാട്ടുകൾ തുടങ്ങി എഴുന്നെള്ളിച്ച് ക്ഷേത്ര പ്രദക്ഷിണം കഴിച്ച് പുറപ്പെട്ട് പോരുന്നു. ക്ഷേത്രമതിൽക്കെട്ടിനകത്തുനിന്ന് എഴുന്നെള്ളിക്കുന്ന പക്ഷം പാലകൊമ്പ് മതിൽകെട്ടിന് പുറത്ത് കൊടിവിളക്കോടു കൂടി നിർത്തുകയാണ് പതിവ്. എഴുന്നെള്ളിപ്പ് പുറത്തു കടന്നാൽ സ്വാമിബിംബം പിടിച്ചതിന്റെപിന്നിൽ പിടിച്ചുനിന്ന് എഴുന്നെള്ളിച്ചു പോരുന്നു.

സാധാരണ ചെറിയ വിളക്കിന് 2 പേരും മുഴുവൻ വിളക്കിന് 4 പേരും കോമരംകെട്ടി തുള്ളാറുണ്ട്. ക്രമത്തിൽ അവ സ്വാമി, മാളിക, കരിമല, കൊച്ചുകടുത്ത എന്നിങ്ങനെയാണ്. വലിയവിളക്കുകളിൽ സുബ്രഹ്മണ്യനും തുള്ളാറുണ്ട്. വാവർ പ്രധാനി തന്നെയെങ്കിലും അവസാനത്തെ എഴുന്നെള്ളിപ്പിലേ എത്താറുള്ളൂ.

അരമണി, കരിങ്കച്ച, ചുരിക, ചിലമ്പ്, രുദ്രാക്ഷമാല എന്നിവ സ്വാമിക്കും, കസവിട്ട ചെമ്പട്ട്, അരമണി, വഷ്ട്രക, വാൾ, ചിലമ്പ്, ചെത്തിമാല എന്നിവ ഭഗവതിക്കും ആഭരണങ്ങളാണ്. അരമണി, ഒരു തരം വളഞ്ഞ ചുരിക, ചിലമ്പ്, കരിങ്കച്ച എന്നിവയാണ് കരിമല വേഷം. കരിങ്കച്ചയും അരമണിക്ക് പുറമേ തൃശൂലവും കുങ്കുമപ്പൂമാലയുമാണ് കൊച്ചു കടുത്തയുടേത്. ലുങ്കികച്ചക്കുമേലെ പച്ച ബെൽറ്റും, കൈത്തണ്ടയിൽ ഏലസ്, കയ്യിൽ പരിച, പൊന്തി, ശിരസ്സിൽ വെള്ള തൊപ്പി ഇങ്ങനെയാണ് വാവരുടെ വേഷം, വാവർ വളർകാലൻ കൂടിയാണ്.

---

* വരവിളി ||27-ാം പേജിൽ കാണുക

എഴുന്നെള്ളിപ്പ് വലിയ ജനക്കൂട്ടത്തോടും ഭക്തി സാന്ദ്രമായ ആവേശത്തോടും കൂടിയാണ് പന്തലിൽ പ്രവേശിക്കുക. മധ്യകേരളത്തിലെ രീതി ആദ്യാവസാനം ഉടുക്കിൽ തന്നെ ആകയാൽ അത് കൂടുതൽ ഹരവും ആവേശപ്രധാനവുമാണ്. എഴുന്നെള്ളിപ്പ് പന്തലിൽ എത്തവെ പന്തലും പരിസരവും ദീപാലംകൃതവും കർപ്പൂരപരിമളപൂരിതവും, ശരണ മന്ത്രത്താൽ മുഖരിതവുമായിരിക്കും. പ്രദക്ഷിണം കഴിഞ്ഞ് നടയിൽ കലാശമിടുന്നതോടെ അതത് അമ്പലങ്ങളിൽ ദീപാരാധന നടത്തുന്നു. താലം ചൊരിയുന്നു. കോമരങ്ങൾ താളാനുസൃതമായ നൃത്തത്തോടെ അമ്പലപ്രദക്ഷിണം പൂർത്തിയാക്കിയ ശേഷം സോല്ലാസം ചെയ്ത് നിവൃത്തരമാകുന്നു. പാലകൊമ്പ് ദേവീ ക്ഷേത്രത്തിന്റെ വടക്കെനടയിൽ നാട്ടി നിർത്തുന്നു.

**പന്തലിൽ പൂജ :** ക്ഷേത്രപ്രതിക്ഷണം കഴിഞ്ഞാൽ പിന്നെ മലർ പൂജയാണ്. പൂജാരി ക്രമത്തിൽ എല്ലാ ക്ഷേത്രങ്ങളിലും പൂജ നിർവ്വഹിക്കുന്നു.

**ഘട്ടം – 4**

**പന്തലിൽ പാട്ടിന് ആരംഭം :** പൂജാനന്തരം പന്തലിൽ പാട്ടാണ് പ്രധാനം. സ്വാമിയേയും പരിവാരങ്ങളേയും സ്തുതിച്ചുകൊണ്ടുള്ള അപദാനവർണ്ണനകളാണ് പാട്ടുകൾ. ഇത് വളരെ വിപുലമായതാണ്. മഠപതിയും സംഘങ്ങളും സ്വാമി അമ്പലത്തിന്റെ തെക്ക് കിഴക്ക് ഭാഗത്ത് നിരന്നിരിക്കുന്നു. അവിടെ ഗുരുസ്ഥാനത്ത് വിളക്കും, ഒരുക്കങ്ങളും വെച്ചിരിക്കും. പൂജാരി സർവ്വർക്കും പുഷ്പവും, തീർത്ഥവും കൊടുക്കുന്നു. അവർ ഗുരുവിനേയും സ്വാമിയേയും, പരിവാരങ്ങളേയും സ്മരിച്ച് തൊഴുത് ഉടുക്കെടുത്ത് പതം തളിച്ച് നാദം പകർന്ന് പാട്ടിന് തയ്യാറെടുക്കുന്നു. മഠപതി വന്ദന താളങ്ങൾ മുതൽ തുടങ്ങുന്നു. എല്ലാവരും അത് അനുകരിക്കുന്നു. പിന്നീട് കവി ചൊല്ലി സ്തുതിച്ച് ഉടുക്കിൽ മൂലം ചൊല്ലി ഏകം കൊട്ടി മേഞ്ഞിറങ്ങുന്നു.

**താളങ്ങൾ, പാട്ടുകൾ :** ആദ്യം മൂലം, ഗുരുവന്ദനം, ഗണപതി, സരസ്വതി എന്നീ വന്ദന ഗീതങ്ങളാണ് ചടങ്ങനുസരിച്ച് ഉടുക്കു കൊട്ടിപ്പാടേണ്ടത്. പിന്നീട് സ്വാമി അവതാരകഥാവർണ്ണനമാണ്. ഇത് മൂന്ന് വഴികളിൽ ഉണ്ട്. ശൂർപ്പാൻകവി എന്ന ഭസ്മാസുര കഥവഴി, പാലാഴിമഥനം വഴി, മഹിഷിമർദ്ദനം വഴി, ഗൃഹനാഥന്റെ ഇഛാനുസരണമായ വഴിയിലൂടെ പാട്ട് മുന്നേറുന്നു. ഏകദേശം 3½ മണിക്കൂർ നേരം കൊണ്ട് സ്വാമിജനനം പാടിയെത്തുന്നു. ജനനസമയം അതീവ ഭക്തി

സാന്ദ്രമായി മാറുന്നു. പന്തലും പരിസരവും ദീപജ്യോതികളാലും, കർപ്പൂരപരിമളത്താലും, ശരണമന്ത്രത്താലും പ്രദീപ്തമാകുന്നു.

ഘട്ടം - 5

**പാൽകിണ്ടി പൂജ :** സ്വാമിജനനശേഷം പാൽകിണ്ടി നിറച്ചു വെച്ച് ദേവീ പ്രധാനമായ പാട്ടുകൾ ചെമ്പടതാളത്തിൽ പാടിക്കൊട്ടി ദേവിയെ കുടിയിരുത്തുന്നു. അമൃത പൂജ അപ്പോഴാണ്.

**പാൽകിണ്ടി എഴുന്നെള്ളിക്കൽ :** ഇത് ഭഗവതിക്കുള്ള മുഖ്യ എഴുന്നെള്ളിപ്പാകുന്നു. അതിനായി താലം ഒരുക്കുന്നു. പാൽകിണ്ടി (പാൽ നിറച്ച ഒരു കിണ്ടിയിൽ തെങ്ങിൻപൂക്കുല, തിരുവുടാട, വാൽക്കണ്ണാടി, സ്വർണ്ണചെയ്യൻ, കുങ്കുമം തുടങ്ങിയ അഷ്ടമംഗല വസ്തുക്കൾ അലങ്കരിച്ച് ചാർത്തിയത്) ഗൃഹനാഥനും, കന്യകമാർ താലവുമേന്തി, ഒരുങ്ങിയ കോമരങ്ങളും, പാട്ടുകാരും കൂടെ കുരവ ആർപ്പുനാദത്തോടെ പുറപ്പെടുന്നു. അന്നേരം പാട്ടുകാർ പുറപ്പാട് പാട്ട് പാടുന്നു. പുറപ്പാട് പാട്ടോടെ നിശ്ചിതസ്ഥാനത്ത് എത്തിയാൽ ലോകമാതാവായ ഭഗവതിയെ സ്മരിച്ച് നാമാർച്ചന ചെയ്ത ശേഷം മംപതി വരവിളി നടത്തുന്നു. (വരവിളി 58-ാം പേജിൽ) എഴുന്നെള്ളത്ത് പന്തലിൽ എത്തിയാൽ ഭഗവതിക്ക് പറനിറപ്പ് വേണ്ടതാണ്.

**വടക്കുംവാതുക്കൽ കർമ്മം :** ഭഗവതി എഴുന്നെള്ളിപ്പിന് ശേഷം വടക്കും വാതുക്കൽ പാലക്കൊമ്പ് സ്ഥാപിച്ചിടത്ത് 16ദള പത്മമിട്ട് ഭൂതഗണങ്ങളെ ആവാഹിച്ചിരുത്തി യഥാവിധി പൂജ നടത്തി പ്രസാദിപ്പിക്കണം. വിളക്കവസാനത്തിൽ ഗുരുതി കൂട്ടി കുമ്പളങ്ങ വിധി പ്രകാരം വെട്ടി ഗുരുതി അർപ്പിക്കണം. പിന്നീട് ഭഗവതി വെളിച്ചപ്പെട്ട നിലയിൽ പാലക്കൊമ്പും മറ്റും ദൂരെ ആളൊഴിഞ്ഞ വിജനസ്ഥലത്ത് കൊണ്ടുപോയി ഭൂതഗണോദ്വസനം നടത്തി തിരിച്ചു വന്നാൽ വിളക്കാഘോഷത്തിന് തിരശ്ശില വീഴുകയായി.

**തിരിയുഴിച്ചിൽ :** പാൽകിണ്ടി എഴുന്നെള്ളിപ്പിന് ശേഷം തിരിയുഴിച്ചിൽ ഒരു പ്രധാന ചടങ്ങാണ്. ഇത് ഭൂതഗണങ്ങളെ ഉദ്ദേശിച്ചാണെന്നാണ് വിശ്വാസം. മെയ്യഭ്യാസ പ്രധാനമായ ഈ ചടങ്ങ് നല്ല മെയ് വഴക്കമുള്ളവർക്കേ ആകർഷകമായി പ്രകടിപ്പിക്കാനാകൂ. കാണികളിൽ നിന്നവർക്ക് സമ്മാനങ്ങളും ലഭിക്കും.

**കാണിപ്പാട്ട് :** പന്തലിൽ സേവം പാട്ടുകൾ ആരംഭിക്കുന്നത് മിക്കപ്പോഴും കാണിപ്പാട്ടോടു കൂടിയാണ്. കാണികൾ നടയിൽ കാണിപൊലിച്ച് ആത്മസംതൃപ്തി നേടുന്നു. സേവം വഴിപാട്ടുകളാണ് ഇനി പാടേണ്ടത്. സമയവും സന്ദർഭവും കാണികളുടെ താത്പര്യവും കണക്കിലെടുത്ത് അത് മുന്നേറുന്നു.

ഘട്ടം - 6

**വാവർ പാട്ട് :** വാവർ ജനനം വിസ്തരിച്ചും, ചുരുക്കിയും 2 വിധത്തിലാകാം. സമയം ഉള്ള പക്ഷം വിസ്തരിക്കാനാണ് പലർക്കും ഇഷ്ടം. കാണികൾക്കും അത് രസമാണ്. ജനനം വരെയുള്ള പാട്ടുകൾ പാടി വെക്കുക എന്നതാണ് സാധാരണ കണ്ടു വരുന്ന രീതി. അവസാന എഴുന്നെള്ളത്തു സമയം ജനനം പാടി വാവരെ ജനിപ്പിക്കുക തുടർന്ന് വാവരങ്കത്തോടെ കലാശം. ഈ സൗകര്യത്തിനു വേണ്ടിയാണ് ജനനം വരെ മുൻപേ പാടി വെക്കുന്നത്. വാവർ ജനനം വിസ്തരിച്ചു പാടുന്നത്, ഒരു പക്ഷേ ആ സമുദായത്തിന് ഹിതകരമാവണമെന്നില്ല. ആകയാൽ ചുരുക്കിയുള്ള ജനനം പാടി ചടങ്ങ് നിർവ്വഹിക്കുകയാണ് കൂടുതൽ അഭികാമ്യമെന്ന് തോന്നുന്നു.

ഘട്ടം - 7

ഈ ഘട്ടം വിളക്കാഘോഷത്തിന്റെയും അനുഷ്ഠാനചടങ്ങുകളുടേയും പരിസമാപ്തിയാണ്. ഉദയത്തോടടുത്താണ് ഈ ചടങ്ങ്. സ്വാമിയേയും പരിവാരങ്ങളേയും പുറത്തേക്ക് എഴുന്നള്ളിക്കലാണ് പ്രധാന ചടങ്ങ്. മുൻപറഞ്ഞ എല്ലാ ആർഭാടങ്ങളോടു കൂടെ എഴുന്നെള്ളിപ്പിന് പുറപ്പെടുന്നു. നിശ്ചിത സ്ഥാനത്തെത്തിയാൽ മഠപതി പേട്ടവിളി നടത്തുന്നു. (പേട്ടവിളി 304 പേജിൽ) അതിന്റെ അന്ത്യത്തിൽ കോമരങ്ങൾ വെളിപ്പെട്ടു വന്ന് താളത്തോടെ നൃത്തം ചെയ്ത് പന്തലിലെത്തുന്നു. ഈ സമയം വാവർ എത്തുന്നു. വാവരങ്കം ഈ സമയത്ത് അരങ്ങേറുന്നു. തുടർന്ന് ഒത്തു പറഞ്ഞു ചങ്ങാതിമാരായ അവർ കനലാട്ടത്തിനിറങ്ങുന്നു.

**കനലാട്ടം :** ഭക്തജനങ്ങളുടെ ഭക്തിവിശ്വാസത്തെ ദൃഢപ്പെടുത്തും വിധമുള്ള ഒരു ചടങ്ങാണിത്. ക്ഷേത്രനടയിൽ അല്പം വലത്തോട്ടു മാറി ആഴികുണ്ഡം തയ്യാറാക്കിയിരിക്കും. വാവരങ്കം കഴിഞ്ഞ് അയ്യപ്പനും, വാവരും, പരിവാരങ്ങളും അമ്പലപ്രദക്ഷിണവും കഴിഞ്ഞ് ഈ അഗ്നികുണ്ഡത്തിലേക്ക് എടുത്തുചാടി നിശ്ശേഷം തീ അണയുന്നതുവരെ നൃത്തമാടുന്നു. ഈ ഘട്ടത്തിലാണ് ഭൂതഗണ ഉദ്വസനം.

**ദേവന്റെ വിടവാങ്ങൽ :** കനലാട്ടം കഴിഞ്ഞ് സ്വാമിയും പരിവാരങ്ങളും ഭക്തജനങ്ങൾക്കായി അനുഗ്രഹകല്പന നൽകി വിട ചോദിക്കുന്നു. തൽസമയം ഗൃഹനാഥൻ നടയിൽ കാണിക്കയർപ്പിച്ച് നിവൃത്തരാകാൻ അനുവദിക്കുന്നു. കോമരങ്ങൾ അതത് ക്ഷേത്രനടയിൽ വന്ന് സോല്ലാസം ചെയ്ത് തിരുവായുധം വെച്ച് നിവൃത്തരാകുന്നു.

**ഉദ്വസനം :** കോമരങ്ങൾ നിവൃത്തരായ ശേഷം മഠപതി ദേവചൈതന്യങ്ങളെ പൂർവ്വസ്ഥാനത്തേക്ക് ഉദ്വസിപ്പിച്ച് വിളക്കും പീഠവും ഇളക്കുന്നു. കൂറ വലിക്കുന്നു. അതിനുശേഷം അമ്പലക്കാലുകൾ ഇളക്കി വിളക്കാഘോഷം സമാപ്തമാക്കുന്നു.

**മഠപതി ദക്ഷിണ :** ഗൃഹനാഥൻ മഠപതിക്കും, പരിവാരങ്ങൾക്കും ഉചിതമായ ദക്ഷിണയും, സമ്മാനങ്ങളും നൽകി സന്തോഷിപ്പിച്ച് യാത്രയാക്കുന്നു. ഇതോടെ ഒരു അയ്യപ്പൻ വിളക്കനുഷ്ഠാനം സമാപിക്കുന്നു.

സ്വാമിയേ ............... ശരണമയ്യപ്പാ ............................

NB മേൽപ്പറഞ്ഞ കാര്യങ്ങളിൽ പ്രാദേശിക വ്യത്യാസങ്ങളും മത ഭേദങ്ങളും നിലവിലുണ്ട് എന്ന് പ്രത്യേകം ഓർമ്മിക്കേണ്ടതാണ്.

ഗ്രന്ഥകർത്താവ്

**-ശുഭം-**



**അധ്യായം - 2**

## പന്തലിലേക്ക് എഴുന്നെള്ളിച്ചിരുത്തൽ

**വരവിളി -1** എഴുന്നെള്ളിച്ചിരുത്താൻ തുടങ്ങവെ വിളക്ക് സ്ഥലത്ത് കുടിവെപ്പ് നടത്തിയിരിക്കുന്നയിടത്ത് താലം, ശംഖനാദം, ഉടുക്ക്, നടനട നാദങ്ങളോടു കൂടി ചെന്ന് മഠപതി ശരണം വിളിയോടെ

സ്വാമിയേ ശരണമയ്യപ്പാ.............
സ്വാമിയേ ശരണമയ്യപ്പാ.............
സ്വാമിയേ ശരണമയ്യപ്പാ.............
ഹരിഹരസുത ആനന്ദചിത്ത അയ്യനയ്യപ്പ
സ്വാമിയേ ശരണമയ്യപ്പാ.............
പമ്പയിൽ കുളിനീരാടി നീലമലമുകളിൽ ചെന്ന്
പൊന്നും പതിനെട്ടാം പടിയേറി പൊന്നമ്പലത്തിനകത്ത്
ചെന്ന് പൊന്നും സിംഹാസനത്തിൽ അധിവസിച്ച്
വെള്ളി സിംഹാസനത്തിൽ മേൽ തൃപ്പാദം നീട്ടി
വെച്ച് കാങ്കി കറപ്പുകച്ചയും കെട്ടി കരിമ്പന
ക്കാതൽ വില്ലും കയ്യിലേന്തി പൊന്നമ്മാനക്കായ
കൊണ്ടമ്മാനമാടിക്കൊണ്ട്, ഭക്തവാത്സല്യം
തുളുമ്പുന്ന തൃക്കൺപാർത്തുകൊണ്ട് ഇരുന്നരുളി
ക്കളിക്കും വില്ലൻ വില്ലാളി വീരൻ വീരൻ
വീരമണി കണ്ഠനേയ്യൻ ശ്രീ അയ്യപ്പ സ്വാമി
എൻ ചിത്തേ വിളങ്ങി ഈ പന്തലിലേക്കെഴുന്നെ

ള്ളാനായ് തൊഴുന്നേൻ സ്വാമിയേ ശരണ
മയ്യപ്പാ ആ ................ ആ ................ ആ..........

ഉടുക്കിൽ ഒറ്റത്തുക്ക് താളം (തിരുവായുധങ്ങൾ ഏന്തിയശേഷം)

**മാഹേശ്വര സ്തുതി**

അമ്പൊടു തുമ്പ അണിന്തരനേ നമഃ
ആട പുലിത്തുകിൽ ആണ്ടരനേ നമഃ
ഇന്ദുക്കലൊധര മൌലേ നമോ നമഃ
ഈടും മുനിജന സേവിതരെ നമഃ
ഉറ്റൊരു ദാനവ സേവിതരെ നമഃ
ഊക്കോടു ശൂലമെടുത്തരനെ നമഃ
ഋക്കുകൾക്കുൾപ്പൊരുളേ ഹരരേ നമഃ
എല്ലും എലിമ്പുമണിന്തരരേ നമഃ
ഏറിയ കാലമിരുപ്പരനേ നമഃ
ഐയ്യനിരന്നു നടപ്പരനേ നമഃ
ഒന്നായിരിക്കുന്ന ഓങ്കാരമേ നമഃ
ഓതും മറപ്പൊരുളേ ഹരരേ നമഃ
ഔവ്വന വാസികൾ സേവിതരെ നമഃ
അംബരമംബര മായരരേ നമഃ
ആനന്ദബിന്ദോ നമസ്തേ നമോനമഃ
ശംഭോ ഹരഹര കാലാരിയെ നമഃ
ഹരഹര നമഃശിവ പാദം നമോനമഃ

പന്തലിലെ ക്ഷേത്ര പ്രദക്ഷിണം ചെയ്ത് പീഠങ്ങളിൽ പ്രതിഷ്ഠിക്കുന്നു. തുടർന്ന് ഉച്ചപ്പൂജ, ഉച്ചപ്പാട്ട്, അന്നദാനം, വാദ്യഘോഷങ്ങൾ എന്നിവ അരങ്ങേറുന്നു.

പാലക്കൊമ്പ് എഴുന്നെള്ളിപ്പിനായി പുറപ്പെട്ട് പോകുമ്പോൾ ശംഖ നാദം, നടനട, ഉടുക്ക് നാദം (ഉടുക്കിൽ പരിവട്ടങ്ങൾ ചാരുകൾ, താരികൾ എന്നിങ്ങനെ) എന്നിവ വേണ്ടതാണ്.

നിശ്ചിത സ്ഥാനത്ത് നിന്ന് എഴുന്നെള്ളിപ്പ് പുറപ്പെടുമ്പോൾ

വരവിളി ॥ (സംഘം ചേർന്ന്)

സ്വാമിയേ ........................................................ യ് ശരണമയ്യപ്പാ
ഹരിഹരസുതനേ .......................................... യ് ശരണമയ്യപ്പാ
പൊന്നമ്പലവാസനേ .................................... യ് ശരണമയ്യപ്പാ
പൊൻചുരികായുധനേ .................................. യ് ശരണമയ്യപ്പാ
താരക ബ്രഹ്മനേ............................................ യ് ശരണമയ്യപ്പാ
ശ്രീഭൂതനാഥനേ .............................................. യ് ശരണമയ്യപ്പാ

ശ്രീയോഗ മൂർത്തയേ ........................... യ് ശരണമയ്യപ്പാ
കലികാല രക്ഷകനേ ........................... യ് ശരണമയ്യപ്പാ
ശ്രീധർമ്മ ശാസ്താവേ ........................... യ് ശരണമയ്യപ്പാ
സുരമുനി പൂജിതനേ ........................... യ് ശരണമയ്യപ്പാ
ശ്രീശബരീശ്വരനേ ........................... യ് ശരണമയ്യപ്പാ
കരിമ്പുലിവാഹനനേ ........................... യ് ശരണമയ്യപ്പാ
പതിനെട്ടാം പടിക്കീശനേ ........................... യ് ശരണമയ്യപ്പാ
സേവിപ്പോർക്കാനന്ദമൂർത്തിയേ ........................... യ് ശരണമയ്യപ്പാ
കന്നിമേൽഗണപതിയെ ........................... യ് ശരണമയ്യപ്പാ
മാളികപ്പുറത്തമ്മ മാതാവേ ........................... യ് ശരണമയ്യപ്പാ
കരിമലകറുത്ത സ്വാമിയേ ........................... യ് ശരണമയ്യപ്പാ
കൊച്ചുകടുത്ത സ്വാമിയേ ........................... യ് ശരണമയ്യപ്പാ
എടക്കെട്ടിൽ വാവർ സ്വാമിയേ ........................... യ് ശരണമയ്യപ്പാ
സ്വാമിയുടെ ഭൂതഗണങ്ങളേ ........................... യ് ശരണമയ്യപ്പാ
ദേവിയുടെ ഭൂതഗണങ്ങളേ ........................... യ് ശരണമയ്യപ്പാ
വരിക വരിക വരവിളിയിങ്കൽ സ്വാമിയേ............
വെളിപ്പെട്ട് കളമാടിത്തെളിയാൻ
വരിക വരിക സ്വാമിയേ........................യ്
വരിക വരിക ഉലകിനെല്ലാം ദൈവമായ്
വിളങ്ങും എന്റെ സ്വാമി ഹരിഹരസുത
ആനന്ദചിത്തനയ്യനയ്യപ്പ സ്വാമിയേ........................യ്
ശരണമയ്യപ്പാ........................

കോമരങ്ങൾ വെളിപ്പെടുന്നതോടെ ഉടുക്കിൽ നൃത്തത്താരി (ആവശ്യമായത്ര താളവട്ടം)

2. ഗൌറീശ നൃത്തം സ്തുതി (മുത്താളം മൂന്നു വിരൽ)

© (പതികാലം, അടിയോളം കുനിഞ്ഞ്)
അമ്പിളി ഗംഗയണിഞ്ഞാടു മീശ്വര
    തമ്പുരാനേ നമഃ ഗൗരീപതെ
ആടീറ പാമ്പണിഞ്ഞാടും മഹേശ്വര
    ആനന്ദദായക ഗൗരീപതെ
ഇരന്നു കപാല മെടുത്താടു മീശ്വര
    ഇന്ദുക്കലാധര ഗൗരീപതെ
ഈടും വിഷം കുടിച്ചാടീടു മീശ്വര
    ഈശ്വരി പ്രാണനാം ഗൗരീപതെ
ഉറ്റവർക്കുറ്റു തുണച്ചാടുമീശ്വര
    ഉത്തമനേ നമഃ ഗൗരീപതെ
ഊക്കാൽ പുരങ്ങളെടുത്താടുമീശ്വര
    ഊനം വരാതുള്ള ഗൗരീപതെ

ഋഷഭപ്പുറമേയമർന്നാടു മീശ്വര
ഋഷഭേശനെ നമഃ ഗൗരീപതെ
എല്ലും എലിമ്പുമണിഞ്ഞാടുമീശ്വര
എന്നുമഴിയാത്ത ഗൗരീപതെ
വേലും ഉടുക്കെടുത്താടും മഹേശ്വര
ഏകാക്ഷര നമഃ ഗൗരീപതെ
ഐരാവതമായ് കളിച്ചാടുമീശ്വര
ഐശ്വര്യദായക ഗൗരീപതെ
ഒന്നായിപ്പിന്നെ പിരിഞ്ഞാടുമീശ്വര
ഓങ്കാരനാഥനെ ഗൗരീപതെ
ഔവനേ സൃഷ്ടി സ്ഥിതിലയമാടുന്ന
ശംഭോ മഹേശ്വര ഗൗരീപതെ
നമഃ നമഃ തൃപ്പദേ വീണു നമിക്കുന്നു
നമഃ ശങ്കരായ മേ ഗൗരീ പതെ

3. ദേവീ സ്തുതി (ദാരിക വധം) മുത്താളം

അമ്മേ ഭഗവതി ഭദ്രേ നമോ സ്തുതേ
കൈലാസനാഥൻ തിരുനൃത്തമാടവെ
മംഗല്യലക്ഷ്മിമാർ താലം പിടിക്കവെ
നാരദ മാമുനി വീണ വായിക്കവെ
വൈശ്രവണന്താനിലത്താളം കൊട്ടവെ
നന്ദികേശ്വരൻ തുടികൊട്ടിപ്പാടവെ
ശങ്കരനാർ തിരു താണ്ഡവമാടവെ
തൃക്കണ്ണിലെന്തോ കുതൂഹലം തോന്നവെ
തൃക്കണ്ണിലഗ്നി സ്ഫുലിംഗങ്ങൾ പാറവെ
തൃക്കണ്ണിൽ നിന്നതാ പൊട്ടിപ്പുറപ്പെട്ടു
ബഡവാഗ്നി പോലമ്മ ശ്രീ ഭദ്രകാളിയാൾ
(നൃത്തകുമ്മി താളത്തിൽ)
അമ്മേ ജയ ജയ ഭദ്രേ നമഃ നമഃ
ദേവീ പരിവാഹി തമ്പുരാട്ടീ .................
കട്ടിക്കാറൊത്ത തടിച്ച തിരുമേനി
തീമാരിപെയ്യുന്ന നെറ്റിക്കണ്ണ്
അമ്മേ .............
ചെന്തീ ജ്വലിപ്പതു പോലെ രൌദ്രാനനം
അഗ്രം വളഞ്ഞുള്ള ദംഷ്ട്രകള്
അമ്മേ .............................. (ഏറ്റുപാടുന്നവർക്ക്)
ഏറ്റം ചുഴറ്റിന ചെഞ്ചോര നാവത്
ഇറ്റിറ്റും വീഴും നിണകണങ്ങൾ

അമ്മേ ....................
കണ്ഠേ കപാലാസ്ഥി മാലാനിരകള്
മിന്നലാം വഷ്ട്രക വൻകരത്തിൽ
അമ്മേ ....................
ചെമ്പട്ടരമണി ചേർന്നിട്ടരക്കെട്ട്
കാലിൽ കലമ്പും ചിലമ്പരങ്ങ്
അമ്മേ ....................
കാലാരി പോലും വിറക്കു മദർശനം
കാത്തു രക്ഷിക്കണേ തമ്പുരാട്ടീ
അമ്മേജയജയ ഭദ്രേ നമോ നമഃ
ദേവീ പരിപാഹി തമ്പുരാട്ടീ
വഷ്ട്രക വാള് ഇളക്കി ക്കുതിച്ചമ്മ
അച്ഛന്റെ മുമ്പില് ചെന്നമ്മ ഭദ്രയാൾ
ആചാരമോടടി വീണുതൊഴുതമ്മ
എന്തിന്നു നല്ലച്ഛാ എന്നെവിളിച്ചത്
മന്നവിയ കാളി മകളെ വരിക നീ
ദാരികനെകൊല ചെയ്ക മകളെ നീ
ദാരികന്റെ തല കാഴ്ച വെച്ചീടുക
അലറികുതിച്ചമ്മ അരിശം ചൊടിച്ചിട്ട്
എനിക്കൊത്ത വാഹനം ചൊല്ലിത്തരികച്ഛാ
നിനക്കൊത്ത വാഹനം അശ്വത്ഥവേതാളം
അച്ഛന്റെ മുമ്പിലും വീണു തൊഴുതമ്മ
അട്ടഹാസത്തോടെ ചാടി പുറപ്പെട്ടു
കാളികൾ കൂളികൾ കൂടെ പുറപ്പെട്ടു
ഭൈരവ കൂട്ടങ്ങൾ ഭൂതപ്പടയോടെ
വേതാളപുരിനോക്കി നടകൊണ്ടു കാളിയാൾ
വേതാള കോട്ടയിൽ പുക്കമ്മ കാളിയും
വേതാള വേതാള അശ്വത്ഥവേതാളാ
ക്ഷിപ്രം വരികെന്റെ ചാരത്ത് വേതാളാ
ഞെട്ടും കണക്കുറ്റ കല്പന കേട്ടിട്ട്
പേടിച്ചുഴറുന്നു വേതാളനപ്പോഴേ.
പേരെടുത്തെന്നെ വിളിച്ചവരില്ലയേ
ഇത്രയ്ക്കു ത്രാണിയെഴുന്നവനാരാര്?
ഓടി അടുത്തവൻ നോക്കുന്ന നേരത്ത്
സംഹാര ഭദ്രയെ കണ്ടു വിറ പൂണ്ടു
വേണ്ട ഭയവിങ്ങു വായെടോ വേതാളാ
ഹരനുടെ തിരുമകൾ കാളിയെന്നറിക

ദാരിക കോട്ടയ്ക്ക് പോകണം നമുക്കിന്ന്
എന്നുടെ വാഹനമായി വരിക നീ
(നൃത്ത കുമ്മി താളത്തിൽ)
അമ്മേ ജയ ജയ ഭദ്രേ ജയ ജയ
ശ്രീ ഭദ്രകാളി നമോ നമസ്തേ
എന്നെച്ചുമലിലെടുക്കാമോ വേതാള-
മുന്നം ന.ടപ്പാനെളുതോ ചെൽക-
അമ്മേ ജയ ജയ ഭദ്രേ ജയ ജയ
പെണ്ണിനെത്തോളിലെടുക്കുവാനോ വിധി -
പൊണ്ണൻ താനെന്നപ്പോൾ വേതാളനും
നിന്നെപ്പോലുള്ളൊരറുപതു കാളിയെ
അമ്മാനമാടും ഞാനുള്ളം കയ്യിൽ
പൊണ്ണം പറയാതിരിക്കെടോ വേതാള
തിണ്ണം ചുമലിലെടുക്ക വേഗം
കുമ്പിട്ടുമുട്ടിലിരുന്നല്ലോ വേതാളം
കന്ധരമേറിയിരുന്നു കാളി
തിട്ടമെണീക്കാനരുതാഞ്ഞു വേതാളാ
മുട്ടിലൂന്നി പണിപ്പെട്ടുയർന്നു
ഒന്നോ അറുപതോ വേണ്ടിതു വേതാളാ
കന്നത്തരത്തിന്നറുതി വന്നോ?
ആർത്തുവിളിച്ചവർ അട്ടഹാസത്തോടെ
പേർത്തു കുതിക്കുന്നു കോട്ടനോക്കി
അമ്മേ ജയ ജയ ഭദ്രേ ജയ ജയ
ദാരിക കോട്ടയിൽ ചെന്നമ്മ കാളിയാൾ
കോട്ടമതില് തകർക്കുന്നു ഭൂതങ്ങൾ
കോട്ടയ്ക്കകത്ത് കടക്കുന്നു കാളിയും
പോർവിളി കൊണ്ടമ്മ അട്ടഹസിക്കുന്നു
ദാരിക ദുഷ്ടാ വരികെടാ പോരിന്ന്
എടാ എടാ ദാരിക വാടാരണത്തിന്
പോർവിളി കേട്ടല്ലോ ദാരികനന്നേരം
ക്രോധം മുഴുത്തവനോടി അടുക്കുന്നു
എടാ എടാ എന്ന് വിളിച്ചവനാരെടാ
മറയാ യമ പുരി പൂകാൻ തിടുക്കമോ?
ആണല്ല പെണ്ണായ കാളി ഞാൻ ദാരിക.
ഹരനുടെ തിരുമകൾ ഞാനെന്നറിക നീ
നിന്നോടു പോരിന്നയച്ചത് നല്ലച്ഛൻ
പെണ്ണേ പെരുതുണ്ട് പൊണ്ണത്തരം നിന്റെ
പെണ്ണായ നിന്നോടെതിർപ്പാൻ ചിതം പോരാ
മൂക്കും മുലയും അരിഞ്ഞിന്ന് വീട്ടിടാം

(നൃത്തക്കുമ്മി താളത്തിൽ)
വരിക ദാരിക വിരുതനെങ്കിൽ നീ
വീരവോടെ രണമാടാൻ
രമണിയല്ല ഞാനറുകൊടുംകാളി
അറുതി ചെയ്തീടും നിന്നെ
പെറിയ വാക്കല്ല അടരിൽ വേണ്ടത്
കരവീര്യബലമോർക്ക
അരികിലെത്തുകിൽ വീരയേ നിൽതല
അരിഞ്ഞെടുക്കുമീ കാളി
പരിചൊടച്ഛന്റെ ചരണതാരിലീ
ശിരസ്സിനാൽ കണിതീർക്കും
ക്രോധം മുഴുത്തമ്മ ആ ക്രോശിച്ചപ്പോഴെ
പെണ്ണിനെ പേടിക്കും പൊണ്ണനോ കശ്മല
പെണ്ണിൻ കരുത്തൊന്ന് കണ്ടുമടങ്ങെടാ
ആണെങ്കിൽ നേരിട്ടുവായെടാ ദാരിക
കോപം മുഴുത്തല്ലോ ദാരികനന്നേരം
മിന്നൽപ്പിണർപോലെ ഓടി അടുത്തവൻ
ക്രോധാൽജ്വലകി കുതിച്ചമ്മ മുന്നോട്ട്
പല്ലും കടിച്ചൊന്ന് അട്ടഹസിച്ചമ്മ
കണ്ടുഭയപ്പെട്ടു ദാരികനപ്പോഴേ
പിൻപ് തിരിഞ്ഞിട്ട് ഓടിനാൽ ദാരികൻ
ഘോരാട്ടഹാസേന കാളിയാൾ പിന്നാലെ
വട്ടപ്പറമ്പൊത്ത തട്ടൊത്ത ഭൂമിയിൽ
വട്ടപ്പറമ്പിലിട്ടോടിച്ചു കാളിയെ
കാലാന്തകൻ പോലെ ദാരികനന്നേരം
ഘോരാട്ടഹാസേന പോര് തുടങ്ങിനാൻ
കാളമേഘങ്ങളിടയുന്നതു പോലെ
കൊണ്ടലിനുള്ളിലെ മിന്നൽപിണർപോലെ
ദിക്കുകൾ വട്ടംകറങ്ങുന്നതു പോലെ
ദുർഗ്ഗാമഹിഷന്മാർ യുദ്ധമതു പോലെ
ശ്രീരാമരാവണയുദ്ധം കണക്കിനെ
നീലമലകളിടയുന്നതു പോലെ
ബാലി സുഗ്രീവയുദ്ധം കണക്കിനെ
രണ്ടു സമുദ്രങ്ങൾ കോപിച്ചടുക്കും പോൽ
കാലാഗ്നി ചീറി അടുക്കുന്നതു പോലെ
ഭൂമിനിലതെറ്റി ആടുന്നതു പോലെ
ഒട്ടൊട്ടുദാരികൻ പിന്നൊട്ട് കാളിയാൾ
തോല്വിയുമില്ല ജയവുമില്ലാർക്കുമേ

ഹരഹര ശിവശിവ പോരതിഘോരമായ്
ആളിപ്പടരുന്നോരഗ്നി കണക്കമ്മെ
ഏന്തിയവൻ മുടിക്കെട്ട് പിടിച്ചമ്മ
മിന്നൽകണക്കായി വെട്ടുന്നു കാളിയാൾ
ഇടംകയ്യിൽ ദാരിക ശിരസ്സുമെടുത്തമ്മ
മുട്ടിന് ചോരയിൽ ചാടിപ്പുളച്ചമ്മ
കാളികൾ കൂളികളാർത്തു ചിരിക്കുന്നു
നല്ലച്ഛനിന്നിത് കാഴ്ചയായ് വെക്കണം
വീരാളിപ്പട്ടിൽ പൊതിഞ്ഞെടുത്തു തല
കണ്ടാകരുണാദി ഭൂതപ്പടയോടെ-
ചണ്ഡനിലൻകണക്കമ്മ കുതിക്കവേ
മികവിന മകളുടെ വരവിന്റെ ഹുംങ്കാരം
കേട്ടു ഭയപ്പെട്ടു നല്ലച്ഛനപ്പോഴേ
കാളിയിവളുടെ കോപമടക്കേണം
തക്കം ഉപായത്താൽ കോപം കളഞ്ഞച്ഛൻ
അച്ഛന്റെ മുൻപിലും വീണു തൊഴുത്തമ്മ
ദാരികൻ തലയന്ന് കാഴ്ചയായ് വെക്കുന്നു
അച്ഛൻ പ്രസാദിച്ച് വരമരുളീടിനാൽ
വേണ്ടും വരങ്ങൾ കൊടുത്തു മകൾക്കന്ന്
ശ്രീകുരുംബക്കാവിൽ വാഴ്ക മകളിനി
ശ്രീ കുരുംബക്കാവിൽ വാണമ്മ ഭദ്രയും
ദേവീ നമോനമഃ ഭദ്രേ ഭഗവതി
കാത്തു രക്ഷിക്കണേ നിത്യവുമീശ്വരി
നമഃനമഃ ദേവീ മലരടി കൂപ്പുന്നേൻ

 **4. ശ്രീ ശബരീശവന്ദനം (ഒറ്റത്തൂക്ക് മുത്താളം, കുമ്മി)**

സ്വാമീശരണം ശരണമെന്നയ്യപ്പാ
സ്വാമിയല്ലാതെ ശരണമില്ല....................
മാർത്താണ്ഡ സന്നിഭം കീർത്തിയെഴുന്നിന-
മൂർത്തിയാണയ്യപ്പനെന്റെ സ്വാമീ....................
(പിൻപാട്ടുകാർക്ക് സാമീ ശരണം)
സത്യ പരബ്രഹ്മം നിത്യം കുടികൊള്ളും
മുക്തികേദാരം ശബരിമല....................
പൊന്നും പതിനെട്ടു തൃപ്പടിമേലെഴും
പൊന്നമ്പലവാസനെന്റെ സ്വാമീ....................
സത്യധർമ്മാദികൾ നിത്യാനുശീലക
സത്യസ്വരൂപനാണെന്റെ സ്വാമീ....................
ആദരിച്ചീടുവോർക്കാനന്ദദായക

മൂർത്തിയാണയ്യപ്പനെന്റെ സ്വാമി
സ്വാമിശരണം....................
സത്യധർമ്മാദികൾ നർത്തനമാടുന്ന
പുണ്യമലയിലിരുപ്പവനേ....................
ജാതി. മതം, നിറമോരാതെ ഭക്തന്റെ
നിർമ്മല ചിത്തമറിയുവോനേ....................
പൊന്നും പദവികളോരോതെ സജ്ജന-
സാമിപ്യമേറെ കൊതിപ്പവനേ....................
ആർത്തരായ് ആരു വിളിച്ചാലുമക്ഷണം
കാത്തുരക്ഷിപ്പവനയ്യനയ്യാ....................
ആരെന്നു മെങ്ങനെയെന്നറിയാതെ ഞാൻ
മോഹിച്ചു ചെയ്യുമികർമ്മമെല്ലാം
നേരായ നീ താനറിഞ്ഞു പിഴ പോക്കി-
നേർവഴിക്കെന്നെ നയിച്ചീടണേ....................
നന്മവളർത്തണം തിന്മയകറ്റേണം
ചിന്മയനെന്നിൽ വിളങ്ങീടണേ....................
(ഓരോ വരിയും 2 തവണ) (പിൻപാട്ടുകാർ സ്വാമീശരണം മാത്രം)

<u>5. സ്വാമി വന്ദനം (മുത്താളം)</u>

അയ്യപ്പ സ്തുതി നൃത്തക്കുമ്മി
അയ്യപ്പനേ ശരണം ഹരിഹര-
നന്ദനനെ ശരണം....................
ശ്രീ ശബരിമലയിൽ അമരുന്ന
അയ്യപ്പനേ ശരണം.................... } 2 വരികൾ കൂട്ടി പാടുക
ശങ്കരൻ കണ്ണിൽ നിന്നും പിറന്നതാം
മങ്കയാം ഭദ്രാ ദേവീ....................
സങ്കടം തീർത്തീടുവാൻ അയ്യപ്പനേ-
കൊണ്ടുവാ വൻ പുലിയെ.................... (അയ്യപ്പനേ പിൻപാട്ടുകാർക്ക്)
വള്ളി സരസ്വതിയും കള്ളംകള-
ഞ്ഞുള്ളിൽ വസിച്ചീടേണേ
വെള്ളത്തിരകൾ പോലെ കവിതയെ -
ന്നുള്ളിൽ വിളങ്ങീടേണം.................... അയ്യപ്പനേ....................
മന്നിതിൽ മന്നവന്റെ മഹിഷി തൻ
ദീനത പോക്കുവാനായ്....................
കാനനേവേല ചെയ്തോരയ്യപ്പനേ-
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
ദീനമകറ്റുകെന്റെ ഹരിഹര സൂനു
വായുള്ള ദേവാ....................
മാനിനിമാർ പുകഴ്ത്തും അയ്യപ്പനേ

കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
അല്ലലൊഴിച്ചു നിത്യം അടിയന്
ഉല്ലാസമേകിടാനായ്
വില്ലാളിവീരനായോരയ്യപ്പനേ-
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
ശത്രുക്കളെ ഹരിച്ചു ദിനേദിനെ
പുത്രസമ്പത്തുയർത്താൻ
ശത്രുസംഹാരനായോരയ്യപ്പനേ-
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
കോമളമായ നിന്റെ മനോഹര-
ശ്യാമളമായ രൂപം....................
കാണ്മതിനാശയാലെ അയ്യപ്പനേ-
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
പെൺപുലിപ്പാൽ കറപ്പാൻ നിലവയ്യൻ
ആൺപുലി കുഞ്ഞുമായി....................
ഉമ്പർകോൻ കുമ്പീടുന്നോരരയ്യപ്പനേ
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
മാണിക്യരത്നമൂർത്തേ മനോഹര-
മേവുക ദേവദേവാ....................
മണികണ്ഠനായ്പ്പിറന്നോരയ്യപ്പനെ
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
ഭൂതാദിനാഥനെന്നും പുരഹരൻ
കാതിലുമോതി മെല്ലെ....................
ഭൂതലനാഥനായൊരയ്യപ്പനേ-
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
സത്യത്തിൽ മേവീടുന്നോരടിയന്റെ
ചിത്തെ വിളങ്ങീടണേ....................
സത്യസ്വരൂപനായൊരയ്യപ്പനെ
കൊണ്ടുവാ വമ്പുലിയെ.................... അയ്യപ്പനേ....................
അയ്യപ്പനെ ശരണം ഹരിഹര-
നന്ദനനെ ശരണം....................
ശ്രീ ശബരീമലയിൽ കുടികൊള്ളും
അയ്യപ്പനേ ശരണം.

(എഴുന്നെള്ളിപ്പ് നൃത്തത്തിന് നല്ല അക്ഷരവടിവോടും കൊഴുപ്പോടും കൂടെ പതികാലത്തിൽ പാടിയാൽ ഏതു സദസ്സും ആനന്ദതുന്ദിലമായി മാറും.)

**സ്വാമി വന്ദനം (മുത്താളം)**

കണ്ടനയ്യൻ കരത്തിലേന്തിയ-
പൊൻചുരിക വിലസവേ
കണ്ടുകൂപ്പുവാൻ കാത്തുനില്പവർ-
ക്കിണ്ടൽ തീർക്കണേ സ്വാമിയേ
കിന്നരത്തൊടുടുക്ക് വാദ്യ-
മലങ്കരിച്ചൊരു തോരണം
കിങ്ങിണി മണികോർത്തു ചേർത്ത-
രക്കാമ്പു കണ്ടു നമിക്കുന്നേൻ
കീർത്തനങ്ങൾ സ്തുതിക്കയും ചിലർ-
സ്വാമി നാമത്തെ വാഴ്ത്തിയും
കുഞ്ജരമുതുകേറി വൻമല
കീഴിറങ്ങി നാനയ്യനും
കുറ്റമൊക്കെയകറ്റിനല്ല-
അനുഗ്രഹങ്ങൾ അരുളണേ
കൂർത്തു മൂർത്തശരങ്ങൾ വില്ലോടു-
ചേർത്തു കെട്ടിന ചൂരലും
കെട്ടിയ കരിങ്കച്ച തൊങ്കലു-
മിട്ടുടൻ നിലവയ്യനും
കേടകറ്റുക പൊൻ മലയ്ക്കഴ-
കോനെ നിത്യം ഞാൻ കൈതൊഴാം

**6. മലയാത്ര (മുത്താളം)**

ആദരാൽ ചില പട്ടുചേല
പതക്കനും മണി കാഞ്ചിയും
കങ്കണം കടകങ്ങൾ കൈവള
മോതിരാദികളങ്ങിനെ
കൈക്കിട ചുരിക കടുത്തില
കുന്തവും പരിചകളും
കരതലെ ശരചാപമങ്കുശം
ചക്രവും അസി തോമരം
വേണുവെണ്മഴുകയ്യിലേന്തി
നടപ്പവനു നമോ സ്തുതേ
അയ്യനാർതിരുനാളതാകിയ
മകരവേലവിളക്കിന്
മാനവരുമൊരുങ്ങി മാമലെ
അയ്യനെതൊഴുതീടുവാൻ
വെള്ളിയാഴ്ച കുളിച്ചു വെൺനിറ

ആടയും പകർന്നാനവർ
മന്ദവാരമാം ബ്രാഹ്മവേളയിൽ
അയ്യനാലയം പൂകിനാർ
മുദ്രമാലയണിഞ്ഞു കാറൊളി
കൂറയുമുടുത്താനവർ
അയ്യനയ്യനെന്നുള്ള മന്ത്രവും
പയ്യവേ ജപിച്ചീടിനാർ
സ്വാമിഭാവനയോടെ സർവ്വവും
സാദരം തൊഴുതാനവർ
ഏറ്റവും ഭയഭക്തിയോടെ
കഴിഞ്ഞു നാല്പത് നാളുകൾ
മണ്ഡലാറുതിയും കഴിഞ്ഞിനി
മാമലെ ഗമിച്ചീടുവാൻ
പള്ളിക്കെട്ടു നിറച്ചുസർവ്വരും
ശരണമായ് നടന്നീടിനാർ
കൂട്ടമോടെരുമേലിപൂക്കവേ
പേട്ടകെട്ടിനാനേവരും
കോട്ടവാതിൽ കടന്നുപേരൂർ
തോട്ടിൽ തീർത്ഥവുമാടിനാർ
കാളകെട്ടികടന്നഴുതയിൽ
മേളമായ് കുളിച്ചേവരും
കല്ലെടുത്തു കരേറി കല്ലിട്ടു
കുന്നിലന്നവർവാസവും
ഉൾക്കരുത്തൊടെ ഉഷസികരിമല
പൊക്കമമ്പോടു കേറിനാർ
ആർക്കുമങ്ങഴലേല്ക്കാതാക്കുക
ആർത്തരക്ഷകനയ്യനെ
കഠിനം കരിമലയിറക്കവും
ചെറിയവലിയാനവട്ടവും കടന്നാനവർ
പമ്പപുക്ക് കുളിച്ചും പമ്പയി
ലന്ന് വാസമിളക്കയും
പിണ്ഡവും ചിലദാനകർമ്മവും
സദ്യയും കഴിച്ചാരവനർ
ഉൾക്കരുത്തൊടു നീലിതൻ പദം
തൊട്ടുതൊഴുതു കരേറിനാർ
നീലിയിൽ മല മുകളിൽ വറ
പൊടി ധൂളിയിട്ട് നമിച്ചവർ

അപ്പാച്ചിക്കുഴിയിപ്പാച്ചിക്കുഴി
നോക്കിയുണ്ടയെറികയും
തത്ര ചെന്നു ശബരിയെ തൊഴുത
ത്തലുളളത് തീരുവാൻ
ചിത്രമാം ഗുഹകണ്ടവിടെ
മുനിസത്തമാശ്രമവും മുദാ
ഹരസുതനുടെ നടയിൽ അമ്പൊടു
വെടികളനവധി കേൾക്കയും
പന്തളാധിപനായ അരചനുടെ
എഴുന്നെള്ളത്തതിഘോഷമാം
കൊടികൾ കുടതഴ ശബരിവെഞ്ചാമരം
പരിചിലാലവട്ടങ്ങളും
തോക്കുകുന്തമൊട്ടായുധങ്ങൾ
ധനുസുതനുടെ അകമ്പടി
ചിലമ്പുടുക്ക് നന്തുണിവീണ
രാഗാദിവിധങ്ങളും
മന്ദമായ് പതിനെട്ടാംപൊൻപടി
ചെന്നു കൈതൊഴുതേവരും
നാളികേരമുടച്ചു വന്ദനം
ചെയ്തുടൻ മുകളേറിനാർ
മാരവൈരി സുതൻ തൃക്കാലെ
പണിഞ്ഞു വീണു നമിക്കയും
കേടകന്നൊരു ഉരൽക്കുഴി
പിന്നെ കുമ്പളം തീർത്ഥ വുമാടിനാർ
മോടികൂടിയ സദ്യയും കഴിച്ചിടി
നാർ ചില ദാനവും
ചെന്നു കൊച്ചു കടുത്ത വാവരു
സ്വാമിയേയും തൊഴുതാനവർ
പിന്നെ മാളികയെ തൊഴുതു
കാണിക്കയിട്ടു തൊഴുതവർ
കൃത്യനിഷ്ഠയോടേവരും നിജ
പത്തനം സുഖമെത്തിനാർ
പങ്കജശരനാശനാത്മജ
നിത്യവും തൊഴുന്നേനിതാ

 **7. സ്വാമി വന്ദനം (മുത്താളം)**

അന്തകരിപു നന്ദനനുടെ
നന്ദനശരണം നമഃ

അന്തരമെഴാതാർക്കുമേ തുണ-
യേകുമീശ്വരനെ നമഃ
സന്തപിച്ചോരപന്തളേന്ദ്ര-
കുമാരക ഭവനെ നമഃ
ഉമ്പർ കോനുലകാദിയമ്പോടെ
കുമ്പിടും പദമെ നമഃ
സ്ഥാനമാനം മറന്നു ഭക്തനെ-
യാദരിപ്പവനെ നമഃ
ജാതിയും മതമല്ല സോദര-
ഭാവമേറ്റുവോനെ നമഃ
ശുദ്ധഭക്തിയതേറ്റി മുക്തി-
യരുളുമീശ്വരനെ നമഃ
നീറിടും ദുരിതങ്ങളാവണേ-
നീറണിന്തര നന്ദന
മാലകറ്റി തുണക്കണേ നില-
വയ്യനെ ശരണം തൊഴാം

## © 8. പരാശക്തി സ്തുതി (കുമ്മി)

അമ്മേ മഹേശ്വരിയെ ഭദ്രമണി
ദീപനിവാസിനിയേ....................
നിന്മഹിമാവിതെല്ലാം കഴലിണ-
വീണു നമിച്ചിടുന്നേൻ....................
ചിന്മയിഭാരതിയും കവിയുമാ-
ലക്ഷ്മി സരസ്വതിയും....................
ശക്തിനിന്നം ശരല്ലോ കഴലിണ-
വീണു നമിച്ചിടുന്നേൻ....................
മുന്നംപരം പൊരുളാം പുമാനി-
ലിരുന്നു സർവ്വം ചമച്ചു....................
പാലിച്ചുവാണു പിന്നെ ലയിപ്പി-
രമ്മയെ കൂപ്പിടുന്നേൻ....................
കാലവും കാലനുമെ കലലേന-
കാര്യമീ കാണ്മതെല്ലാം....................
കാലാരി മൂർത്തിമാരും തവലീല-
അമ്മേ നമിച്ചീടുന്നേൻ....................
സത്വരജ തമസ്സാൽ സമസ്തമാം-
ലീലകളാടുമമ്മേ....................
തത്വങ്ങളാരറിവൂ സത്വാത്മികേ-
നിത്യം നമിച്ചിടുന്നേൻ....................

## © 9. സ്വാമീ വന്ദനം (കുമ്മി)

സ്വാമീ ശരണമയ്യ ശരണമെ
സ്വാമീ ശരണമയ്യാ....................ാ....................
ശ്രീ ശബരിശനയ്യ ഹരിഹര-
നന്ദനനായ ദേവാ....................
ശ്രീപദമാണഭയം കഴലിണ-
കൂപ്പി നമിച്ചിടുന്നേൻ....................
ശ്രീപതിമായയിങ്കൽ ഹരവീര്യം
ഉണ്മയാർന്നുള്ള ദേവാ....................
ശ്രീയെഴും മാമലയിൽ കുടികൊള്ളും
താരക ബ്രഹ്മമൂർത്തേ....................
സ്വാമീ ശരണമയ്യാ....................ാ....................
കുന്നിൻ മകളുമയാൾ കരപുട-
ലാളിതമായ ദേവാ....................
കുന്നിന്മേലറിവസിച്ചു കലിമലം
നീക്കുവോനെ നമിപ്പേൻ
ആനമുഖമുടയ ഗണേശ-
നനുജനായുള്ള ദേവാ....................
ആൺമയിലേറിയാടും കുമരക-
സോദരനായവനേ....................
സ്വാമീ....................ശരണമയ്യ....................
ഘോരമഹിഷീവധാൽ ജഗത്തിന്റെ-
ഭീതിയൊഴിച്ച ദേവാ....................
വീരമണികണ്ഠനെ കരിമ്പുലി-
കണ്ഠേയിരുപ്പവനേ....................
ഭക്തദുഃഖമൊഴിപ്പാൻ നരവര-
പുത്രനായുള്ള ദേവാ....................
വമ്പുലിക്കൂട്ടമോടെ പാണ്ഡ്യേശിനി
ദീനമൊഴിച്ചവനേ....................
സ്വാമീ ശരണ....................
പുണ്യമലെ വസിച്ചു സുരമുനി-
പൂജകളേറ്റ ദേവാ....................
പാപച്ചുമടൊഴിവാൻ ജനകോടി
വന്നു നമിപ്പുനിന്നെ
കല്ലുമുള്ളുകളും പലജാതി-
ദുഃഖമീ ജീവിതത്തിൽ....................
അല്ലലൊഴിച്ച ഭയം അരുളണേ-
ആനന്ദമൂർത്തേ നമഃ....................

സ്വാമി ശരണമയ്യ ശരണമെ
സ്വാമീ ശരണമയ്യാ....................ാ....................
ശ്രീ ശബരീശനയ്യാ ഹരഹര-
നന്ദനനെ ശരണം....................

## © 10. ശ്രീ സുബ്രഹ്മണ്യ ജനനം (സ്തുതി മുത്താളം ഒറ്റത്തൂക്ക്)

പണ്ട് പരന്തപ ധ്യാനം മുടങ്ങവെ
തണ്ടലർ സായകൻ ഭസ്മമായീടവെ-
കൊണ്ടലൊളിയുമയ്ക്കിണ്ടലൊഴിയവെ
അണ്ഡോർ കുലാദികൾ കൊണ്ടാടി വാഴ്ത്തവെ
താണ്ഡവ മൂർത്തി  പരിണയ മാടവെ
പുണ്ഡരികോത്ഭവൻ കാർമ്മികനാകവെ
അണ്ഡജവാഹനൻ പുഞ്ചിരിതൂകവെ
മുണ്ഡധരൻ സർഗ്ഗ ലീലകളാടവെ
ദണ്ഡിരിപു പ്രിയ തുഷ്ടിപൂണ്ടീടവെ
ഉണ്ടായി രേതസ്സതഗ്നി സ്ഫുലിംഗം പോൽ
ഗംഗയിലിട്ടത് ഇണ്ടലേറ്റഗ്നിതാൻ
ഗംഗാതടത്തിലെ ഞാങ്ങണപുല്ലതിൽ
ഉണ്ടായിപിള്ളകളാറുപേരപ്പോഴെ
ബാലാർക്ക സന്നിഭ ബാലകരെ ത്തദാ
കണ്ടുകൊതിയാലെടുത്തമ്മ പാർവ്വതി
പൂണ്ടു ഉടലൊന്നായി ഉണ്ട് ശിരസ്സാറ്
ഷഡ്മുഖനെന്നമ്മ നാമമിട്ടീടിനാൾ
ആണ്ടിതിരുവടി മുരുകഹരോഹര
പഴനിയിലാണ്ടവ അഴലകറ്റേണമേ
സ്വാമി ഹരോഹര വേലവനെ നമഃ

## © 11. ശ്രീ വേലവ സ്തുതി (കാവടി ചിന്ത്, മുത്താളം)

വീര വീര സുബ്രഹ്മണ്യാ
വീരവേലവ ഹരേ
വീരഭൈരവനനുജ
കുമരവേലവഹരേ
ആറണിന്തരൻ മകനെ
ബാലവേലവ ഹരേ
ശരവണപ്പൊയ്കേ പിറന്ത
ശരവണ ഹരോഹര
ശക്തിയമ്മ ചേർത്തെടുത്ത
ശക്തിവേലവ ഹരേ

കൃത്തിക വളർത്ത പോറ്റി
കാർത്തികേയനേ ഹരേ
വീരരാദി സോദരേണ
സേവിത ഹരോ ഹര
താരകനാം ഘോര ദൈത്യ
ഹാരക ഹരോ ഹര
ദേവ സൈന്യാധി പതയേ
ദേവസേന കാന്തനേ
പേടമാനിൽ കന്യകയെ
വേട്ടവേടനേ ഹരേ
ക്ഷിപ്രമേഴുലകുതാണ്ട
ആണ്ടവ ഹരോഹര
മരുത മലയേ വാണിരിക്കും
മുരുക വേലവഹരേ
പീലിഭസ്മ പാലമൃത
ക്കാവടി പ്രിയഹരേ
പുഞ്ചരി പഞ്ചാമൃതാന്ന-
പ്രിയനേ ഹരോഹര.
ആടലേന്യേ പാടുവാനാ
യേകണേ കൃപാവരം
ഹരഹരോ ഹര ഹര ഹരോ ഹര
ഹര ഹരോ ഹര ഹര ഹര

## 12. ശ്രീ സുബ്രഹ്മണ്യസ്തുതി (മുത്താളം കുമ്മി)

ലോക പിതാ ശ്രീപരമേശ്വരൻ നിജ
ദേവിയുമായി ശ്രീകൈലാസത്തിൽ
ഉണ്ണികളാകിന പുത്രരുമൊത്തവർ
ലീലകൾ കണ്ടു രസിച്ചിരിക്കെ
വീണാധരനായ നാരദ മാമുനി
കദളിപ്പഴക്കുല കാഴ്ചവെച്ചു
തീറ്റപ്രിയനായ ഉണ്ണിഗണപതി
വാഴപ്പഴക്കുല ചെന്നെടുത്തു
അഗ്രജൻ ചെന്നെടുക്കുന്നത് കണ്ടിട്ട്
കൂടെ പിടിച്ചത് വേലായുധൻ
ഒക്കെയെനിക്കെന്നും പാതിയെനിക്കെന്നും
തമ്മിൽ പറഞ്ഞവർ ശണ്ഠമായി.
നല്ലച്ഛനായതു കണ്ടൊരുപായവും
കല്പിച്ചു ചൊല്ലിനാൻ മക്കളോട്

ലോകത്തെ മൂന്ന് വലം വെച്ചെടുക്കുക
മുന്നമേയെത്തുവോരെന്ന് ന്യായം
തങ്കമയിലേറി വേലായുധൻത്തദാ
ക്ഷിപ്രമായ് മൂന്നുവലത്തുവെയ്ക്കെ
മൂഷികവാഹനനച്ഛനമ്മമാരെ
ചുറ്റീട്ടെടുത്തിത് വാഴക്കുല
ഗണപതിവന്നങ്ങെടുത്തോരു നേരത്ത്
കൂടെ പിടിച്ചത് കാർത്തികേയൻ
ന്യായമല്ലിപ്പണി ന്യായമെനിക്കെന്ന്
താതനോടപ്പോൾ ഗുഹനുരക്കേ
അമ്മയാം ദേവിയാൾ പുഞ്ചിരിതൂകിനാൾ
അച്ഛനുമൊന്നും പറഞ്ഞതില്ല
ആയതിലേറ്റ പരിഭവമോടുടൻ
കാർത്തികേയന്നഥ യാത്രയായി
മരുതമലയതിൽ പുക്കി പിണക്കമായ്
മരുവീനാനീശ്വര നന്ദനൻ താൻ
ആടും മയിലേറുമാണ്ടവനെന്നുടെ
ആടലൊഴിച്ചു തുണച്ചീടണേ.
ഹരഹരോഹര ഹര ഹരോ ഹര
പഴനിയപ്പനെ കൂപ്പീടുന്നേൻ

## © 13. തങ്കവേലവ സ്തുതി (കാവടിച്ചിന്ത്)

തങ്കമയിലേറിയാടും തങ്കവേലവാ
നിങ്കനീവെ തേടിത്തേടി ഇങ്കുവന്തായെ
ആറിലെ പിറന്തവനെ അറുമുഖസ്വാമി
കൂറെഴും കുറത്തിയാളെ വേട്ട വേലവാ
തങ്കമയി.......................................................
ഗുഹ്യമാം മറയറിന്ത ഗുഹനേയാണ്ടവ
ജോതിഷാറിവാളനെ ജോതി രൂപനെ
ദേവസേനയോടു മേവും ദേവസൂരയേ
വള്ളിയാൾ മണാളനെ തിരഞ്ചുവന്തായേ
തങ്കമയി.......................................................
കൃത്തിക വളർത്ത പോറ്റി കാർത്തികേയനെ
പാർത്ത പാർത്തടി തൊഴുവാനിങ്കുവന്തായെ
മരുതമലൈ വാണിരിക്കും ബാലമുരുകനൈ
പാർത്തു പാർത്ത ടി തൊഴുവാനിങ്കു വന്തായെ
തങ്കമയിലേറിയാടും തങ്കവേലവ.........................
..............................................................................

നിങ്ങനിവെത്തോടിത്തേടി ഇങ്കുവന്തായെ
ഹരോഹര ഹരോ ഹര ഹര ഹരോ ഹര
ഹരോ ഹര ഹരോ ഹര ഹരഹരോ ഹര.

**14. വള്ളിത്തിരുമണം സുബ്രഹ്മണ്യസ്തുതി (കുമ്മി)**

ഹര ഹരോ ഹര ഹര ഹരോ ഹര
ഹര ഹരോ ഹര വേലവനെ
വീണാധരനായ നാരദമാമുനി
വീണയുമായി നടക്കും കാലം
വീണയുമായി നടന്നിത് നാരദർ
വള്ളിയിരിക്കും വനത്തിലെത്തി
തട്ടിട്ട മാടത്തിൽ കവണയിൽ കല്ലുമായ്
കിളികളെ ആട്ടാനിരക്കും വള്ളി
തട്ടിട്ട മാടത്തിനരികിലെത്തി മുനി
വള്ളിയോടായവൻ ചൊല്ലീടുന്നു.
നീ പിറന്നുള്ളൊരു നാടേതാണ് പെണ്ണേ
നിന്റെ കുലം ജാതി ചൊല്ലീടുക
നിന്നുടെ താതന്റെ പേരെന്താണ് മങ്കേ
മാതാവിൻ പേരും നീ ചൊല്ലീടേണം
ഇങ്ങനെയുള്ളൊരു നാരിമണിയാളേ
കാട്ടിൽ വസിക്കുന്നതെന്താകുന്നു?
ഇത്തരം മാമുനി വാക്കുകൾ കേട്ടപ്പോൾ
സത്വരം വള്ളിയുരചെയ്യുന്നു
ഞാൻ പിറന്നുള്ളൊരു നാടുമിതുതന്നെ
പൂർവ്വചരിത്ര മറികയില്ല
മാനിന്റെടുത്തെന്നെ കണ്ടതു കാരണം
മാൻപെറ്റ മങ്കയാളെന്നു തോന്നും
വേടരെടുത്തു വളർത്തിയ കാരണം
വേടരാജാവാണിന്നെന്റെ താതൻ
എന്നുടെ താതന്റെ തിനവിളക്കാത്ത് ഞാൻ
കാനനം തന്നിൽ വസിച്ചീടുന്നു
ഇത്തരം വള്ളീടെ വാക്കുകൾ കേട്ടപ്പോൾ
പെട്ടെന്ന് എങ്ങോ മറഞ്ഞു മുനി
പെട്ടെന്നവിടെ മറഞ്ഞത് മാമുനി
വേഗേന ചെന്നെത്തി കൈലാസത്തിൽ
നാരദർ തന്റെ വരവത് കണ്ടപ്പോൾ
ആസ്ഥാനം നല്കിയിരുത്തി സ്വാമി
ഈരേഴുലകം നടക്കുന്ന നാരദ

ലോകവിശേഷങ്ങളെന്താകുന്നു?
പോകുക വേലവ കാനനം തന്നിൽ നീ
വള്ളിയെച്ചെന്നു ചിറയെടുക്ക
നാരദ വാക്കുകളിങ്ങനെ കേട്ടപ്പോൾ
വള്ളിയെക്കാണ്മാനുറച്ചു സ്വാമീ
ഭസ്മക്കുറിയും ജടാമുടിയും സ്വാമി
രുദ്രാക്ഷമാല കഴുത്തിൽ ചാർത്തി
കാട്ടുവേടനുടെ വേഷമായി സ്വാമി
അമ്പും വില്ലും വാളും കയ്യിലേന്തി
വള്ളിയിരിക്കും വനമാടക്കീഴില-
ങ്ങെത്തിയവൻ വിളിക്കൂട്ടിടുന്നു
പുള്ളിമൃഗാക്ഷിയേ ഞാനെയ്തുവിട്ടൊരു
പുള്ളിമാനെങ്ങാനും വന്നോയിങ്ങ് ?
കണ്ടാലഴകുള്ള വേടന്റെ ധിക്കാരം
കണ്ടരിശത്തോടുരത്തു വള്ളി
നാരിയാമെന്നോട് മാനിനെ ചോദിച്ച
വേടാ നീ പോടാ വനത്തിൽ നിന്ന്
ഭാവം കലർന്നുള്ള ക്രോധ വചസേറ്റു
ഭാവനയോടെ മറഞ്ഞു സ്വാമീ
ഭാവനയേറ്റാനുപായം നിരൂപിച്ചു
കങ്കണച്ചെട്ടീടെ വേഷമായി
കങ്കണച്ചെട്ടീടെ വേഷമാർന്നു സ്വാമീ
കനക തള വള ഭാണ്ഡമേന്തി
വളവള യെന്നങ്ങുരച്ചുകൊണ്ടേ സ്വാമീ
വള്ളിയിരിക്കും വനത്തിലെത്തി.

കനകവളയുടെ തരിയൊച്ച കേട്ടപ്പോൾ
കൈക്കൊട്ടി മാടി വിളിച്ചുവള്ളീ
ഭാണ്ഡമഴിക്ക താൻ കാണട്ടെ കൈവള
ബോധിക്കിലായതെടുത്തു കൊള്ളാം

ഭാണ്ഡേ വിലസിന കൈവള കണ്ടിട്ടു
കൺമയങ്ങി കരം നീട്ടി വള്ളി
വള്ളീകരത്തെ പിടിക്കുന്നു വേലവൻ
കൈകൾ നിറയെ വളകളിട്ടു

കൈകൾ നിറഞ്ഞപ്പോൾ തട്ടികരം വള്ളി
തട്ടിട്ട മാടത്തിൽ കേറിനിന്നു
കനകവളയുടെ തരിയൊച്ച കേട്ടപ്പോൾ
കിളികൾ പറന്നു മലകടന്നു

തിനവിളകാക്കുവാൻ വേടരാജപ്പട
വന്ന് നിരന്നത് കാനനത്തിൽ
വേടരാജപ്പട വന്നത് കാണവെ
പെട്ടന്നൊരു മരമായി സ്വാമീ
ബോധി മരം കണ്ടു സംശയം പൂണ്ടിട്ട്
ചൊല്ലിനാർ വേടരാജപ്പടയും
മുൻപില്ലാ മാമരം മായാ വിരചിതം
ചെന്നു മുറിക്കുക മാമരത്തെ
മാമരത്തെ മുറി വെയ്ക്കാനടുത്തപ്പോൾ
ഗൌളി ചിലച്ചു പറഞ്ഞതപ്പോൾ
വൻമരമിപ്പോൾ മുറിക്കുകയാണെങ്കിൽ
നാശം പടക്ക് ഭവിക്കുമെന്ന്
അമ്പ് വില്ല് വാള് ആയുധമൊക്കെയും
ദൂരെ വെടിഞ്ഞങ്ങ് ഓടി വേടർ
മൂത്തു നരച്ചൊരു സന്ന്യാസി വേഷമായ്
വള്ളിയരികത്ത് ചെന്നു സ്വാമി
ജീവൻ വെടിയേണ്ട നേരമായി പെണ്ണേ
തന്നീര് തന്നെന്നെ രക്ഷിക്കേണം
ഉറ്റവരാരും നിനക്കില്ലേ പൈതലേ
കാട്ടിൽ വസിക്കുന്നതെന്താകുന്നു?
കാട്ടാനകളുള്ള കാടാണിത് പെണ്ണേ
ആയുധമൊന്നും കരത്തിലില്ലേ
കാട്ടാനകളെ ഭയമില്ല സന്യാസി
ഇക്കാട്ടിലാന കടക്കയില്ല.
കാട്ടാനയെ ഭയമില്ലെന്ന് കേട്ടപ്പോൾ
കുംഭിമുഖനെ സ്മരിച്ചു സ്വാമി
വള്ളിയെ വേൾക്കുവാ നാശയുണ്ടഗ്രജാ
കാട്ടാനയായി വരിക വേണം
സത്യസ്വരൂപന്റെ പ്രാർത്ഥന കേട്ടപ്പോൾ
പെട്ടെന്നെഴുന്നള്ളി കുംഭീമുഖൻ
കാടും തകർത്തതി ഘോര ചിന്നം വിളി-
യോടങ്ങടുത്തത് മാടം കീഴെ
കാട്ടാന വിക്രമം കണ്ടു ഭയപ്പെട്ടു
സന്യാസിയന്തികെ ചെന്നു വള്ളീ
പാഹിമാം പാഹിമാം സന്യാസി ശ്രേഷ്ഠനെ
കാട്ടാന കുത്തി ഹനിക്കും മുമ്പെ
എന്നുടെ ഭാര്യയായ് വാണിടേണം നീയ്
പാദശുശ്രൂഷകൾ ചെയ്തീടണം

പാദശുശ്രൂഷകൾ ചെയ്തു കൊള്ളാമെന്ന്
സത്യം പറഞ്ഞങ്ങു കേണു വള്ളീ
വള്ളി വചനത്തെ കേട്ടു തെളിഞ്ഞിട്ടു
സത്യസ്വരൂപനായ് നിന്നു സ്വാമീ
ആറുമുഖങ്ങളും പന്ത്രണ്ട് കൈകളിൽ
ആയുധ ജാലങ്ങളേന്തിക്കൊണ്ട്
സത്യസ്വരൂപനെ കണ്ടൊരു നേരത്ത്
കാൽക്കൽ വീണാചാരം ചെയ്തു വള്ളീ
തങ്കമയിൽ ചുമലേറി സ്വാമിയും
കൈലാസം നോക്കി പറന്നീടുന്നു
കൈലാസം നോക്കി നടന്നീടുന്നു സ്വാമി
കതിർകാമം തോറ്റി കുടിയിരുത്തി
വെള്ളിമല തന്നിൽ പള്ളികൊണ്ടീടുന്ന
വള്ളി മണാളനെ വേൽമുരുക

## പടയണി (മുത്താളം)

അന്നനേർനടയൊത്തരൻ-
മകനയ്യനും പട ചുഴലവെ
അരചരൊടു കരിവരരു മുറശുകൾ
തുരഗമിളകിന പരികല
കിന്നരം കുട മന്നരം കുഴൽ
മന്തരൂതിന ശംഖൊലി
ചിറണി പറതകിൽ മുരശ് കുഴൽ വിളി
തുരഗമിളകിന താളവും
തകൃതി ധിത്തിക തകൃതി ധിമിധക
താളമൊത്ത നിഴാബലി
തപ്പിണങ്ങിയ തൊപ്പി മദ്ദള-
മൊത്തിണങ്ങിയ താളവും
തകൃതിലഞ്ചിലും പരിചിലഞ്ചിലും
പരിചയും പൊന്നു ചുരികയും
ഒപ്പമൊത്തു നടന്നകമ്പടി
കൂട്ടുമംബികാ വല്ലഭൻ
അരഭമിരുമുടി ജടയിലാറണി
യുന്നരൻ മകനന്തകൻ
അരികിൽ ഫാലവിലോചനൻ
കനലെരിയും മാകുളിർമ്മ കിങ്കരൻ
മുരഹരൻ പുതു മലരുമമ്പിളി
ചൂടുമംബികാ വല്ലഭൻ

പോരിവാരണ രൂപവും ഉമ-
യാളുമായ് നടമാടിനാൻ
അടർശരങ്ങളണിന്ത കാരണി
കരണി പൂരണിയായുടൻ
അഴകിൽ മെത്ത കുളിർത്ത പുത്തിര
നൊത്ത പുത്തിരനുത്ഭവം
ഝട തരിപ്പണമപ്പവിൽ പൊരി
കൂപ്പവിൽ വരവെപ്പോഴും
അമൃത് ചെയ്ത് തുണക്കഫാലവി-
ലോചന ശരണം തൊഴാം

15. ദേവീസ്തുതി (മുത്താളം)

ഹരനു തൃക്കനൽ മിഴിയിലഴകൊടെ
അവതരിപ്പിച്ച ഭയങ്കരി
കുളിർ ധുടിക്കല നെടിലമൊത്തൊരു
കുനശൽ തൃക്കനെൽ പുരികവും
കുഖമൊടരികളെ അറുതിചെയ്യുവാൻ
കനലുചിതറിന തിരുമിഴി
തിരുമുഖത്തിനോടരുമയൊത്തിന
തരികളിട്ടിന കാതില
കവിളിണയ്ക്കുമിണങ്ങി വീശിന
കാതിലിട്ടകള ശോഭയും
അരഭമൊടുമുടി ജടയിലിടർമണി
നിരയിൽ മിഴികിന കണ്മിഴി
കരമതിൽ തരിവളകളും പിരി
വളകളും തിരുവാഴിയും
ഇട്ടരട്ടി കരത്തിൽ വഷ്ട്രക
വാളും മറ്റുമുള്ളായുധം
ഇളകി വളർകരം ഒളിയിൽ വിലസിന
തെളിവിലായുധ പംക്തികൾ
മേളമായ് വിളയാടുവാൻ ചില
കൂളികൾ നടുവീടെഴും
വിടർമയൊടു പടപൊരുവതിനു
വേതാളമേറിയൊരംബികേ
കൂർത്ത ശൂലമതിങ്കൽ നിന്നങ്ങു
നൃത്തമാടിന ദാരികൻ
ആർത്തറിഞ്ഞു ശിരസ്സു മച്ഛനു
കാഴ്ചവെച്ച ഭയങ്കരി

ശങ്കവിട്ടു തുണക്ക പന്തലിൽ
ശങ്കരസുത പാഹിമാം

16. വീരപരീക്ഷ (മുത്താളം)

അസ്ഥിമാലയണിന്തരസുത-
നെത്തി പാണ്ഡിയ പത്തനെ
അരഭം പുലിതുകൽ മണികൾ നവരത്നം
കൊടികൾ കുട തഴ ശബരിയും
നാണിഭക്കൊടി തോരണങ്ങളി-
ടയ്ക്കു തൂക്കിയ രാജന്
ഗോപുരം മണി മണ്ഡപത്തറ-
ചതുമണിക്കൊടി മുല്ലയും
മാതൃദന്തിയടിച്ചിരുത്തിയ
കനക ഭൂഷണ ശാലയും
കണ്ടുകണ്ടരൻ മകനും ചിതമൊടെ
കോവിൽ പുക്ക് വസിച്ചതും
കണ്ടുതൊഴുതുണർത്തിച്ചു പാണ്ഡിയ-
വയ്മ്പരാമധികാരികൾ
അരവാൾ ചുരിക കൊണ്ടരചൻ തിരുമുമ്പിൽ
വരിക മുനകൊണ്ടു സേവക
പണ്ടു ദേവകൾ ഋഷികൾ മുനികുലം
പണിതിട്ടുറപ്പിച്ച ചിത്രക്കൽ
വെട്ടിതാൻ മുറി ചെയ്യണം അര-
വാളുകൊണ്ടര നിമിഷമേ
അല്ലെങ്കിൽ തന്റെ ആയുധം വെച്ചു
സേവിയാതെ താൻ പോകണം
ആയവാക്കിനെ കേട്ടരൻ മകൻ
ചതുമണിത്തറ പുക്കിനാൻ
അരവാളും ചുരിക വലങ്കയ്യിൽ പിടിച്ചു
പരിചിനോടൊന്നിളക്കീനാൻ
കൊടിയ ചുമടിട്ടു കൊണ്ടുറച്ചരഭക്കൽ
നടുവെ വെട്ടിപ്പിളർന്നർന്നത്ഭുതം
പൊൻമുടി നവരത്നം വാങ്ങിനാൻ
പാണ്ഡീയനോട് സേവകൻ
ഹരിഹര ശിവ പതിത പാവന
നമശിവ പദം കൂപ്പുന്നേൻ

17. ദേവീസ്തുതി (മുത്താളം)

തൃക്കണ്‍ മൂന്നിനെക്കൊണ്ട്
വിളങ്ങിന ശിവന്‍ ശോഭ
കണ്ണിനു കുതൂഹലം
വരുത്തേണം നമുക്കിന്ന്
തൃക്കണ്ണില്‍ കുതൂഹല
മുളവായി ചൊരിഞ്ഞഗ്നി
അഗ്നിയിലഴകോടെ
പിറന്നമ്മ ഭദ്രാദേവീ
കട്ടിക്കാര്‍മ്മുകിലൊളി
വര്‍ണ്ണത്തില്‍ തിരുമേനി
തീപാറും നയനങ്ങള്‍
ദംഷ്ട്രങ്ങള്‍ വളഞ്ഞഗ്രം
നീട്ടിയ രസനയീലി-
റ്റീടും കടുംചോര
കണ്ഠത്തില്‍ കപാലാസ്ഥി-
നികരത്തില്‍ മാലചേരും
വഷ്ട്രകം തിരുകരെ
ആയുധ നിരകളും
അരമണി മുറുകിയ
ചെമ്പട്ടിന്നരകാമ്പ്
ഝണഝണാചിലമ്പൊലി
പാദത്തിന്നലങ്കാരം
നല്ലമ്മേ മഹേശ്വരി
ഉടല്‍കണ്ടു തൊഴുന്നേന്‍ ഞാന്‍
പരിപാഹി ജഗദാത്രി
അടിപാദെ നമിപ്പു ഞാന്‍

18. കളരിപണി കുടിയിരുത്തല്‍ (മുത്താളം)

ഉപരിവല്ലഭനന്തക വൈരി
അരുളി മൈന്ദനോടന്ന്
അയ്യനെന്റെ പൊന്‍മകനൊരു
കളരി തീര്‍ക്കുക മൈന്ദവനെ
കല്പനയത് കേട്ടു മൈന്ദന്‍
പണിയാളരെ കൂട്ടിനടന്നു
മഴുവും പല ആയുധമൊക്കെ
വഴിപോലെയെടുത്തവരന്ന്

കയറി മലമുകളിൽ ചെന്ന്
വൻകാടുകൾ വെട്ടിയടക്കി
ഏതേതു മരങ്ങളെയിന്ന്
മുറിചെയ്യുക വേണ്ടത് മൈന്ദ
അത്തി അയിനി അടമ്പുകളകില്
അമ്പഴം അരയാലിവയൊക്കെ
ആര്യവേപ്പൊടെ ആവല് ആല്
ആനകൾ മദമേറ്റ മരങ്ങൾ
ഇത്തിയിലവ് ഇരുള് ഇലഞ്ഞി
ഇരുളകവുമിലിപ്പക്കാതൽ
ഇടിയേറ്റില കൊഴിഞ്ഞ വീട്ടി
ചീനി കൂവളമോടു കടമ്പ്
ഉങ്ങ് ഉറുഞ്ചി ചുരുളി പുളിയും
പൂത്ത പൂമരമോടെ മരുതും
തേക്ക് തമ്പകമോടഥ വേങ്ങ
തേന്മാവ് കൈനീ വെണ്ടേക്കിവകൾ
ഉന്നത ഗിരിയിങ്കലെ ദാരു
ചന്ദനമരം രണ്ടുമതാകാം
മന്ദാരം കരിമരുതും പലപല
പേരില്ലാ മരങ്ങളുമാകാം
മൈന്ദവാദികളൊത്തു തിരഞ്ഞാ
വൻമരങ്ങളെയൊക്കെ മുറിച്ചു
ചിതമോടെ കടകളുരുട്ടി
തരമോടതിൽ തുളകളുമിട്ടു
വൻകരിവരരൊത്തു വലിച്ചാ
വൻതടികളൊക്കെയിറക്കി
ചായലിൽ പടങ്ങിട്ടു വൻതടി
ചാലവെയതിലേറ്റിയിരുത്തി
അന്നു വാൾക്കാൾ എത്തിയതവിടെ
ഈന്നുവാർന്നു മുറിച്ചു തുടങ്ങി
ഉത്തരം വള മല്ലുകൾ ചൂഴിക
കട്ടിളക്കാൽ പലകൾ വേറെ
ചിത്രവേല കൊത്തുപണിക്കായ്
തീർത്തതപ്പടിയാകും വണ്ണം
മൈന്ദാദികളൊത്തു നിരന്നു
മരവേലകൾ തീർത്തു ചമച്ചാർ
ഈശൻ മകൻ കളരിക്കായി

ഭൂമിയൊരുക്കി ലക്ഷണമോടെ
നല്ല നാള് മുഹൂർത്താം നോക്കി
കളരിക്കായ് കുറ്റിയടിച്ചു
കണിശാൽ തറവാങ്ങിക്കെട്ടി
ചുമരും വളർതീർത്തു കണക്കായ്
ഈശൻ മകൻ കളരി ചമപ്പാൻ
മൈന്ദാദികളൊത്തു പിടിച്ചാർ
ഉത്തരങ്ങളിരുത്തി ചുമരിൽ
കൂടമോടഥ കോടിയിണക്കി
കഴുക്കോലുകൾ കോർത്തഥ ചേർത്തു
വളബന്ധമടിച്ചു മുറുക്കി
പട്ടികപ്പണി തീർത്തവരന്ന്
വാമടപ്പണി ചെയ്യുന്നു
വാമടപ്പണി തീർത്തവരന്ന്
ചെമ്പുപലകയടിക്കുന്നു
ആഴിവർണ്ണനെ മനസ്സിൽ ക്കരുതി
താഴികപ്പണി ചെയ്യുന്നു
അയ്യനയ്യന് ശരണം ചൊല്ലി
താഴിക കൊണ്ടു തറക്കുന്നു
അമ്പലം പണിതീർത്തവരന്ന്
ഗോപുരപ്പണി ചെയ്യുന്നു
ഭദ്രകാളിയെ മനസ്സിൽ ക്കരുതി
ഗോപുരം പണി തീർക്കുന്നു.
കളരിപണിത മൈന്ദാദിക്ക്
സമ്മാനങ്ങൾ കൊടുക്കുന്നു
കുത്തുമുണ്ടുകൾ കച്ചമുണ്ടുകൾ
കട്ടിപ്പാവ് സമ്മാനം
കങ്കണം കടകങ്ങൾ മോതിരം
കാഞ്ചി കൈവള സമ്മാനം
ഇണ്ടലൊക്കെ പ്പോവാനായൊരു
മുണ്ട് നൽകി തമ്പുരാൻ
ഏറ്റെറാഴിഞ്ഞു ചിരിച്ചു മൈന്ദൻ
കൂട്ടരൊത്തഥയാത്ര തിരിച്ചു
തന്ത്രികൾ ചില കർമ്മികളൊത്തു
തന്ത്രമന്ത്ര വിധികളിണക്കി
നവരത്നം കോരി നിറച്ച്
നിലവയ്യനെ കുടിയുമിരുത്തി

ലോകത്തിൽ കുലദൈവവുമായി
വാണിരിക്ക നിലവയ്യപ്പാ
ഹരിയോ ഹര ശങ്കര സുതനെ
അടിയങ്ങൾ അടിയിണ തൊഴുതേൻ

**19. പന്തൽ ചമയം (മുത്താളം)**

പന്തലകത്തെന്തൊരരങ്ങ്
ചൊല്ല് ചൊല്ലെന്റെ മുക്കണ്ണാരേ
പന്തലിന്റെ തൂണുകൾ നാലും
പൊന്നും തൂണ് വെള്ളിത്തൂണ്
പൊന്നിൻ തൂണ് വെള്ളിത്തൂണ്
ചിത്രത്തൂണ് പവിഴത്തൂണ്
ചന്ദനം നല്ല മരമത് വെട്ടി
പന്തലിന് ഇഴയതു വെച്ച്
പന്തലിന് ഇഴയതു വെച്ച്
വെള്ള നൂലാലെ കയറുകൾ പാവി
നവരത്ന പട്ടത് കൊണ്ട്
പന്തലാകെ വിതാനം ചെയ്ത്
വെള്ള നല്ല പനമ്പുകൾ കൊണ്ട്
പന്തലിന് തിരകൾ വളച്ച്
പന്തലിന്റെ തിരുനട തന്നിൽ
പൊൻവിളക്കും നിറപറ വെച്ച്
പൊൻവിളക്ക് തന്നരികെ
മണിവിളക്കും കൊളുത്തി വെച്ച്
പാൽകിണ്ടിയും കുഴൽ മോതിരവും
തിരവുടയാട വാൽക്കണ്ണാടി
ചെന്തെങ്ങിന്റെ കുരുത്തോലകൊണ്ട്
പന്തലിന് അരങ്ങുകൾ തൂക്കി
ആലിലയും മാവില പൂക്കുല
പഴക്കുലകൾ ഇടയിടെ തൂക്കി
ചെന്താമര പൂവ് ചെമ്പകപൂവ്
വീരാളി പട്ടൊന്നെടുത്ത്
ഏഴുനിലതിരകൾ വളച്ച്
ഏഴുനിലതിരയകത്ത്
പൊന്നും പീഠമെഴുന്നെള്ളിച്ച് വെച്ച്
പൊന്നും പീഠം തന്നരികെ
വെള്ളിപ്പീഠമെഴുന്നെള്ളിച്ചു വെച്ച്
വെള്ളി ശ്രീപീഠം തന്നരികെ

ചെമ്പുശ്രീപീഠം എഴുന്നെള്ളിച്ചു വെച്ച്
പൊന്നും ശ്രീ പീഠമതിൽ മുകളിൽ
പൊന്നരമണി പൊൻചുരിക
വെള്ളിശ്രീപീഠ മുകളിൽ
പൊന്നമ്പും വില്ലും പൊൻ ചുരലും
ചെമ്പുപീഠമതിൽ മുകളിൽ
വളഞ്ഞവാളും ചുകന്നകൂറാ
ശംഖശ്രീപീഠം തൻ മുകളിൽ
നിറപറയും വാൽക്കണ്ണാടി
അയ്യപ്പന്റെ തിരുമുമ്പിൽ
ദീപസ്തംഭം എഴുന്നെള്ളിച്ച്
ദീപസ്തംഭം തൻ മുകളിൽ
മണിവിളക്കും കൊളുത്തി വെച്ച്
കരിമലക്ക് തേങ്ങയെറിയാൻ
കരിങ്കല്ല് എഴുന്നെള്ളിച്ചു വെച്ച്
ചെന്തെങ്ങിനിളന്നീർ കൊണ്ട്
കണ്ണകുത്തിതാലം വെച്ച്
അരയാലിലവിളകും പോലെ
അയ്യനയ്യനെഴുന്നെള്ളത്ത്
കദളിയിലയെന്നാകണക്കെ
കരിമലഅയ്യനെഴുന്നെള്ളത്ത്
മദമിളകിയ ദന്തികണക്കെ
മാളികമ്മയുടെഴുന്നെള്ളത്ത്
വട്ടപമ്പരം ചുറ്റിയപോലെ
വാവരുടെയെഴുന്നെള്ളത്ത്
ഇവരെവരും കൂടിയിങ്ങനെ
ഈ സ്സഭയിലെഴുന്നെള്ളുക വേണം
ഈസ്സഭയിലെഴുന്നെള്ളിയിട്ട്
അടിയങ്ങൾ പിഴതീർത്ത് തരേണം

---

**പാൽക്കിണ്ടി എഴുന്നെള്ളിപ്പു സമയത്തെ പാട്ടുകളാണ് ഇനി താഴെ കൊടുക്കുന്നത്.**

**20. പുറപ്പാട് പാട്ട് (കുമ്മിതാളം, മുത്താളം)**

പാൽകിണ്ടി എഴുന്നെള്ളിപ്പ് പോകാൻ ഒരുക്കം തുടങ്ങുമ്പോഴാണ് ഇത് പാടാറുള്ളത്

ആഴിവർണ്ണനയ്യനുടെ സോദരിയതായി
ഊഴിയിൽ പ്രസിദ്ധിയോടെ മാളികയിൽ വാഴും

ദേവീ തന്റെതിരേൽപ്പിന്നായ് പൂവുണർന്നെല്ലാരും
പോകതിന്നൊരുങ്ങി ഭംഗിയോടു നാരിമാരും
കളമൊഴികൾ തന്നളക കോമള-
നിരചന്ദ്രക്കലപോലെ.......................
വിളങ്ങും നെറ്റിയിലിളകും ചില്ലിയിൽ-
യുഗളവും വല്ലിപോലെ.......................
പട്ടുകൊണ്ടുത്തരീയം കെട്ടിവാർകുഴലും
പൊട്ടുതൊട്ടു കുങ്കുമം വാലിട്ടു കണ്ണെഴുതി
ആഭരണമണിഞ്ഞതി ശോഭയോടും കൂടി
പന്തണി സ്തനികളെല്ലാം പന്തലിലിറങ്ങി
നിശയിലായിരം ശശിബിംബചക്രം-
ദിശി ഉദിച്ചുയരും പോൽ.......................
കുശേശയാക്ഷിമാർ മുഖകുസുമവും
വികസിച്ചു വിളങ്ങുന്നു.......................
ബ്ാലികാമനോഹരിമാർ താലവുമെടുത്തു
മോടിയുള്ള തിരുവുട ആട വാൽക്കണ്ണാടി
വേണ്ടതെല്ലാമൊരുക്കി പാൽക്കിണ്ടിയുമെടുത്തു
മാലതിലതാംഗിമാരും ലാലസിച്ചൊരുങ്ങി
കുളിർമതിക്കൊത്ത് വിളങ്ങുന്ന വെള്ളി-
ത്തളികയിൽ വഴിപോലെ.......................
വിളക്കുവെള്ളരി കവുങ്ങിൻ പൂക്കുല-
പഴുക്കയും വെച്ചൊരുക്കി.......................
പുഞ്ചിരിപ്പുതുമയോടും കൊഞ്ചൽ മൊഴിമാരും
ചഞ്ചലം കൂടാതെയിരുനിരയതായ് നിരന്നു
കേളിയുള്ളോരുടുക്കിന്റെ മേളരസമോടെ
പാട്ടിന്നിടയ്ക്കിടെല്ലാരും ഇട്ടുവായ്ക്കുരവ
ഇടിവെട്ടും പോലെ വെടികളും ശംഖ-
ധ്വനിയു മാളുകൾ നീങ്ങി.......................
പൊടിപടലവും ഇളകി നാരിമാർ-
കുരവകളോടും കൂടി.......................
കൂട്ടമിട്ടാർത്തയ്യനുടെ പേട്ടയും വിളിച്ചു
കോൾമയിർക്കൊണ്ടുടനോരോ കോമരമിളകി
പൊൻമകനയ്യനും മഞ്ചാംബികയുമായി
കൊട്ടിനൊത്ത നൃത്തവും ചവുട്ടി ഭംഗിയോടെ
ചുരികവാൾ ചിലമ്പരമണി നല്ല-
തരിമുഴക്കവുമേറ്റം.......................
പരിചപൊന്തിയും ഉടുക്കടിക്കുന്ന-
പരിവാരരസമോടും.......................

മേളമോടസ്സനും മറ്റും മാളികയുമായി
പോളകൊണ്ടമ്പലം വഴിനീളെയുണ്ടങ്ങ്
നൃത്തമായ് പന്തലിനകത്തെത്തി വഴിപോലെ
അക്ഷണം മൂവ്വട്ടമാം പ്രദക്ഷിണവും ചെയ്തു
അമ്പലത്തിനുടെ തിരുമുമ്പിലെത്തി മോദാൽ
നിറപറകളും നിറച്ചു പാർവ്വതി-
പതിസുതൻ ഭഗിനിക്കായ്.......................
അരിയെറിഞ്ഞുള്ളം തെളിഞ്ഞുതാലം-
വെച്ചിരുന്നുടനെയെല്ലാരും.......................

വരവിളി പാൽകിണ്ടി എഴുന്നെള്ളിപ്പിന്

അമ്പൊടുഗണനാഥനും വാണിയും തുണയായ് വരണെ-ഹരി ഹരൻ, മാധവൻ, നാന്മുഖനും, വാണിയും, പെരിയ മുനിമുഖ്യരും, അർക്കനും, ചന്ദ്രനും, ആദിത്യന്മാർകളും, അഷ്ടവസുക്കളും, ആറു മുഖനനന്തനു, ഇന്ദ്രൻ, വരുണനും, ദേവകളോക്കെയും വന്നു തുട ങ്ങിനാൻ. ചാരുഗരുഢനും, ഭൂതവൃന്ദങ്ങളും, ദുർഗ്ഗാഭഗവതി, ആര്യനും കാളിയും മറ്റു പലവകയുള്ളവരെക്കെയും മൂത്തു പാദം ബുജം കണ്ടു സേവിക്കയും. മങ്കമാർ നോമ്പ് നോറ്റ് കുളിച്ചു ചമ ഞ്ഞുടൽ താലത്തിൽ വെള്ളരി. നാളികേരങ്ങളും, അപ്പം, അടയും, വറപൊടി, പായസം, തേനൊട്, പാലും, നറുനെ, ശർക്കര, നല്ല വരിക്ക ചുളയും, മലർപൊടി, മാതള നാരങ്ങ, മുന്തിരങ്ങപഴം, ഈന്ത പഴം, നല്ല പഞ്ചസാരകനി ഈ വകകളൊക്കെ ഒരുക്കി വെച്ചങ്ങിനെ - ആമോദമോടങ്ങമൃത് ചെയ്യും പുരാൻ. ദേവകന്യകകളും വന്നു തുടങ്ങിനാർ പാട്ടും, ആട്ടവും, കൂത്തു, വിനോദവും, വായ്ക്കുരഘോ ശയും, ഗീതരാഗങ്ങളും, കിന്നരം, കൊമ്പ്, കുഴൽ, വിളിനാദവും, മദ്ദളവീണയിടക്ക തുടികളും, ലോകങ്ങളൊക്കെ മുഴങ്ങും മണികളും, പുഷ്പമിട്ടാശുവണങ്ങുന്നവർകളെ മല്ലിക പിച്ചകം, കാനന ചെമ്പകം, നല്ല പനിനീരും കസ്തൂരി ഗന്ധവും, എല്ലാമിതാവെച്ച് കുമ്പിടുന്നേൻ രായെ അരങ്ങിട്ട പന്തലിൽ വന്നു വിളയാടി നല്ലവ രങ്ങളെ നൽകേണമീശ്വരി എന്നങ്ങു തന്നിൽ വിളങ്ങും ഗൃഹങ്ങ ളിൽ നന്നായി വിളങ്ങിയനുഗ്രഹിക്കേണമേ. വീഴുന്ന നേരത്ത് കൊമ്പ് കൊണ്ടൂന്നണം ലക്ഷ്മി ഭഗവതി വന്നകം പൂകണെ. ആധിയും, വ്യാധിയും വേരറ്റു പോകണം. ആയുസ്സ്, സൗഭാഗ്യമുണ്ടായീവരേ ണമേ. പന്തലകത്ത് എഴുന്നെള്ളുനല്ലമ്മേ ഒമ്പത് സ്ഥാനമൊരുക്കി വെച്ചിട്ടഹോ. ഒമ്പതായിട്ട് പ്രതിഷ്ഠകളും ചെയ്ത് പൂജാദികർമ്മം വഴിപോലെ ചെയ്തഹം വാണിഗണപതിയെത്തുണ ചെയ്യണേ - ഇങ്ങനെയുള്ളൊരു ദേവിയെ ഞാനിന്ന് പുഷ്പമിട്ടാശു വണങ്ങി സ്തുതിക്കുന്നേൻ.

21. ദേവീസ്തുതി നൃത്തപ്പാട്ട് (കുമ്മി)

കുമ്മിയടി ദേവി കുമ്മിയടിയമ്മെ
കൂന്തലുലയാതെ കുമ്മിയടി
കൊല്ലം പിറവം തിരുവനന്തപുരം
കോഴിക്കോടറ്റം കുറത്തിനാട്
കാശിരാമേശ്വരം നാട്ടിന്നകത്തുള്ള
വാൾവിരുതേറും കൊടുങ്ങല്ലൂര്
ബാലികെ മൗലികേ ചാരുശീലമ്മയെ
വീരപരാക്രമി സുന്ദരാംഗീ
വട്ടപ്പറമ്പൊത്ത തട്ടൊത്ത ഭൂമിയിൽ
അറ്റത്തമർന്നീടും അമ്മാദേവീ
ആർത്തുകെട്ടിച്ചൊരു ആൽത്തറയും
പിന്നെ തീർത്തുകെട്ടിച്ചൊരു ചിത്രബലി-
മീനരാശിക്ക് മണിക്കിണറും നല്ല
ധനുരാശിക്ക് മണിക്കുളവും
ബ്രാഹ്മണിപാടുന്ന പാട്ടും ബലം മഹാ-
ബ്രാഹ്മണർക്കുള്ളോരു ഊട്ടുപുര
നാലു ചുറ്റമ്പലം നടപ്പുര മാളിക
ഉറ്റഭഗവതിക്കമ്പലവും
അമ്പലത്തിന്റെ തിരുനടയിങ്കലോ
അമ്പത്തൊന്നുണ്ടൊരു ദീപസ്തംഭം
താലത്തിൽ വെള്ളരി കോരി നിറച്ചിട്ട്
മീതെയൊരു മുറി തേങ്ങവെച്ച്
ഓലത്തരം നല്ല ശീലത്തരം കൊണ്ട്
ഓലത്തരം തിരി നീട്ടിയിട്ട്
സ്വർണ്ണമാലയണിഞ്ഞംബിക ക്ഷേത്രത്തിൽ
തമ്പുരാട്ടിയെഴുന്നെള്ളി തൃക്കൺ പാർത്തു
കുമ്മിയടി ദേവീ കുമ്മിയടിയമ്മേ
കൂന്തലുലയാതെ കുമ്മിയടി.

© 22. കൊടുങ്ങല്ലൂരമ്മ സ്തുതി (കുമ്മി)

കുമ്മിയടി ദേവീ കുമ്മിയടിയമ്മെ
കുമ്പിട്ടു ചന്തത്തിൽ കുമ്മിയടി
ഭദ്രേ നമോ നമഃ കാളി ജയജയ
ശ്രീ ഭദ്രകാളി നമോ നമസ്തേ
ശ്രീ കുരുംബക്കാവിൽ വാണിരിക്കും മമ
ഭദ്രേ ഭഗവതി കാത്തിടണേ

ശ്രീ മഹാദേവന്റെ നെറ്റിക്കടക്കണ്ണിൽ
ഉഗ്രതയോടെ പിറന്നാളമ്മ
അഗ്നിഗണക്കെ ജ്വലിച്ചമ്മ കയ്യില്
ദംഷ്ട്രക വാളിന്നിളക്കം കണ്ടു
അച്ഛന്റെ കല്പനക്കായി നടന്നമ്മ
ദാരികന്റെ തലകൊയ്തെടുത്തു
അച്ഛനു കാഴ്ചക്കവൻ തലയേന്തീട്ടു
ഇച്ഛയോടമ്മ ഗമിക്കുന്നോരം
ദാരികപത്നി മനോദരി തന്നുടെ
ഘോരവസൂരിയാം മാരിയേറ്റു
ഏറ്റം വലഞ്ഞമ്മ വ്യാധിപൊറുക്കാതെ
മുറ്റും വലഞ്ഞൊരു കാലത്തിങ്കൽ
കണ്ഠാകരുണനാം സോദരനായത്
നക്കിയെടുത്ത് തുണച്ചകാലം
എണ്ണിപ്പറവാനരുതാത്തമാരിയെ
ദണ്ഡിച്ചൊതുക്കാനുറച്ചാളമ്മ
ഘോരവസൂരിയാം മാലയെ വെല്ലുവാൻ
ശ്രീ കൊടുങ്ങല്ലൂരിരുന്നാളമ്മ
സങ്കടം തീർത്തു തുണക്കും മഹേശ്വരി
ശ്രീ ഭദ്രകാളി നമോ നമസ്തേ
കുമ്മിയടി ദേവീ കുമ്മിയടിയമ്മെ
കുമ്പിട്ടു ചന്തത്തിൽ കുമ്മിയടി

## 23. പരാശക്തി സ്തുതി (മുത്താളം)

ഹിമശൈലകുമാരികയമ്മ
കമലനാഭസോദരിയമ്മ
ശരണാഗത രക്ഷകിയമ്മ
നിരുപമ ഗുണസുന്ദരിയമ്മ
അഘനാശിനി അമൃതധരിയമ്മ (അമൃതിനി)
അഖിലാണ്ഡേശ്വരി ശങ്കരിയമ്മ
മഹിഷാസുര മർദ്ദിനിയമ്മ
മദകരിവര ഗാമിനിയമ്മ
പുരദഹന മനോമണിയമ്മ
സുചിര മൃദുഭാഷിണിയമ്മ
പരിപാലയി പുരണിയമ്മ
പാരിനൊക്കെ ജനനിയാമമ്മ
ആടുന്നോരമ്പിളി ചൂടുന്ന വല്ലഭേ
ആടുവാൻ വായമ്മേ അരങ്ങിട്ട പന്തലിൽ

പാടുന്നു കൈമലർ പൂവണിഞ്ഞങ്ങനെ
ആടുവാൻ വായമ്മേ അരങ്ങിട്ട പന്തലിൽ

**24. മറ്റൊന്ന് (മുത്താളം)**

കുമ്മിയടി ദേവീ കുമ്മിയടിയമ്മേ
കുമ്പിട്ടു കൂത്താടി കുമ്മിയടി
ബാലകുലമൗലിമാലേ മഹേശ്വരി
ഗാലവനന്ദിനി കുമ്മിയടി
മാളികമേലെയതുല ഗുണശീലേ
നീലാംബുജദളലോലനേത്രേ
ചണ്ഡമുണ്ഡാസുര സുംഭനിസുംഭഘ്നേ
ചണ്ഡികേ ശാശ്വതീ വിശ്വരൂപേ
മുക്കണ്ണദേവന്റെ തൃക്കണ്ണിൽജാതയായ-
ക്കൊടും ക്രൂരനാം ദാരികന്റെ
മാറിടം കീറിയ ചോരക്കുടൽ മാല
മാറിലണിഞ്ഞു നിണം കുടിച്ചു
മേളിച്ചു തുള്ളിക്കളിച്ച രക്തേശ്വരി
കാളി കൊടുംകാളി ഭദ്രകാളി
മൂർത്തിത്രയശക്തി സംഭൂതയായ് പുരാ-
ഭർത്തൃശാപത്താൽ മഹിഷിയായി
ഹരിഹരപുത്രനൊഴിഞ്ഞ ന്യരാലില്ല
മരണമെന്നോർത്തു ജഗം മുടിക്കെ
ഹരിഹരപുത്രനയ്യഅയ്യപ്പൻ പുലി
പ്പാലിന്നടവിയിൽ പുക്കകാലം
തൃക്കരം കൊണ്ടവൾ ശൃംഗം പിടിച്ചിട്ടു
വട്ടം ചുഴറ്റിയെറിഞ്ഞു സ്വാമി
പ്രാണനും വേർപെട്ടുമായമൊഴിഞ്ഞവൾ
നാഥനെ കുപ്പിതൊഴുതകാലം
എന്റെ ഭഗിനിയായ് മാളികെവാഴ്കെന്ന്
മാളികത്തമ്മയായ് വാണു ദേവീ
കുമ്മിയടി ..................................................
..........................................................................

(പടനിരപ്പ്, അന്തണ സേവം. കോഴിയങ്കം പുലിസേവം, പാണ്ഡിയ, പന്തള സേവം പാട്ടുകൾ എഴുന്നെള്ളിപ്പിന് പാടാവുന്നതാണ്.)

സമാപ്തം



## അധ്യായം - 3
## കളത്തിൽ പാട്ടിന് ആരംഭം

<u>കവി (സ്തുതി)</u>

വന്ദന താളങ്ങൾക്ക് ശേഷം ചൊല്ലേണ്ട കവി വഴക്കം അല്ലെങ്കിൽ "സ്തുതി" ഉടുക്കിൽ ഒറ്റത്തൂക്ക് താളം.

ഹരി.......... ആ.......... ആ.......... ആ.......... ഹരിശ്രീഗണപതയെ നമഃ എന്ന് ചിന്തിച്ച്, ഹരിഹര പൂജിതനാം ഗണപതിയെ തൊഴുന്നേൻ.........., വാണീ നിർമ്മലസരസ്വതിയെ തൊഴുന്നേൻ.........., മനസ്സിലെ ഇരുൾ നീക്കി വരമരുളീടുക.........., മുക്കണ്ണൻ മൂലനാഥൻ മൂർത്തിമൂവർക്കും വിളക്കായിരിക്കും, മുന്നമേ തോന്നുമെന്റെ മുക്കണ്ണരെ, മൂലഹരനാനപോലെ മുഖവും കൊമ്പും തുമ്പിയും മുടിജടയിൽ പാമ്പുമുണ്ട് ഹരനെപ്പോലെ, ചാലവെ നല്ല പരിപൂർണ്ണ ഉദയം കൊണ്ട്, സരസമതാകിന നാല് തൃക്കൈ കാൽ തുമ്പിക്കരമോടും ഉടയദേവതമാരും. കാലമേതും വൈകീടാതെ ഇവിടേയ്ക്കെഴുന്നെള്ളി ഹൃദയപൂവിൽ ഉണർന്നിരിക്ക, ശ്രീപാദ കമലത്തിൽ ഞാനിതാ പൂമലരിട്ടു വന്ദിക്കുന്നേൻ. വിഘ്നേശ്വരാ.......... ആ.......... ആ.......... ആ..........

കതിരവനുദിക്കും മുൻപേ കൽപ്പകമുല്ല നല്ല മണിയറ പന്തൽ കളത്തിൽ, ചെത്തിയടിച്ച് മെഴുകി ചാണക നീർതളിച്ച് വിളക്കെടുത്ത് പൊടി തുടച്ച് വിളക്കിലെണ്ണ നിറയെ പകർന്ന്, അലക്കിയ നല്ല ശീല ചീന്തി ഹരനെ നിനച്ച് അഞ്ച് തിരിയിട്ട്, ദീപം കൊളുത്തി വെച്ച് നിറപറ നിറച്ചു വെച്ച്, താംബുലമോട് വെള്ളരി നാളികേരവും വെച്ച് അരിമലരിട്ട് കരിമുഖനെ സ്തുതിക്കുമ്പോൾ ഗണപതി ഭഗവാൻ ഈ പന്തലിലേക്ക് ഇതാ എഴുന്നുള്ളുന്നേൻ.........., ഐങ്കരനെ ഹരൻ മകനെ, ആദിമൂർത്തേ അടർകരിമുഖവ, ഉമവയറ്റിൽ പിറന്ന പിള്ളെ, - തിങ്കൾ ചൂടും വിനായകനെ, വിഘ്നേശ്വരാ വിനയമൊത്ത തമ്പുരാനെ, കൊമ്പൊന്നൊടിഞ്ഞ കല്പകമെ മൽപരനെ, ഞാനിതാ കുമ്പിടുന്നേൻ.......... കരിമുഖനാം ഗണപതിക്ക് അമൃതിന്നായ് കൊടുപ്പാൻ ചുട്ടടയോടപ്പം നറുനൈതേനും ഇഷ്ടമേറുന്ന പൂവൻപഴം വാഴപ്പഴമോടു മാമ്പഴം ചുട്ടാറുസഹസ്രം കൊട്ടത്തേങ്ങ ചുട്ടകിഴങ്ങൊടെ കൊട്ടനിറച്ചിതാ വെച്ചു തരുന്നേൻ ഗണപതി ഭഗവാനീ പന്തലീലേയ്ക്കെഴുന്നൊള്ളി അമൃത് ഭുജിച്ച് മനം തെളിഞ്ഞ് വരമരുളീടുക ഹരനുടെ സുതനെ..................................................................ആ ..................................ആ .................................. ആ..........................................

സരസ്വതി സർവ്വദേവീ ശാസ്ത്രവേദപ്പൊരുളെ തായേ കുളിർത്ത പാലാഴി തന്നിൽ കുമ്പിനാൽ പുണരിമാതെ തയ്യലെ താർമകളെ കന്യകെ കനകരൂപീ കാരുണ്യമുടയൊരു പെണ്ണേ കളിച്ചുവന്നീക്കളം തന്നിൽ കനിവിനോടയ്യന്റെ പൂജ കൈക്കൊള്ളാൻ ഹൃദയ പങ്കജത്തിൽ ഉണർന്നിരിക്ക പാൽമൊഴിയാളെ വാണീ സരസ്വതി നാവിന്മേൽ നടനം ചെയ്ക തായെ ................................ ആ ...................... ആ...................... ആ......................

വിരവിൽ കരിമുഖൻ പോയ കാലം പരിചിനൊടു പെരുമുഖം വെച്ചു പോറ്റി മൂലമാം പിതാവും തനിക്കു കൂടി ഹരിഹര സുതനുണ്ടായി. ഊഴിയിൽ മായയായി മലയിൽ ശാസ്താവായി നിത്യ ബ്രഹ്മയോഗിയായി ജ്ഞാനമുദ്രയും ഭട്ടബന്ധവും ധരിച്ചവനായി ശബരിമലെ പൊന്നമ്പലത്തിൽ ഹരിവരാസനെ സുരമുനി സേവിതനായി നരർകളെ രക്ഷ ചെയ്യുവാൻ സുരപതി സമാനനായി ഇരുന്നരുളിക്കളിക്കും നമ്മുടെ ശബരിമല ധർമ്മശാസ്താവ്. വില്ലൻ വില്ലാളി വീരൻ വീരൻ വീരമണികണ്ഠൻ ഭൂമിക്കുടയനാഥൻ ഭൂമി പ്രപഞ്ചൻ സേവിപ്പോർക്കാനന്ദ മൂർത്തി. കാശിരാമേശ്വരം പാണ്ടി മലയാളം അടച്ചു വാണിരിക്കും നമ്മുടെ ശബരിമല ധർമ്മശാസ്താവ് ശ്രീഹരിഹരസുത ആനന്ദചിത്ത നയ്യനയ്യപ്പ സ്വാമിയേ ...................... ശരണം ...................... ശരണം ...................... ആ ...................... ആ ................................ ആ......................

(ഗണപതി ലക്ഷ്മിതാളം കൊട്ടി അവസാനിപ്പിക്കാം)

© **2. ഉടുക്കിൻ മൂലം**

ഹരിശ്രീ. ഗണപതയെ നമഃ ആദിമുന്നം പരം പൊരുൾ ശ്രീ മഹാദേവ ശംഭോ ആദിവ്യാസൻ ഗുരുർ വാണീ ശ്രീ ധർമ്മ ശാസ്തേ നമഃ ഓങ്കാരനാഥൻസ്ഥാണു തങ്കരെ വിളങ്ങിന ഉല്പത്തി - സ്ഥിതി - ലയ മുമ്മുന ശൂലം നമഃ അന്തശൂലത്തിൽ ചേർത്ത ഉടുക്കെന്നൊരു പവാദ്യം കോക്കുയിൽ നാദം വെല്ലും കോക്കുരൽ മൂലം ചൊൽക. എപ്പടിയുടുക്കിൻ മൂലം ക്ഷേത്രവും സ്വരൂപവും. ആരാലുളവായ തെന്നും ഹേതുവെന്തതും ചൊൽക ഇട്ടൊരു വളയങ്ങൾ മൂടിയ ചർമ്മമെന്ത്? ചേർത്തു കോർത്തിന സൂത്രം കൈക്കിട കച്ചയെന്ത്? ഓശയും നാദമെന്ത് ധ്വനിപ്പിച്ചാരെന്നും ചൊൽക. ചൊല്ലെഴും ചതുർഭുജതാളങ്ങളപരങ്ങൾ എപ്പടിയെന്നുരച്ചിട്ടിക്കവിപാടിടാവൂ.

നമഃശിവായഃ ഗുരുവെ നമഃ ദുർവ്വാസാ ശാപം മുന്നം വാണിയാൾക്കുളവായി- ഭാരതീ ശാപം തീർപ്പാൻ സരസ്വതി വചനമിട്ട് മാതംഗി തൻ കരത്താൽ കൃശമദ്ധ്യം വൃത്തമഗ്രേ തീർത്താനുടുക്കന്നാൾ. ഈടുറ്റൊരു രാജവൃക്ഷേ ശ്രീയോഗമെന്ന ലിംഗവട്ടം അംഗു

ലമാറുനീളം നാലുവീതി രവിമതികളെ വളയമാക്കി മായയെ ചർമ്മ മാക്കി മാടിക്കൊണ്ട് വേദത്തെ നൂലതാക്കി കോർത്തുകൊണ്ട് വാസു കിയെ കച്ചയാക്കി കെട്ടി ശ്രീ ബ്രഹ്മപൂണു നൂലിനാലലമ്പകെട്ടി ഓങ്കാരധ്വനിനാദമോടെ ഉപവാദ്യമാക്കിച്ചമച്ചാളുടുക്കന്ന്. മുന്നം ശ്രീ നാരദർ ഉടുക്കെടുത്ത് പതം തെളിച്ചുണർത്തി ഗണപതി ലക്ഷ്മി, കവിത്തം, ധൊങ്കത്താരി ഇവ നാലല്ലോ ചതുർഭുജം അടിച്ചന്ന് പിന്നെത്താൻ ദുർവ്വാസാ മുനി പുംഗവൻ ഗീതം പാടിയടിച്ചേഴു താള വുമുടുക്കിനാക്കി. ഏകം രൂപം ചെമ്പട, കാരിയ വർമ്മം കുംഭ ചുഴാ തികൾ. ദേവമാനുഷരിതിനെ പോറ്റി ഉടുക്കടിച്ചിന്നു പാടുന്നേൻ-

## ഉടുക്ക് എടുക്കാൻ

ശ്രീ ഉടുക്കെ ഞാനെടുപ്പതിന് ശിവനടിപാദം തൊഴുത് പൂജ്യരാം ഗുരുവരരുൾ ചെയ്ത താളമേളങ്ങളെ മനസ്സിലോർത്തും കൊണ്ട് - എൻ ഗുരുനാഥൻ പാദാംബുജം വന്ദിച്ച് വിഘ്നേശ്വരനെ സ്മരിച്ച് ഹിതത്തിനാലെ ഉടുക്കെടുത്ത് ആടും കൈ കൂടാതിരുക രമുള്ള നരഗജമുഖവ കുംഭീമുഖന്റെ നെടിലെവലമേ ധരിക്കും കുംഭ ത്തിലോരോന്നു തോന്നും. കൃകൃതക്കുതിക്ക് തകതിന്തെ സരസ്വതി സർവ്വ ദേവീ നമഃ തുഭ്യം തിത്തിത്തൈ തിമതിത്തെ തിത്തെ തിമതൈ തിതയ്യ തിമതിത്തൈ.

## ഏകം കൊട്ടി മേഞ്ഞിറങ്ങൽ

ശ്രീ ശങ്കരായ നമസ്തുഭ്യം ഏകമാം ഓങ്കാര പൊരുളിൽ നിന്നുളവായ് സപ്തസ്വരരാഗതാളങ്ങളെന്ന് ശ്രുതി. ഓങ്കാര നാഥ നാം ഈശൻ തിരുതാണ്ഡവമാടിക്കൊണ്ട് സൃഷ്ട്യാദിലീലകൾ നട ത്തീടവെ തൃപ്പാദചലനത്തിൽ നിന്നുളവായ് താളങ്ങളെന്നു മതം. മുന്നേ പിറന്നാനേകതാളം, പിന്നെ ക്രമത്താലപരങ്ങളും ഈശാം ശസംഭൂതനാം ദുർവ്വാസാമുനി ഉടുക്കിലടിച്ചു പാടി സ്തുതിച്ചാ നെന്നു കേൾവി. അണ്ഡസ്വരൂപമായോരീശ്വരേച്ഛ സ്ഫുരണമറ്റി രുന്നോരു കാലത്ത് സർവ്വേശനതിനെ പകുത്തീരേഴായ് ചതുർ ദശ ങ്ങളായ് പദങ്ങൾ കവിതകളായി മുട്ടുവത് താളമായി മുഴക്കുവത് ശബ്ദമായ് പാടുവത് ബോധമായി പറയുവത് കണ്ഠമായി. ഇതർക്കന്തെ സ്ഥലങ്ങളിൽ കാലിട്ടു തത്വത്താൽ മേഞ്ഞിറങ്ങി തത്വ ങ്ങളിരുപത്തിനാലും പരനും പന്ത്രണ്ടു രാശിയും തേജോർ ഗോള ങ്ങൾ നക്ഷത്രങ്ങളിരുപത്തെട്ടും പക്ഷം മാസമൊടുവർഷമെന്നി ങ്ങനെ ചൊല്ലപ്പെട്ടതിൽ അഭിജിത്തെന്ന നാളിൽ ഏകമാത്രയോടു കൂടിപ്പിറന്നാനേകതാളം. (ഇവിടെ ഏകം ഒരു താളവട്ടം കൊട്ടിക്കാ ണിക്കണം) പിന്നീട് ഗണപതി മൂലം ചൊല്ലി കേൾപ്പിക്കുക)

**ഗണപതി മൂലം**

കുംഭീമുഖവന്റെ നെടിലെ വലമെ വസിക്കും കുംഭത്തിനങ്ങു പറയും കൃകൃതക്കുതിക്ക് അമ്പോടെ വരുന്ന മുഴക്കമല്ലയോ ഗംഭീരമായ തകതിന്തെ നന്ദികലർന്ന ത്തിത്തിത്തി നതാ എന്നുരച്ചു കൊമ്പ് രണ്ട് അതിലല്ലോ ഗണാം കുതിന്തെ തുമ്പിക്കരം കൃകൃത തികിണതോം (ചതുർഭുജം കൊട്ടി അവസാനിപ്പിക്കണം)

കൃകൃതാം (ശ്രീപാർവ്വതിയുടെ ഗർഭത്തിൽ ഉളവായിട്ട്)
കുതിക്ക് (ഈ പ്രപഞ്ചത്തിലേക്ക് കുതിച്ചു ചാടിക്കൊണ്ട്)
തകതിന്തെ തിത്തിത്തെ (എന്നിങ്ങനെ ലീലകളാടിക്കൊണ്ട്)
ഗണാംകുതിന്തെ (സർവ്വത്തിലും സർവ്വയിടത്തും)
കൃകൃതതി (സ്വമഹിമയാൽ വിരാജിക്കുന്ന ഗണപതിക്കായിക്കൊണ്ട്)
കിണതോം (...................... പ്രണാമം) എന്ന് സങ്കല്പം.



## അധ്യായം - 4
## വന്ദന ഗീതങ്ങൾ

**മൂലഗണപതി (മുത്താളം, ഏകം, നാലാം താളം)**

മൂലവിനായക ചരിതമുരപ്പാൻ
മൂർത്തികൾ മൂവ്വരും തുണയായീടേണമേ
അഴകോടെൻ ഗുരുനാഥൻ തുണയായി വരണം
മാതാവും പിതാവും തുണയായിടേണമേ
അർക്കചന്ദ്രാദികൾ അഷ്ടവസുക്കളും
ഇവകളൊന്നുമേ ഇല്ലാതിരുന്നനാൾ
ക്ഷീരമതിങ്കലേ സലീലമതുപോലെ
അണുവതിൽ നിന്ന് കടുക് സമമായി
കടുക് വളർന്നൊരു മൊട്ട് കണക്കായി
മൊട്ടതിൽ നിന്നൊരു ബ്രഹ്മപുരാനും
ബ്രഹ്മപുരാനൊരു മദഗജവടിവായ്
മദഗജവടിവായ് മലയിൽ കളിക്കെ
ശൃംഗം കൊണ്ട് തറച്ചതിനാലെ
രണ്ടായി വിണ്ടു പിളർന്നിരുഭാഗമായ്
രണ്ടതിലൊന്നിഹ മേൽപ്പോട്ടുയർന്നത്
മേൽപ്പോട്ടുയർന്നത് ആകാശം പോലെ
കീഴെ പതിച്ചത് ഭൂമികണക്കായ്

നാരായണ ഹരേ പാദം തൊഴുന്നേൻ
നമഃനമഃ ശ്രീപദെ വീണു നമിക്കുന്നേൻ

**2. ഗണപതി (താളം രൂപം, ചുഴാതി, കുംഭം)**

അസ്ഥിമാലയും അരവമമ്പിളി
ഗംഗചൂടിന ഹരനൊരു നാളിൽ
ചിത്തത്തിൽ നിനച്ചതു പോലെ
ഉറ്റു ചമഞ്ഞത് ഓങ്കാര വേഷം
അതിശയമോടെ പാർവ്വതി ദേവി
പിടിരൂപമായ് പിമ്പെ നടന്നു
കദളി നല്ല കരിമ്പുവനത്തിൽ
അലസാതെ ചെന്നു ഇരുവരുമായി
ഇഷ്ടവനം ഒട്ടു തകർത്ത്
ഒട്ടൊടിച്ച് ഭുജിച്ചു നടന്നു
പുഷ്പബാണന്റെ അസ്ത്രങ്ങളേറ്റു
മയങ്ങി പുണർന്നു ഇരുവരുമന്ന്
ഉറ്റുമയാൾ പാർവ്വതി ദേവി
ക്കുദരവായത് ഗർഭാരംഭം
മാസം പത്ത് ദിനമത് പത്ത്
വിനാഴിക ചെന്നൊരു നേരം
നൊന്തുവിളിയോടെ ഈറ്റുവിളിച്ച്
പ്രസവിച്ചത് ഗണപതി സുതനെ
കണ്ഠനാർപിള്ള ഗണപതി സുതന്
കൊമ്പ് തുറവിയും കുടവയറുണ്ട്
അക്ഷയനിവന് കുക്ഷി നിറപ്പാൻ
ഇക്ഷിതിയിങ്കലെന്തൊരുപായം
ചുട്ടടയപ്പം ഇടിയവിൽ ഇളനീർ
ഇഷ്ടമേറുന്ന പൂവ്വൻ പഴവും
പുഞ്ചനെൽപൊരി പഞ്ചസാര മലര്
ചന്തമേറുന്ന ചെങ്കദളിപ്പഴവും
ഒത്തിവ ചേർത്തൊരു വളർവെള്ളിതളിക
യിലാദരവോടെ വെച്ചുതരുമ്പോൾ
ഇഷ്ടമോടെവന്ന് അമൃത് ഭുജിച്ച്
അടിയനു വരം അരുളണേ നാഥാ
ഹരിയോ ഹര ശങ്കര സുതനെ
അടിയനിതാ തവ അടിയിണ തൊഴുതേൻ

3. ഗണപതി (മുത്താളം, ഏകം, നാലം താളം)

അരവമമ്പിളി ചൂടും-
ഹരനാർ പണ്ടൊരു നാളിൽ
മദയാന വടിവായി-
വിലസി വൻമലമേലെ
അതുകണ്ടു പിടിയായി
നടന്നത് ഉമയാള്
ഗിരിതന്റെ മുകളേറി
കളിച്ചും പോയ് പുളച്ചും
മരത്തോടങ്ങുരച്ചും
കൊക്കിയും ചിന്നം വിളിച്ചും
തളിർത്ത കാടൊടിച്ചന്ത
ചവച്ചൊട്ട് ഭുജിച്ചും
കുളിർത്ത നീർ കുടിച്ചും
മെയ്മേൽ കോരിയൊഴിച്ചും
തളർച്ച തീർത്തവരന്ന്
മലർശര ലീലയാടി
ഗിരിസുതയ്ക്കതു കാലം
ഉളവായി തിരുഗർഭം
മാസം വന്നടുത്തു നാഴിക
പത്തും തികഞ്ഞപ്പോൾ
മതിമുഖിയുമാ ദേവി
കൊതിയോടെ പ്രസവിച്ചു
പിറന്ന പിള്ളയെകണ്ടു
ഉറ്റവർക്കതിശയം
ഉടലൊക്കെ നരരൂപം
ശിരസ്സത് ഗജരൂപം
വളർന്ന നെറ്റിയും കാത്
വിടർന്ന കണ്ണുകൾ കൊമ്പ്
ഐങ്കരം വടിവൊത്ത
ഉണ്ണിക്കുടവയറ്
പിറന്നപിള്ളയെ കാണ്മാൻ
മാലോകർ നിരന്നത്
പിറന്ന പിള്ളയ്ക്കുടനെ
അമൃതിന്നായ് കൊടുപ്പാൻ
ചുട്ടട മലരപ്പം
കട്ടവിൽ ഇളനീര്

കൊട്ടത്തേങ്ങയും ഗുളം
ചുട്ടുള്ള കിഴങ്ങുകൾ
പാൽപഴം നറുംതേനും
മോദകം കനിവർഗ്ഗം
പഴുക്ക വെറ്റില തേങ്ങ
നിറത്തിൽ വെള്ളരിയുമായ്
നിറത്തിൽ പൂമലരിട്ട്
തൊഴുകയ്യാൽ തരുന്നേരം
ഭുജിക്ക പന്തലിൽ വന്ന്
ഭുജംഗ ഭൂഷണ സുത
ഭക്തിക്കുന്നോരടിയന്
അരുളുക വരം സ്വാമി
നമഃ നമഃ വിനായക
നമിക്കുന്നേൻ അടിപാദം

**4. ഗണപതി (താളം, രൂപം, ചുഴാരി, വർണ്ണം)**

പൊൻമുടിയും പെരുജടക്കഴകും (പിരിജട)
പൊന്നിൻ നിറമാം മരതക കുട തഴയും
അമ്പിളിയും കൊമ്പ് ഇരുകാത്
തുമ്പിക്കരവും കുടവയറഴക്
കുംഭീമുഖവൻ ഗണപതി വിരുതന്
കൊമ്പുമതുണ്ട് ഒരു കരം തന്നിൽ
ശംഖൊടു വാള് ശംഖ്ശവഷ്ടക .
തൻകയ്യിൽ തിരുനാരായം ഗദയും
തിരു അരയിൽ തിരുകിയ പട്ടുകൾ
അരഭമോടരകാമ്പിലണിഞ്ഞ്
അഖിലാത്മജ നന്ദനനേവം
ഇളകൊണ്ടഭിലാഷങ്ങൾ തീരാൻ
തരുവാം ചില പൂജകൾ പലതും
അടപലതുകൾ ചുടുകിഴങ്ങ് ഇടിയവിൽ
പനസച്ചുളപയറരിപൊരി മലര്
ഈന്തക്കറി കിഴങ്ങ് നല്ലുഴുന്നരി
നേന്ത്രപ്പഴം മുതിര മുന്തിരിങ്ങ
കാരെള്ളും പൊരി കരിമ്പ് നൈ ശർക്കര
പാൽപ്പഴം പൊടിയപ്പം ഇളനീർ
ഇവയെല്ലാമൊരു വളർവെള്ളിത്തളിക
നിലാദരവോടെ ഒരുക്കിവെച്ചടിയൻ

നിറമലരിട്ട് തൊഴുതത് പദതളിർ
ഹിതമോടെ വരം അരുളുക ഗണനെ
ഹരിയോ ഹര ശങ്കര സുതനെ
അടിയനിതാ പദതളിർ തൊഴുന്നേൻ

© 5. ഗണപതി (മുത്താളം ഏകം നാലാംതാളം)

ആനമുഖവനെ ആനന്ദ ദായക
ആടും കരത്തി ലമൃതക്കുടധര
ആദിയുമന്ത മില്ലാഹരനന്ദന
ആരൂഢ സ്ഥാണുവെ നാഥാഗണേശ്വര
ആമോദമിക്കളേ വന്നു തുണക്കണേ
ആഖുപ്പുറമേറി ആഗമിപ്പെങ്കിലോ
ആശുതരുന്നുണ്ട് ആവും വിഭവങ്ങൾ
ആരസഭോജ്യങ്ങൾ മോദകകുന്നുകൾ
ആലോചനാമൃത മാങ്കനിവർഗ്ഗവും
ആസ്വദിച്ചീവക ആഹരിച്ചമ്പൊടെ
ആരിയശാസ്താ കഥാലാപനത്തിന്
ആകുല വിഘ്ന മൊഴിച്ചു തുണക്കണേ
ആദിവിനായക ഹേരംബനെ നമഃ
ആദ്യപ്രപൂജിത വിഘ്നേശ്വര നമഃ
ആതങ്ക നിഗ്രഹ നീശ്വരനെ നമഃ
ആമയഹാരിണേ നാഥാ നമോ നമഃ
നമഃ നമഃ ഹര സുത നടിയിണകൂപ്പുന്നേൻ

6. ഗണപതി (തൃപുട)

കറ്റമാൻജട എന്ന കാനനേ
പണ്ട് നിന്ന് കളിച്ചനാൾ
കലർന്ന കുതുകേന മലകളന്ന്
പിടിയാം മദഗജരൂപമായ്
പെറ്റുകൊണ്ടുളവായ പൈതലൊരു
ആനപോലെ മുഖമുള്ളവൻ
മുത്തൊളി വെള്ളകൊമ്പ് രണ്ട്
മുഖം കറുത്ത ശരീരവും
വൻചെവിയാട്ടി വാല് വീശിനാൻ
തുമ്പിതന്നിൽ കലശക്കുടം
ഇങ്ങനെയുള്ള വൻകരിവര
നമൃതിനു മലർ ശർക്കര
പാൽപൊടി പഴമാദിനാവിൽ

നടപ്പതിനുനമോസ്തുതേ
പാൽത്തരുണി കനിഞ്ഞുവന്നുള
വാക എന്നുടെ നാവിന്മേൽ
നമഃ നമഃ നമഃ നമശിവസുത
നടിമലരടി കൂപ്പുന്നേൻ

**7. ഗണപതി (താളം രൂപം)**

കടതട മുഖം കുടവയറിരുചെവി
ഉടയൊരു ഗണപതെ വരമരുളുക
കടവാ കരിമുഖവ കനലെരി നയനാ
ഗുണാ തിലകാ വരമരുളുക
കട്ടയവിൽ ചുട്ട കിഴങ്ങു നൽകൊട്ടതേങ്ങ
വട്ടമരിഞ്ഞുള്ള കരിമ്പ് നൈ ശർക്കര
ചുട്ടടതേനപ്പം ഇഷ്ടമേറും മാമ്പഴം
വട്ടമൊത്ത കുട്ടയിലിട്ടു നിറച്ചല്പം പുഷ്പം
നേന്ത്രപ്പഴം രണ്ടും ചിങ്ങൻ കണ്ണൻ കുന്നൻ
കദളി പൂവ്വൻ ഇവയൊത്ത കുലയേഴും നിരവെ
അഞ്ചുനെഞ്ചിൻവണ്ണം പഞ്ചമങ്ങളഞ്ചും മാർവ്വിൻ
ചഞ്ചൽമിഴിതന്റെ പഞ്ചരണിക്കഞ്ചും രസം
മസ്തകം കുലുക്കിയ കുതിക്കുതകതിന്തെ ഹരപുത്ര
തിത്തിത്തെ ഹരി ഗണാംകുതിന്തെ അമൃത് കൃതതികിണ
തോം ചെയ്തമ്പിനാലെ
ശങ്കരപുത്രാ കന്നിയിൽ വാഴും ഗണപതെ
സങ്കടങ്ങൾ നീക്കിയെങ്കൽ തുണ ചെയ്ക

**8. ഗണപതി (മുത്താളം നാലാം താളം)**

ഹരിശ്രീ ഗണപതയെ
നമഃ എന്ന് ചിന്തിച്ച്
അതിൽ മുതലർണ്ണോദ്ധം
തന്നിൽ നിന്നുണ്ടായി
ദേവാ വിളക്കിനും
നാട്ടിനും ദൈവമേ
കരിമുഖനെന്നവർ
പലരും പേർ ചൊല്ലുന്നേൻ
കളിയല്ല കരങ്ങളഞ്ചുണ്ട്
കൊമ്പൊന്ന്
ശ്രീ ഭുവനമായി കലർന്നു
തവിക്കും ഗണേശന്

വട്ടക പാലമൃത്
കട്ടിത്തേനും നല്ല
വരിക്കപ്പിലാച്ചുള
മാതളനാരങ്ങ
വറവുരുവോടിടിയവിൽ
മധുരമുള്ള നറുനൈപാൽ
അഴകിയ തുമ്പിക്കരത്തോന്
തരുന്നേൻ ഞാൻ
തുമ്പിക്കരം കൊണ്ടെടുത്തും ഭുജിച്ചും
കളിച്ചും ചിരിച്ചും മദിച്ചും പുളച്ചും
വേദത്തിൽ പൊരുളേ മഹേശ്വരി മാതാവെ
വിനകളഞ്ഞരുൾ തരിക അഴകോടെ ഗജമുഖാ
അതിന്നഴകിയ ഗണപതിയും കവിമകളും വന്ദേ
ഹരിഹരസുത വര ഗണപതിക്കഭയമേ

**9. ഗണപതി (താളം, രൂപം, ചുഴാരി)**

ഹരനുടെ തിരുമകനെ മലമകൾമകനെ
 മദഗജമുഖവരനെ
ആടുന്നകാത് വീശിനവാല്
 അഴകെഴും കൊമ്പ് തുമ്പിക്കരവും
ഇഷ്ടമൊടെ ഗണപതിക്കമൃത്
 ഭുജിപ്പതിന്നായ് ആൽത്തറ തന്നിൽ
ഊഴിയിലുള്ള നവരത്നകല്ലുകൾ
 പതിച്ചീടിന ആൽത്തറ ചുറ്റും
ഉയരമണിത്തറയുടെ മുകളിൽ
 മലരെള്ള് അപ്പം ശർക്കരനൈതേൻ
ഊഴിയിലുള്ള അട കനികൾ പലതും
 പഞ്ചാമൃതിനൊക്കൊയൊരുക്കി
ഇഷ്ടമോടെ വന്ന് അമൃത് ഭുജിപ്പാൻ
 കുഞ്ജരവരൻ പുഞ്ചിരിയോടെ
എഴുന്നെള്ളിപ്പാലമൃത് ഭുജിച്ച്
 കവിക്ക് തുണ ചെയ്യുക നാവിൽ
ഹരിയോ ഹര ശങ്കര സുതനെ
 അടിയനിതാ പദതളിർ തൊഴുന്നേൻ

© **10. മൂലഗണപതി (മുത്താളം)**

മൂലവിനായക ചരിതമുരപ്പാൻ
മൂലഗുരുവര തുണയരുളേണമേ

മൂർത്തികൾ മൂവ്വരും തുണയായീടണമേ
മൂലമതാനന്ദം ഏകം സനാതനം
ഉണ്മയിലില്ലൊന്നും ആദിമനാളഹോ
സച്ചിതാനന്ദേ ലസിപ്പൂ സകലതും
സാമ്യമതിലീശ സങ്കല്പമുണ്ടായി
കാലം കലിച്ചു ഗുണങ്ങളുളവാക്കി
ആദി"മഹത്തത്വ" സൃഷ്ടിയുണ്ടായി
അഹമേ വളർന്ന് വിരാട് കണക്കായി
താമസഹങ്കാര ബ്രഹ്മാണ്ഡമുണ്ടായി
അണ്ഡം സ്ഫുരിച്ചു പിളർന്നു പലതായി
ഈരെഴുലകങ്ങൾ ഉണ്ടായതിങ്ങനെ
ആദിമതേജസ് നാദവുമുണ്ടായി
നാഭീകമലത്തിൽ ബ്രഹ്മാവുളവായി
ജീവപ്രപഞ്ചത്തെ സൃഷ്ടിച്ചു ബ്രഹ്മനും
മുന്നേ സനകാദി പിന്നെ സപ്തർഷികൾ
ആദിമനുഷ്യനും ഉണ്ടായി പിൽക്കാലെ
ആദിതേയന്മാരസുരരുമുണ്ടായി
മർത്യകുലേ പുമാനുണ്ടായി ഭൂമിയിൽ
ചക്രഗതിയത്രേ സർവ്വ ജഗത്തിനും
കർമ്മപരിപാകാൽ മോക്ഷ ഗതിയാർക്കും
പരമപദത്തെ ത്തിരയുന്നു സർവ്വവും
ഏവം വിനായകം കാലാഹി വേഷ്ടിതം
നാരായണാ ഹരേ പാഹി പരമേശാ
നമഃ നമഃ ശ്രീപദേ വീണു നമിക്കുന്നേൻ

**സരസ്വതി സ്തുതികൾ**

**സരസ്വതി (മുത്താളം നാലാം താളം, ഏകം)**

നല്ല രൂപി കരിങ്കുഴലിയാളെ
നല്ല സരസ്വതി ദേവീ മഹേശ്വരി
നല്ലാരിൽ മങ്കേ മനം തെളിഞ്ഞെന്നുടെ
ഉള്ളകത്തേറ്റം വിളങ്ങേണ മീശ്വരി
ചിത്തം തെളിഞ്ഞെന്റെ ചിന്താകമലത്തിൽ
ശുശ്രൂഷ ചെയ്യണേ ദേവീ സരസ്വതി
എള്ളിനകത്തുള്ള എണ്ണകണക്കിനെ
വെള്ളത്തിലെ തിരതള്ളി വരുന്നപോൽ
ഉള്ളിൽക്കവിത തെളിയേണ മീശ്വരി
പാലൊളി മേനിയാളായ സരസ്വതി

പാട്ടിനു ഉറ്റ് തുണക്കേണ മീശ്വരി
വെള്ളപളങ്കൊലി മേനിയാളെന്നുടെ
ഉള്ളത്തിൽ വന്നു വിളങ്ങേണമീശ്വരി
പന്തലും പൂങ്കാവും പട്ടും വിതാനവും
താലത്തിൽ വെള്ളരി നാളികേരം മുറി
വെള്ളവിൽ ശർക്കര പാല് കദളിപ്പഴം
വെറ്റിലടക്കയും കാണിപ്പണമിവ
എല്ലാം വെച്ചിതാ കൈതൊഴുന്നേൻ ദേവീ
പന്തലകത്തേക്ക് എഴുന്നെള്ളണേ ദേവീ
വെച്ചൊരു പൂജ കൈക്കൊള്ളണേ ദേവീ
സന്താപമൊക്കെയൊഴിക്കേണമേ ദേവീ
ദേവീ നമഃ നമഃ പാദം നമോ സ്തുതേ

© **2. സരസ്വതി (ചെമ്പട, മുത്താളം)**

അല്ലിത്താരിതളിങ്കൽ
ഉല്ലസിച്ചെഴുമമ്മേ
ഫുല്ലാരവിന്ദ മുഖീ
മല്ലാക്ഷി മണി യാളേ
നല്ലാരിൽ മണി മങ്കേ
വല്ലകി വിനോദിനി
പല്ലവ മൃദുലാംഗീ
നല്ല സരസ്വതീയേ
മുല്ല മഞ്ഞിന്ദു വെള്ള
നല്ലാമ്പലൊളിയാളേ
വല്ലഭേ ശുഭേ കവീ
ചെല്ലക്കിളിമൊഴിയേ
കല്ലോലത്തിര പോലെ
ചൊല്ലുകളുതിർപ്പോളേ
എല്ലാം നിൻ വിഭൂതികൾ
ചൊല്ലുള്ളതെല്ലാം നീയേ
സ്വർല്ലോകർ നമിക്കുന്ന
കല്ല്യേ കാമദേ ദേവീ
ഇല്ലായേ ഭഗവതി
യല്ലാതെ ശരണംമേ
അല്ലലൊഴിച്ചു മനഃ
തല്ലജ മുണർത്തണേ
നമഃ നമഃ നമഃ ശിവേ
നമിക്കുന്നു അടിമലർ

3. സരസ്വതി (തൃപുട, മുത്താളം)

പങ്കജാസന വല്ലഭേ കവീ
മങ്കയാളേ സരസ്വതീ
കാഞ്ചന കമലദളാർദ്രണേ
പഞ്ചവാസിനീ ഭാരതി
വീണാലാവണി വേദപുസ്തക
ധാരിണി വരദായിനി
കങ്കണം വിരൽമോതിരങ്ങ-
ളലംങ്കരിച്ച മനോഹരി
കാമരൂപിണീ അന്നവാഹിനി
വേദശാസ്ത്ര പരായണീ
സാരസാക്ഷി കമലാക്ഷി മീനാക്ഷീ
ലോകസാക്ഷി വിശാലാക്ഷി
നിർമ്മലാംബികേ അംബികേ
ജഗദാംബികേ ശ്രീമൂകാംബികേ
സൂക്ഷ്മമാനസയായി മേവിടും
സാക്ഷാൽ ഈശ്വരി നായികേ
പംക്തി കണ്ഠനനുജനാകിയ
കുംഭകർണ്ണനൊരു ദിനം
ദേവരാജ വധത്തിനായ് വിധി-
ദേവനെത്തപം ചെയ്തനാൾ
ദേവകൾക്കുളവായ വേദന
രോദനങ്ങളെ കേൾക്കയാൽ
വേഗമോടവൻ നാവതിൽ കുടി-
കൊണ്ട ദേവീ നമോ നമഃ
ഇന്ദ്രനെന്നുരചെയ്യവെയത്
നിദ്രയാക്കിയ ദേവിയേ
ഇന്ന് എന്നുടെ നാവിൽ വന്നു
വിളങ്ങടേണ കവി തോന്നുവാൻ
അതിനു ദേവിതൻ ചരണപദയുഗളേ
ശരണമായ് പണിയുന്നു ഞാൻ
ദേവദേവാദി വന്ദിത പദേ
ശരണം ഞാനിതാ കൈതൊഴാം

4. സരസ്വതി (ചെമ്പട നാലാംതാളം, മുത്താളം)

സരസ്വതി ദേവീ തന്റെ
ഈറുപ്പും പദവി ചൊൽവാൻ

മലയാളം പരദേശം
ഇരുനാടുമൊരുപോലെ
ശ്രീമയ പാൽക്കടലിൽ
ചെന്താമര ഇതളിന്മേൽ
വീണമീട്ടി രാഗം പാടി
ഇരിക്കുന്നു അമ്മാദേവീ
ഏതുരാഗം പാടുവതമ്മ
ഏതൊരു ശ്രുതി മീട്ടുവതമ്മ
ആടി തോടി പന്തുവരാളി
തോടിഭൈരവീ രാഗം പാടി
പാട്ട് വേല കൂത്ത് കാണ്മാൻ
ദാരികന്റെ കോട്ട കാണ്മാൻ
എപ്പോഴും ആറ്റിങ്കൽ പോയ്
എഴുന്നെള്ളികളിച്ചമ്മ
രേവതി നാൾ കഴിഞ്ഞ്
അശ്വതിനാൾ അസ്തമിച്ച്
ഏഴരനാഴിക രാവുള്ളപ്പോൾ
എഴുന്നെള്ളത്തമ്മ ദേവി
അമ്മാ ദേവീ എഴുന്നെള്ളുമ്പോൾ
എന്തെല്ലാം അടയാളം
വീരമദ്ദളമടിച്ചും കൊണ്ട്
വീരശംഖ് ഊതികൊണ്ട്
കൊമ്പ് കുഴല് താളം ചെണ്ട
മുഴങ്ങീടിന പള്ളിശംഖ്
മുക്കാതം വഴിയകലെ
മുച്ചിലമ്പിനൊച്ച കേൾക്കാം
അരക്കാതം വഴിയകലെ
അരമണിയുടെ നാദം കേൾക്കാം
ഒട്ടൊട്ടടുത്തു വരുമ്പോൾ
വഷ്ടക വാളിന്നിളക്കം കേൾക്കാം
ഒട്ടണഞ്ഞു നോക്കും നേരം
ഒറ്റപ്പന്തലിൽ നൃത്തം കാണാം
പാരിലൊക്കെ പുകൾ പൊങ്ങും
ശബരിമലയിലമർന്നമ്മ
ഭഗവതി കാവിലമ്മേ
പദതളിർ കൈതൊഴുന്നേൻ

**5. സരസ്വതി (മുത്താളം, തൃപുട)**

പത്മസംഭവൻ ഭാര്യേ കവിപ്പെണ്ണേ
        വിദ്യമുഖ്യ സരസ്വതിയേ ജയ
പാലോലും മൊഴിയാളെയെൻ നാവിന്മേൽ
        വാണീടുക സരസ്വതിയെ ജയ
ഭിക്ഷയേറ്റോനും ബ്രഹ്മനും വിഷ്ണുവും
        നിത്യം വാഴ്ത്തും സരസ്വതിയെ നമഃ
പീഡിപ്പിച്ച ദശഗ്രീവ തമ്പിയെ
        നിദ്ര ചേർത്ത സരസ്വതിയെ ജയ
പുസ്തകവും ജപമാലഹസ്തിനി
        നിത്യം വാഴ്ത്തും സരസ്വതിയെ ജയ
പൂമാലയും മണിമാലയും മാർവ്വില
        ണിഞ്ഞ തമ്പുരാട്ടിയെ ജയ
പേടമാൻ മിഴിയാളേയടിയന്റെ
        പാട്ടിനുറ്റുതുണക്കദേവീ ജയ
പോക്കണം മമ ദുഷ്കൃത മൊക്കെയും
        ആക്കണം തവ ഭക്തനായെന്നെ നീ
ദേവീ ദേവീ നമസ്തേ നമോ നമഃ
        ദേവീ പാദം നമോ നമസ്തേ ജയ

**6. സരസ്വതി (തൃപുട)**

വാണിദേവീ സരസ്വതി നിന്റെ
        വീണ ഞാനൊന്നു കാണട്ടെ
പാണി തന്നിലിരിക്കും വീണയെ
        ഏണലോചനെ കാട്ടുക
നാണമെന്നിയെ പാട്ട് പാടുകിൽ
        അപ്പവും അട ശർക്കര
തേൻപൊരി മലരൊക്കെയും തരാം
        തങ്കവാണീ നീ പാടുക
കാമരൂപിണി ലോക സുന്ദരി
        വീണവായന തുടങ്ങിനാൾ
സാഗരിരിഗരിപ്പസരിഗമ
        പദസരിഗമപദനിസ
രിഗമരിഗസനിതദനുമാംഗിരി
        സാഗരിഗരി പലതുമാം
രിഗമരിഗമപ്പാപത നിസരി
        ഗമപതനിസരിഗമ പതനിസ

സപ്തസാരസ്വരങ്ങൾ ചൊല്ലുവാ
        നെത്രയും പണിപാരമാം
ഇന്ന് എന്നുടെ നാവിൽ വന്നു
        വിളങ്ങണേ കവി ഭാരതീ
ലോക ലോകാഭിവന്ദിതേ ദേവീ
        പദതളിരിണ കൈതൊഴാം

## ഗുരുവന്ദനങ്ങൾ:-

1. ഗുരുവന്ദനം (മുത്താളം, നാലാംതാളം, ഏകം)

ഹരിശ്രീയെന്നരുൾ ചെയ്ത
ഗുരുവിനെ സ്മരിച്ചു ഞാൻ
പരശ്രീ വന്നീടുവാനായ്
പരക്കെ വന്ദനം ചെയ്തേൻ
നിരപ്പുള്ള മാർഗ്ഗങ്ങൾ
ഉരപ്പാൻ ഗുരുനമുക്കിന്ന്
ധരിപ്പിച്ചതിലൊരു വാർത്ത
ഉരപ്പാനായ് തുടങ്ങുമ്പോൾ
അതിനെന്റെ ഗുരുനാഥൻ
തുണയായിട്ടിരിക്കേണം
പരത്തിങ്കൽ നിറഞ്ഞുള്ള
കറകണ്ഠനരൻ താനും
കരിമലയെഴും സ്വാമീ
കരുത്തരായുള്ളവരും
നാഥനാം ഹരി ബ്രഹ്മ
ദേവാദ്യാദിയോർകളും
വാണീ നിർമ്മലെയെന്റെ
നാണിഭം കുറക്കല്ലേ
കാണിനേരമെൻ നാവിൽ
വാണിരിക്കണേ ദേവീ
മൂർത്തിമൂവ്വരേയും ഞാൻ
ഓർത്തുമൽ ജനകാബ്ജം
കീർത്തി മാനരാംസഭ
യോർകളെ തുണക്കേണം
ഹരിഹര സുതനാമാ
പെരിയൊരു ഗുണവര
വിരവോടെന്നകതാരിൽ
പിരിയാതെ തുണക്കണേ

പിന്നെത്താൻ കരിമല
കറുത്ത സ്വാമിയേയും ഞാൻ
മാളിക പുറത്തമ്മരും
ലോകമാതാവിനേയും
മതിമാൻ വാവരും മറു
കരുത്തരായവരേയും
നിനച്ചു ഞാൻ വഴിപോലെ
സ്തുതിച്ചു കൊള്ളുന്ന നേരം
വിളങ്ങേണം സഭ തന്നിൽ
അടിയങ്ങൾക്കനിശം താൻ
പിഴവുണ്ടെങ്കിലോ നിങ്ങൾ
പലർകൂടി പൊറുക്കണേ
ഹരിഹര സുതനയ്യാ
പരിവാരമോടെ യിദം
കളിച്ചാർത്ത് വിളയാടി
നിറച്ച പൂജകൾ കൈ-
കൊണ്ടടിയങ്ങൾക്കഭയമേ
നമഃ നമഃ ശിവസുത
നടിപാദം നമിക്കുന്നേൻ

2. ഗുരുവന്ദനം (മുത്താളം, ഏകം, നാലാം താളം)

ഹരനു നന്ദനനായ
ഗണനാഥനടിയന്റെ
മനതാരിൽ കുടികൊൾവാ
നിതാ ഞാൻ വന്ദനം ചെയ്തേൻ
കമലപുസ്തകിവാണി
കവിതെ മങ്കയെ തായെ
കമലമെന്നുടെ ചിത്തേ
ഹൃദയേ വന്നുതകണേ
കമലയോനിയിൽ മുന്നം
ജനിച്ച ബ്രഹ്മനും വിഷ്ണു
കമലബാണനെച്ചുട്ട
പരമശങ്കരർ താനും
ഗുരുപാദ മകതാരിൽ
കരുതി കൈ വണങ്ങുന്നേൻ
ഗുണമുള്ള ജനംമേവും
സഭയെ കൈവണങ്ങുന്നേൻ
സകല വിദ്യകൾ സാധിച്ചുറച്ചോരാ സഭയോർകൾ

വസിക്കുന്നതത് കണ്ടിട്ടെ-
നിക്ക് ശങ്കയുണ്ടുള്ളിൽ
പരമശങ്കരനും പാർവ്വ-
തിക്കും സമ്മതമാകാൻ
ഹരിനാരായണ ലീല
ഹിതമാം സൽക്കഥയിത്
കഥിപ്പാം ഞാൻ വഴിപോലെ
സ്മരിച്ചുകൊള്ളുന്ന നേരം
പിഴവുണ്ടെങ്കിലോ നിങ്ങൾ
പൊറുത്തു കൊള്ളുക വേണം
ഹരിഹര സുതനയ്യാ
പദതളിർ തൊഴുന്നേൻ ഞാൻ

**ആദിപർവ്വം സമാപ്തം**

സ്വാമിയുടെ

# വിളക്കനുഷ്ഠാനം

ഭാഗം 2

# അവതാരപർവ്വം

### അദ്ധ്യായം 1

## അവതാരകഥ

ശ്രീധർമ്മശാസ്താവിന്റെ ഉത്പത്തിയാണ് അവതാര പർവ്വത്തിലെ വിഷയം. ഭസ്മാസുരകഥയെ പരാമർശിക്കുന്ന ശൂർപ്പാൻകവി (ശൂർപ്പകൻകവി) എന്ന വഴി പാട്ടുകളാണിതിൽ.

© **ശൂർപ്പകജനനം. (താളം തൃപുട, മുത്താളം)**

ബ്രഹ്മസുനു പുലസ്ത്യനു മക-
 നല്ലോ കശ്യപമാമുനി
കശ്യപന്നിരു ജായമാരവർ
 അദിതിയുംദിതി നാമവാർ-
ദേവലോകമോടഷ്ട സിദ്ധികൾ
 അമൃതമപ്സരാദികളും
ദേവകൾക്കുളവായി, കഷ്ടമേ !
 അസുരകൾ സ്ഥിതിചൊല്ലുകിൽ
ആധിവ്യാധി, സുരാ, മരണ-
 മെന്നല്ല സർവ്വവെറുപ്പുമാം
ഏറിഏറിയമർഷമാംവിഷം
 ദാനവമനസ്സിങ്കല്
ദേവവൈഭവമാളണം ചിരം
 സ്വർഗ്ഗാധിപത്യം നേടണം
ചിന്തയാൽ ബഹുയുദ്ധമങ്ങിനെ
 തോറ്റുദാനവരെപ്പോഴും
ഭാർഗ്ഗവമുനിശുക്രനാണഹോ
 ദാനവർക്ക് കുലഗുരു
മൃത്യു വൈരി അറിഞ്ഞു നൽകിനാൽ
 ശുക്രനന്നൊരു സിദ്ധിയെ
മൃതസഞ്ജീവനി മന്ത്രമായത്
 ജീവനേകും മൃതർക്കുടൻ
ആയതിൽബലം കൊണ്ടു ദാനവർ
 പീഢനങ്ങൾ തുടങ്ങിനാർ
മന്ത്രലോപം വരുത്തുകേന്യേ-
 മറ്റില്ലപോംവഴിയാകയാൽ
ചോരണം ചെയവുതിനു പോകണം
 വ്യാഴസുനകചനുടൻ
കല്പനയ്ക്കുനടന്നിത് ഗുരു-
 പുത്രനാം കചനാദരാൽ

ശുക്രമന്ദിരെ ദേവയാനിയാൾ
        കണ്ടുകാമോപരുപനെ-
തഞ്ചമോടവൾ മാനസം കവർന്ന-
        വ്വിധം ഗുരു പ്രീതിയും
ശിഷ്യനായിവരിച്ചുമാമുനി
        ദേവകൾ തെളിഞ്ഞപ്പോഴേ.
വൃഷണി പ്രിയ വാക്കുകേട്ടതി
        കോപമാർന്നിത് ദാനവർ.
രണ്ടുവട്ടംവധിച്ചു ചോരനെ-
        ജീവനേകി ഗുരുവരൻ
തിട്ടമറുതിക്ക് പൊടിച്ചു ഗുരുവിന്
        മധുവിൽ ചേർത്തു നൽകീടിനാർ
മന്ത്രംചൊല്ലിവിളിക്കവെ കചൻ
        ഉദരത്തിൽ വിളി കേൾക്കവെ
അച്ഛനോ കചനോ ഏതുവേണ്ടത്
        നിശ്ചയിക്ക മകളിന്നിനി.
മന്ത്രമേകുകിൽ കചനുമച്ഛനെ
        രക്ഷചെയ്തീടുമെന്നവൾ.
മന്ത്രമേകിയൊഴിഞ്ഞു സങ്കടം
        ദക്ഷിണഗുരു ജീവനും
മന്ത്രമേറ്റുടനെ നാകമെത്തിയത്
        ദേവകൾക്കു നൽകീടിനാൻ.
മന്ത്രലബ്ധിയുണ്ടായി ദേവക-
        ളൊന്നു ചൊല്ലി കചനോടഹോ
ശുക്രനു മകനാകയാൽ കചാ
        ദേവനല്ലസുര നാണുനീ-
വജ്രപാതവചന മിങ്ങനെ
        കേട്ടുതാപകോപത്തോടെ
ദേവരെ മുടിപ്പാനണഞ്ഞഥ
        വീണു പോയ് ഭുവി പൂക്കവൻ
ശൂർപ്പകി അസുരേശ നന്ദിനി
        പുത്രനായ് പ്പിറന്നാനവൻ
ശൂർപ്പകനവനോർത്തു പൂർവ്വമാം
        ദേവവഞ്ചന യിങ്ങനെ
ദേവകളെയറുതി ചെയ്‌വാനുറച്ചു
        കാനനം പൂക്കവൻ.

**1. ശൂർപ്പകജനനം. (പഴയത്) തൃപുട**

ഹരിഹരസുതനായനിലവയ്യ-
ചരിതമിന്നുര ചെയ്യുവാൻ
ഹരിഗുരുഗണനാഥനും വിരവിൽ
വാണിയും തുണ ചെയ്യണേ.
പിഴകളൊന്നും വരാതിരിപ്പതി-
ന്നറുമുഖൻ തുണ ചെയ്യണേ.
എങ്കിലോ കഥ ചുരുക്കി ചൊല്ലിടാം
എൻഗുരു കടാക്ഷത്തിനാൽ.
അദിതി പുത്രരോടസുരവീരർ-
പോർ ചെയ്തു പണ്ട് മരിച്ചനാൾ
അസുരരാജകുമാരി ശൂർപ്പകി
ഒളിച്ചു ഭൂമിയുടെ കീഴതിൽ.
യൗവനത്തികവ് വന്ന നാളവൾ
കശ്യപതപം ചെയ്ത്.
കശ്യപൻ പ്രസാദിച്ചവൾക്കൊരു
മന്ത്രപിണ്ഡമരുളിനാൻ
മന്ത്രപിണ്ഡമതുണ്ടവൾ ക്കന്ന്
ദിവ്യഗർഭമുണ്ടായത്
ദിവ്യഗർഭമായവളിൽ നിന്ന്
പിറന്നപൈതലാം ശുർപ്പകൻ
അസുരഗുരുവരനായ ശുക്രനോട്
വിദ്യകൾ പഠിച്ചാനവൻ
വിദ്യകൾ പഠിപ്പിച്ച ഗുരുവിന്
ദക്ഷിണ കൊടുത്താദരാൽ
വിദ്യകൾ പഠിച്ചുറച്ച കാലത്ത്
ഉദ്ദേശിച്ചു തപസ്സിനായ്
ആരെയിന്നു ഞാൻ സേവ ചെയ്യുകി-
ലമരരെ കൊലചെയ്തിടാം.
അന്തകാരിയെ സേവചെയ്യുകിൽ
സന്തതമിത് സാധ്യമാം
എന്നുതന്നെ മനസ്സിലോർത്ത-
തിനുമൂല മന്ത്രം ഗ്രഹിച്ചവൻ
കാലകാലനെ യോർത്തു മാനസേ
ഘോരമാം തപസ്സിന്നവൻ
നീലിയൻ മല പുക്കവിടെ
തപസ്സിന്നായിരുന്നീടിനാൽ.

**2. ശൂർപ്പകതപസ്സ്. (താളം രൂപം, ചുഴാരി)**

ഹരിഗുരുഗണ നാഥനും വാണിയും
ശിവഭഗവാനും എന്നിൽ കുടികൊൾക.
നരസുരന്മാരെ ഒക്കെ മുടിപ്പാൻ
പെരിയശൂർപ്പകൻ ചെയ്ത തപസ്സ്.
നീലിയൻമല വല ഭാഗെ ചെന്ന്
അഴകിയ ഒരു പാല കടയ്ക്കൽ
അഴകിയ ഒരു പാല കടയ്ക്കൽ
ശിലപോലെ ഇരുന്നിതാനസുരൻ
കുളിർനീരിൽമുങ്ങി ഭസ്മം ധരിച്ച്
ഇളകാതെയുള്ള തപസ്സിൽ ലയിച്ചു.
ഊതിന കാറ്റ് മഴമഞ്ഞ് വെയില്
ഒന്നൊഴിയാതെ ഏറ്റുസഹിച്ച്.
താടിനീണ്ടു മുഖവടിവ് കുറഞ്ഞു
മീശവളർന്നു ദിക്കുകൾ പടർന്നു.
മാറിലെ രോമാളിനീണ്ട് വളർന്നു
കുറുമരങ്ങളിൽ ചുറ്റി വളർന്നു.
കൈകാൽ നഖം നീണ്ട് വളർന്നു
കാനനേ ശൂലം കണക്കായി നിന്നു.
ശൂർപ്പകന്റെ തലമുടി ജടയിടയിൽ
പല പല പക്ഷികൾ കൂട് ചമച്ചു.
പല പല പക്ഷികൾ ചേക്കേറിയിരുന്ന്
മുട്ടകളിട്ട് കുട്ടികളായി.
ചുറ്റും പലവക പുറ്റ് വളർന്ന്
ശൂർപ്പക നുടൽ മൂടി മറഞ്ഞു.
വള്ളിജാതികൾ കൃമികീടമൊക്കെ
ശൂർപ്പകനെ വലംവെച്ചു നടന്നു.
ചുറ്റും പലചില ഹിംസ്രമൃഗങ്ങൾ
ശൂർപ്പകനെ വലംവെച്ചു നടന്നു.
ഏതുമിളക്കമില്ലാതെ അസുരൻ
മതിയേന്തുന്നവനെ കരുതിഭജിച്ചു.
ഇങ്ങനെയസുരൻ പലപലകാലം
ഘോരമാം തപസ്സാണ്ടു കഴിഞ്ഞു.
ശൂർപ്പകന്റെ തപഃ ശക്തി കൊണ്ട്
ലോകങ്ങൾ ചുട്ടു തപിച്ചു തുടങ്ങി.
ലോകങ്ങൾ ചുട്ടു തപിച്ചു തുടങ്ങി
ശ്രീ കൈലാസത്തും ഉഷ്ണം തുടങ്ങി.

© (താളം രൂപകം, ചുഴാരി, വർമ്മം)
ശ്രീകൈലാസത്ത് ഉഷ്ണം പെരുതായ്
നന്ദിഭൃംഗ്യാദികളേറ്റം വലഞ്ഞു.
ഗിരിമകൾക്കും പരിതാപമേറി
പുരഹരനോടീവണ്ണമുരച്ചു.
എന്തെന്ത് നാഥാ വളരുമീതാപം
ചിന്തിക്കിലാരോ തപസ്സിലതുണ്ട്.
വേണ മഭീഷ്ടം അരുളുക വേഗം
പ്രാണിവംശങ്ങൾ നശിപ്പതിൻ മുൻപേ
കൊടുക്കരുതവനിഷ്ട വരത്തെ
കെടുക്കുമീലോകം അറിയുക നാഥേ
ദേവകളറുതി വരാനി തപസ്സ്
ദേവീഞാനെന്തു ചെയ്യേണ്ടതിപ്പോൾ.
കൊടിയൊരു ദുഷ്ടൻ മുടിക്കുമീ ലോകം
കൊടുക്കിലല്ലേലും കഠിനതപസ്സാൽ
ദുഷ്ടനെന്നാലും നിഷ്ഠാ ഫലത്തെ
നഷ്ടപ്പെടുത്താനെളുതോ വിധിക്കും ?
ആകയാലിഷ്ടം അരുളുക ദേവാ
ആകും അതിനാലവനുടെ നാശം
ഏവമീശ്വരി വാക്കിലിളകി
വാമദേവന്താനെന്നെള്ളിടുന്നു.

3. ശൂർപ്പകന് വരലാഭം. (താളം രൂപം, ചുഴാരി, വർമ്മം)

ശ്രീകൈലാസത്തെ ഉഷ്ണം സഹിക്കാതെ
ശ്രീപരമേശൻ എഴുന്നെള്ളുന്നതപ്പോൾ
ശ്രീപരമീശൻ എഴുന്നെള്ളിവന്ന്
ശൂർപ്പകന്റെ അരികിലണഞ്ഞു.
എന്തെന്റെ ഭക്താ ശൂർപ്പകനാരേ-
എന്ത് തനിക്കിന്നഭിമത മോഹം ?
എന്ത് തനിക്ക് അഭിമതമെന്ന്
അന്തകവൈരി ചോദിച്ചസമയം
തിരുവചനം കേട്ടൊരു നേരം
ഇരുമിഴി തുറന്നു ഹരനെ നമിച്ചു.
ആരാകിലുമെന്റെ ചൂണ്ടാണി തൊട്ടാൽ
ഭസ്മായീടുക വേണം പുരാനേ
അരുത് അരുത് ശൂർപ്പക നിങ്ങനെ
കഠിന വരങ്ങൾ ചോദിക്കരുത്

ഏകുക വേണം ഇഷ്ടവരത്തെ
        ദുഷ്ടനാമസുരൻ ശാഠ്യം തുടങ്ങി
സത്യവിരോധം ഭയന്നു ഭഗവാൻ
        ദുഷ്ടനു ഇഷ്ടവരത്തെയരുളി
തന്നവരത്തിന്റെ വരഫലമുടനെ
        തൊട്ടറിയേണം എന്ന് നിനച്ചു
ലോകാധിനാഥനെ തൊട്ടറിവാനായ്
        വേഗമോടഥ അടുത്താനസുരൻ
ദുഷ്ടനായുള്ള ശൂർപ്പക വീരാ
        ഇഷ്ടനാമെന്നെ തൊട്ടീടരുത്
ദുഷ്ടാ നീയെന്നെ തൊട്ടുവതെന്നാൽ
        ശഠനറു ഞാൻ നിന്നെ വധിക്കും
ചൂണ്ടി ചൂണ്ടി അടുത്താനസുരൻ
        മണ്ടി മണ്ടിയകന്നത് നാഥൻ
ഓടി പുരഹരൻ കാടോടെ പടലോടെ
        ഓടി ശ്രീ കൈലാസം പൂക്ക്.
ഓടി കൈലാസം പുകിയനേരം
        അസുരൻ താനുണ്ട് അവിടെയിരിപ്പൂ
എങ്ങും നിറഞ്ഞൊരസുര ഭയത്താൽ
        ചാടി ശ്രീവൈകുണ്ഢം തന്നിലൊളിച്ചു.

**4. ശ്രീ കൈലാസത്തെ വേലമുടക്കം.**

**(താളം രൂപം, ചൂഴാരി, പാണ്ടി)**

ശ്രീ വൈകുണ്ഡത്തിൽ ഒളിവായിരുന്നാത്
        ശ്രീകൈലാസത്തെ വേലമുടക്കി
ശ്രീകൈലാസത്തെ വേലമുടക്കി
        പതിനെട്ട് തിരുവാദ്യം മുടക്കി
പതിനെട്ട് തിരുവാദ്യം മുടക്കി
        മന്ത്രതന്ത്രം പൂജകൾ മുടക്കി.
ശാന്തിചെയ്യുന്ന എമ്പ്രാന്മാരേ
        ശാന്തി പൂജവിളക്കുകൾ വേണ്ട-
ശംഖ് ഊതുന്ന ശക്തന്മാരെ-
        ശംഖ് ഊതുക വേണ്ട ഇവിടെ.
പാണികൊട്ടുന്ന പാവാണികളെ
        പാണി കൊട്ടിപ്പാടുകവേണ്ട
ചെണ്ട കൊട്ടുന്ന മാരാന്മാരെ-
        ചെണ്ട കൊട്ടുക വേണ്ട ഇവിടെ.

ഉടുക്കടിക്കുന്ന മലയാളികളെ
ഉടുക്കടിയും പാട്ടുകൾ വേണ്ട.
വെടിവെയ്ക്കുന്ന വേന്തൻമാരേ-
വെടിവെയ്ക്കുക വേണ്ട ഇവിടെ
ഇങ്ങനെയുള്ള ശബ്ദങ്ങൾ കേട്ടാൽ
ശൂർപ്പകനസുര നിവിടെവസിക്കും
ദുഷ്ടനാം അസുരൻ ഇവിടെ വസിച്ചാൽ
ശ്രീ കൈലാസം ഝടുതി പൊടിക്കും

**5. മഹാവിഷ്ണുവിന്റെ വരവ്. (രൂപം, ചുഴാരി, വർമ്മം)**

ശ്രീ കൈലാസത്തെ വേലമുടക്കം
കേട്ടെഴുന്നെള്ളി മായാവിഷ്ണു.
ആരെവരാണ് ശ്രീകൈലാസത്തെ
പണ്ടേയുള്ള വേലമുടക്കിയത് ?
മറ്റാരുമല്ല മായാ വിഷ്ണുവെ-
ശ്രീപരമിശൻ മുടക്കിയ വേല-
എന്ത് എന്താണ് ? പരമശിവനെ-
പണ്ടേയുള്ള വേല് മുടക്കിയത്.
മറ്റൊന്നുമല്ല ശ്രീ മഹാവിഷ്ണോ
ശൂർപ്പകനസുരഭയത്തിനാലാണ്
ദുഷ്ടതയോർക്കാതെ ഞാനുമവന്
ഇഷ്ടവരത്തെ കൊടുത്തത് മൂലം
എന്ത് വരമാണ് അന്തക രിപുവെ
ചിന്ത കൂടാതെ കൊടുത്തു ഭവാനും
ചൂണ്ടാണി ചൂണ്ടി തൊടുന്നവരൊക്കെ
ദണ്ഡധരാലയം പൂക്കീടുമപ്പോൾ
അരുതരുതീശ വരമീകണക്കെ
അരുളുകിലവനെ വധിക്കുക വിഷമം
ഇഷ്ടരെന്നാലും വരലാഭം കൊണ്ട്
ദുഷ്ടരതായി ത്തീർന്നീടുമാരും
ദുഷ്ടനെന്നാൽ ഒരുവനെയുള്ളൂ.
ഇഷ്ടരെന്നാൽ പലരുമതുണ്ട്
പാമ്പിന് പാല് അമൃത് കൊടുത്താൻ
പല്ലിന് വിഷംമേറുകയുള്ളൂ.
കടുവ മുന്നിൽ നമസ്ക്കരിച്ചെന്നാൽ
കടുവ വായിലകപ്പെടുമത്രെ.
പേടിക്കവേണ്ട പരമ ശിവനെ
ആടലൊഴിച്ചു വരുന്നുണ്ട് ഞാനും.

6. ഒന്നാം മോഹിനി വേഷം. (താളം പാണ്ടി, ചൂഴാരി, മുത്താളം)

പേടിക്കവേണ്ട പരമശിവനെ
        അസുരനെ ക്കൊല ചെയ്തുവരാം ഞാൻ.
എന്നു പറഞ്ഞു മായാവിഷ്ണു
        മനതാരിൽ ചിന്ത തുടങ്ങി.
എന്തു എന്തൊരു വേഷം ചമഞ്ഞാൽ
        ദുഷ്ടനെക്കൊല ചെയ്തിങ്ങു പോരാം
പെൺഛായയിലൊരു വേഷം ചമഞ്ഞാൽ
        വമ്പെഴുമസുരനെക്കൊല ചെയ്യാം
എന്നുതന്നെ മനസ്സിലുറച്ച്
        ആണിന്റെ രൂപം വെടിഞ്ഞത് വിഷ്ണു.
ആണിന്റെ രൂപം വെടിഞ്ഞത് വിഷ്ണു
        പെൺഛായയിലൊരു രൂപമതായി.
പെൺഛായയിലൊരു രൂപമതായി
        പൂങ്കുളം ചാടി കുളിയും കഴിച്ചു.
പൂങ്കുളം ചാടി കുളിയും കഴിച്ചു
        പുന്തുകിലാട ഞൊറിവെച്ചുടുത്തു
പുന്തുകിലാട ഞൊറിവെച്ചുടുത്തു
        ചന്ദനരച്ചു കോൽകുറി തൊട്ടു
ചന്ദനരച്ചു കോൽകുറി തൊട്ടു
        തൈലം തൊട്ടവൾ കൂന്തൽ മിനുക്കി
തൈലം തൊട്ടവൾ കൂന്തൽ മിനുക്കി
        നല്ലനല്ല തിരുമുടി കെട്ടി.
നല്ലനല്ല തിരുമുടി കെട്ടി
        നല്ലമുല്ലമാലകളണിഞ്ഞു.
നല്ലമുല്ല മാലകളണിഞ്ഞു
        അഞ്ജനം കൊണ്ട് കണ്ണുകളെഴുതി
അഞ്ജനം കൊണ്ട് കണ്ണുകളെഴുതി
        കാതിൽ വെള്ളോലക്കൂട് ധരിച്ചു.
കാതിൽ വെള്ളോലക്കൂട് ധരിച്ചു
        കുങ്കുമംകൊണ്ട് പൊട്ടതുകുത്തി.
കുങ്കുമംകൊണ്ട് പൊട്ടതുകുത്തി
        ചാന്ത് സിന്ദൂരം പുള്ളികൾ കുത്തി
ചാന്ത് സിന്ദൂരം പുള്ളികൾ കുത്തി
        കളഭം തൊട്ടവൾ ദേഹമുണർത്തി
കളഭം തൊട്ടവൾ ദേഹമുണർത്തി
        ശംഖുഗളത്തിൽ മാലകൾ ചാർത്തി

ശംഖുഗളത്തിൽ മാലകൾ ചാർത്തി
        മാറിൽ പോർമുല രണ്ടത് തോറ്റി
മാറിൽ പോർമുല രണ്ടത് തോറ്റി
        പൂഞ്ചേല കൊണ്ടത് മൂടി മറച്ചു
നല്ലകരങ്ങളിൽ കങ്കണമിട്ടു
        മൈലാഞ്ചിയിട്ടു പുതുമവരുത്തി.
നല്ലവെള്ള പട്ടുമുടുത്ത്
        കാഞ്ചിയിട്ടരകാമ്പ് മുറുക്കി
അസുരനെയവൾ മനസ്സിൽ കരുതി
        വാരസ്യാരുടെ വേഷമതായി
വാരസ്യാരുടെ വേഷമതായി
        പൂവറുക്കുന്ന കൂടയെടുത്തു
പൂവറുക്കുന്ന കുടയെടുത്ത്
        പൂവ് തേടിനടന്നത് മായ
പൂവ് തേടി നടന്നത് മായ-
        കയററുതാ കുന്ന് കയറി.
കയററുതാ കുന്ന് കയറി
        ഇറങ്ങരുതാ ചോലയിറങ്ങി.
ഇറങ്ങരുതാ ചോലയിറങ്ങി
        ആരുമില്ല വനത്തിൽ ചെന്നു.
ആരുമില്ല വനത്തിൽ ചെന്ന്
        പൂവറുത്തവൾ കൂടനിറച്ചു.
പൂവറത്തവൾ കൂടനിറച്ചു
        പൂവുകൊണ്ടൊരു മാല ചമച്ചു
പൂവുകൊണ്ടൊരു മാല ചമച്ചു
        മാലകൊണ്ടൊരു പന്തൽ ചമച്ചു
മാലകൊണ്ടുള്ള പന്തലതിന്
        പൂമ എന്നൊരു പേരുമതിട്ടു
പൂമയെന്ന പന്തലകത്ത്
        പൊന്നമ്പലം തോറ്റി മായ
പൊന്നമ്പല തിരുനടയില്
        പൊന്നരയാൽ ഒന്നത് തോറ്റി
പൊന്നരയാൽ തൻ കൊമ്പത്ത്
        പൊന്നുഞ്ഞാൽ ഒന്നത് തോറ്റി.
പൊന്നൂഞ്ഞാൽ തോറ്റി മായ
        പൊന്നമ്മാന കായകൾ തോറ്റി.
പൊന്നമ്മാനക്കായയെടുത്ത്
        പൊന്നൂഞ്ഞാൽ കയറിയിരുന്നു.

പൊന്നുഞ്ഞാൽ കയറിയിരുന്ന്
അമ്മാനമാടികളി തുടങ്ങി
അമ്മാനാട്ടം കളികഴിഞ്ഞ്
നല്ലതാമൊരു വീണയെടുത്തു
നല്ലതാമൊരു വീണയെടുത്ത്
നല്ല രാഗംപാട്ടുകൾ പാടി
മായാ മോഹന മാകിയ രാഗം
ലോകാലോകമതൊക്കെ മുഴങ്ങി.
മന്മഥ രിപുവിന്നുടെ ശത്രു
തന്മയമിത് കേട്ടു വലഞ്ഞു.
പാട്ടു കേട്ട ദിശയിട നോക്കി
ഓട്ടമായി ശൂർപ്പകവീരൻ
പാട്ടുകേട്ടയിടത്തെ ത്തേടി
മന്ത്രബന്ധിതനെന്ന കണക്കെ
ഒട്ടടുത്തവനൊന്നഥ നോക്കി
മൊട്ടണിമുലയാളഥ മുന്നിൽ
കണ്ടു കണ്ടവനത്ഭുതമായി
ഉണ്ടലേറ്റു കലങ്ങിമനവും
മിന്നൽക്കൊടി യെന്ന കണക്കീ
കന്നൽ മിഴിയാരിവളമ്പോ !
ആരെന്ന് നേരറിവാനായ്
നാരിതന്നുടെ ചാരെ ചെന്നു
കണ്ടുകണ്ടവനിണ്ടൽ മുഴുത്തു
കണ്ടിവാർക്കുഴലിയോടിദമോതി
ആരു നീയെടോ ചാരു രൂപിണി
ഘോര കാനനേ വാഴ്‌വത് ?
ആരുമില്ലീവനത്തിലിരിപ്പാൻ
ഹേതുവെന്തെന്നോതുക ബാലേ.
അച്ഛനമ്മ നിന്നുടെ നാമം
ഇച്ഛയിൽ വരവേറ്റവനാര് ?
നേരോടിന്നു കഥിക്കുക ബാലേ
ഊര് പേര് കുലാചരങ്ങൾ
കണ്ടു കണ്ടിഹ നില്ക്കുക വയ്യ
ഉണ്ടിനിമന ക്കാമന ദയറെ
ഇത്തരമസുരന്നുടെ വാണി
ചിത്ത കൗതുകമോടവൾ കേട്ടു.

അച്ഛനമ്മയില്ലയെനിക്ക്
ഇഛരയിൽ വരവേറ്റവനില്ല
കൃഷ്ണവേണി എന്നുടെ നാമം
വൃഷ്ണിവംശജയെന്നറിയേണം
ഇഷ്ടനായൊരു വരനെ ത്തേടി
കഷ്ടമേ ഉലകങ്ങൾ തിരഞ്ഞു.
ഒത്തതില്ലതിനാലിഹ ഞാനും
ദുഃഖമോടിവനത്തിലിരുന്നു.
മൂർത്തി മൂവരു മോടിയണഞ്ഞു
തിരുവേളി കഴിപ്പതിനെന്നെ
തൃപ്തിവന്നില്ലെന്നതിനാലെ
അരുതെന്ന് വെടിഞ്ഞത് ഞാനും
കാമ കോമളനായ ഭവാനും
ആരെന്നുരചെയ്യണമിപ്പോൾ
കെട്ടടങ്ങിയ വാഞ്ചമിതമെന്റെ
മൊട്ടണിഞ്ഞതു പോലവെയായി
ചാരു സുന്ദരിയാകിയ മായ
കൊഞ്ചലോടെ ചിരിച്ചു മൊഴിഞ്ഞു.
കാമബാണമതേറ്റുവലഞ്ഞു
ദാനവനുരചെയ്താനപ്പോൾ
വീരവീരൻ ശൂർപ്പകനാം ഞാൻ
ഹരനെന്നെ ഭയന്നു നടപ്പൂ.
എന്നെക്കാൾ യോഗ്യരതായി
ആരുമില്ലെന്നറിയുക ബാലേ
മാലയിട്ടു വരിക്കുക യെന്നെ
മാലേറ്റു വലഞ്ഞിതു ഞാനും
എങ്കിലൊന്നു ധരിക്കുക വീര
മംഗളങ്ങൾ വന്നുഭവിപ്പാൻ
പെരുവഴിയിൽ കണ്ടതു നമ്മൾ
ഒരു പരിചയമില്ല നമുക്ക്
പുരുഷരുടെ വാക്കിൽ ഭ്രമിച്ചാൽ
നാരികൾപെരുവഴിയിലതാകും
വിശ്വാസം തമ്മിൽ വരാനായ്
സത്യമൊന്ന് ചെയ്ക ഭവാനും
എന്തുസത്യം ഏതൊരു സത്യം ?
ചെയ്യണം ഞാൻ സുന്ദരിയാളേ
നാമിരുവർ മരണത്തോളം
സൊരുമിച്ച് വസിക്കാമെന്ന്

ഒരുനാളും എന്നെയുപേക്ഷി-
ച്ചീടുകയില്ല എന്നൊരു സത്യം.
വീരവീരനായഭവാൻ തൻ
മാറിൽ തൊട്ടൊരു സത്യം വേണം.
കാമ കിങ്കരമായസുരൻ താൻ
വാമദേവവരത്തെ മറന്നു.
സത്യവാചക മോർത്തും കൊണ്ട്
തൊട്ടുതന്നുടെ മാറിലതപ്പോൾ
വന്മല ചിറകറ്റതു പോലെ
ജീവനറ്റു മറിഞ്ഞഥ ദുഷ്ടൻ
പരനാരിയിലാശ ജനിച്ചാൽ
വരുമീഫലമിങ്ങനെ തന്നെ.
നീയവിടെ കിടക്കെന്റെ സുര
ഞാൻ പോയ് നീരാടീടട്ടെ
ചത്തസുരനെ നോക്കി മായ
തൽക്ഷണം പുരി നോക്കി മറഞ്ഞു.

**7. മായാവേഷം കാണ്മാൻ ഹരന്റെ ആഗ്രഹം.**

**(താളം രൂപം, വർമ്മം, ചൂഴാരി)**

മായവന്റെ മായാ മോഹനീ-
മായത്താലെ അസുരനെ ഒടുക്കി.
മായത്താലെ പാൽക്കടൽ പുക്ക-
വിശേഷത്തെ കേട്ടരനാരും
തൽക്ഷണം അനുമോദിപ്പതിനായ്
കാമലേക്ഷണ സവിധമണഞ്ഞു.
എങ്ങനെ ഭവാൻ ശൂർപ്പകനെ ക്കൊല
ചെയ്തതെന്നറിയട്ടെ പുരാനേ-
ഞാനൊരു സുര കാമിനി വേഷം
പൂണ്ടവനെ വധിച്ചത് നാഥ
എങ്കിലിന്നാ മോഹിനി വടിവ്
നിങ്കലെനിക്ക് കാണുക വേണം.
വേണ്ട വേണ്ട പുരഹര, രൂപം
വിശ്വമോഹനം കാണരുതാരും
പുരുഷൻ മോഹിനി വടിവ് ചമഞ്ഞാൽ
മോഹിക്കുക ആരിഹ പാരിൽ ?
കാണുക വേണ്ട മോഹിനി വേഷം
കണ്ടാലോ ഹരൻ മോഹിതനാകും

കാട്ടുകയില്ല എന്നത് കേട്ട്
കോപിതനായി പുരഹരഭഗവാൻ
പുരഹര ഭഗവാൻ കോപിതനായി
മലപോകതിന്ന് ഉമയോടു കൂടെ.
കോപത്തെക്കളക പുരാനെ
വേഷത്തെ ക്കാണുക വിരവിൽ
എന്നുരചെയ്തു മാധവനപ്പോൾ
കമനീയമൊരു വടിവ് ചമഞ്ഞു.

**8. രണ്ടാം മോഹിനി വേഷം. (തൃപുട)**

കാറിലേറെ നിറമേറിടുന്നിന
വിഷ്ണുമായയുടെ കൂന്തല്
ചാരുവാസന കലർന്ന തൈലമത്
ചേരുമമ്പോടവൾ പൂശിനാൾ
കാർ കുഴലത് കെട്ടി വെച്ചതിൽ
വാർമലർ മാല ചൂടിനാൾ
ചന്ദ്രനൊത്ത തിരുനെറ്റി മേൽ കുറി-
തിലകവും അളക ശോഭയും
മാരിവില്ലിനോട് എതിർ പൊരുതിന
പുരികവും ചാടുനേത്രവും
കഞ്ജനേത്രമതിലമ്പൊടെയവൾ
അഞ്ജനം എഴുതീടിനാൾ
കർണ്ണ കുണ്ഡല മിട്ടതിന്നൊളി-
കർണ്ണ കുണ്ഡലെ മിന്നിയും
വജ്ര പുഷ്പമതിനൊത്ത നാസിക-
ക്കഗ്രേ ഞാത്ത് മൂക്കുത്തിയും
തൊണ്ടിതൻ പഴ തോറ്റുമണ്ടുമ-
ചുണ്ടുകൾ മണിയാളുടെ
മുല്ല മൊട്ടൊടുതുല്ല്യമായിടും
പല്ലുകളതിവിസ്മയം
ശംഖിനൊത്ത ഗളത്തിൽ പൊൻമണി
മാലനുല് പതക്കവും
മാറിലെ കുളുർ കൊങ്കകളിട-
തിങ്ങി കിഞ്ചിന കുലങ്ങവെ
കൈകളിൽ തരിവളകളും പിരി-
വളകളും വിരൽ മോതിരം
ആലിലസമമൊത്തൊരണിവയർ-
മീതെ രോമാളി ഭംഗിയും

പൊൻനിറമൊത്ത പട്ടുടുത്തവൾ-
        കാഞ്ചിയിട്ടര മുറുക്കിനാൾ
കാൽക്കുരണ്ടിനും തരികളിട്ട
        ചിലമ്പണിഞ്ഞവൾ മോഹിനീ
തിറുകരെ യൊരു പന്തെടുത്തവൾ
        പെരുവഴിവിലസീടിനാൾ
പന്തടിച്ചു ഗിരീശന്റെ നേരെയൊരു
        മന്ദമാം കളിവിലാസവും
പന്തടിക്കയും ചിന്ത് പാടിയും
        രാഗരീതികൾ മൂളിയും
പന്തടിച്ചുലഞ്ഞാടീടുമ്പോഴെ
        ആടകൂന്തലഴിഞ്ഞുപോയ്
കുത്തഴിഞ്ഞു കിഴിയും പൂന്തകിൽ
        ഒട്ടൊഴിഞ്ഞ കുചഭാഗവും
വിഷ്ണുമായയിടം കയ്യുകൊണ്ടപ്പോൾ
        ആട കുന്തലെ താങ്ങിയും
ഇടം കൈ കൊണ്ടവളാട താങ്ങി-
        വലം കയ്യുകൊണ്ട് പന്താടിനാൾ
പന്തടിച്ചുലഞ്ഞാടീടുന്നൊരു-
        ചന്തംകണ്ടു പരമേശ്വരൻ
കണ്ടു കണ്ടു മദനാർത്തനായ് ഹരൻ
        ഇങ്ങുലറ്റു തിരുമനസേ
വിഷ്ണുമായയിലമർന്നുടൻ സകല-
        മോഹവും മനസ്സിനേകുവാൻ
കാലകാലനതു കാലം പാർവ്വതിയെ
        തൽക്ഷണം വെടിഞ്ഞീടിനാൻ
മായകൊണ്ടു വലഞ്ഞു ശങ്കരൻ
        മായയെ പുണർന്നീടിനാൻ

## 9. ശ്രീ അയ്യപ്പസ്വാമി ജനനം. (താളം ചുമ്പാരി, തൃപുട, മുന്നാളം)

പുണർന്നനാളിൽ ഹരിഹര ശക്തി
        ഉരുവാർന്നു ഗർഭസ്ഥിതമായ് ഭവിച്ചു.
മായമോഹിനി തന്നുദരത്തിൽ
        ഉളവായി ദിവ്യഗർഭവുമപ്പോൾ
ഹരിഹരശക്തി വൈഭവത്താലെ
        ദിവ്യഗർഭമായ് തീർന്നതു കാലം
മൂന്നേമുക്കാൽ നാഴികകൊണ്ട്
        ദിവ്യഗർഭം പൂർത്തി തികഞ്ഞു

ദിവ്യഗർഭം പൂർത്തി തികഞ്ഞു
പ്രസവകാലമടുത്തതുമപ്പോൾ
വയറും പുറകും വിറച്ചു തുടങ്ങി
മുതുക് കഴച്ചു വിഷമം തുടങ്ങി
കയ്യും കാലിലരുതായ്ക തോന്നി
നിൽക്കുക വയ്യ ഇരിക്കുക വയ്യ.
ഈറ്റുനോവ് തുടങ്ങിനാൾ മായ
തോറ്റു ഖിന്നതയോടെ കരഞ്ഞു.
ഉറ്റുമാപതിയെ വിളിച്ചു കരഞ്ഞു
മറ്റൊന്തുകഴിവൂള്ളൂയബലക്ക്
ഹര ഹര പരമേശ്വര പോറ്റീ
പരിപാലിക്കണേ പാർവ്വതിനാഥ-
ഭുവനമോഹിനി വിലാപത്തെ കേട്ടു
ഭുവന പാലകനെഴുന്നെള്ളിയവിടെ
**(മുത്താളം)**
പരമശിവനെഴുന്നെള്ളിവന്ന്
മായയാളുടെ ചാരെയണഞ്ഞു
മായയാളുടെകയ്യ് പിടിച്ച്
തന്മടിയിലിരുന്നപ്പോൾ
എന്ത് എന്തിത് മോഹിനിയാളെ
ഹന്ത മുറവിളികൂട്ടുവതെന്ത് ?
ഈറ്റുനോവു പെരുത്തതിപാരം
പ്രസവിപ്പാനെന്തൊരുപായം ?
യോനി പുത്രിയല്ല ഹരനെ
മായകൊണ്ടു ചമഞ്ഞിതു ഞാനും
വിഷ്ണുമായ ദു:ഖം കേട്ടു
ക്ഷിപ്രമൊന്നു ചെയ്തുമഹേശൻ
പരമശിവൻ തൻകരംകൊണ്ട്
വളർമേനിതൊട്ടുതലോടി
അണിവയറും മുതുകുമെല്ലാം
തൊട്ടുതലോടുന്നപ്പോൾ
തൃക്കൈ കൊണ്ടു തലോടിയ നേരം
പിടിവള്ളിവിട്ടുപിള്ള
പിടിവള്ളി വിട്ടു പിള്ള
കരണം മറിഞ്ഞതുമപ്പോൾ
തുടഭാഗേ പിള്ളതൻ
വരവത്കാണുന്നു

യോനിയില്ലാ കാരണത്താലെ
    ഹരഭഗവാൻ ചെയ്തൊരുപായം
ഹരഭഗവാൻ തൃക്കൈനഖരാൽ
    മായതന്റെ വലംതുട കീറി-
തുടവഴിയെ ബാലകൻ
    വരവത് കാണുന്നു.
തൃക്കൈയ്യിൽ വെള്ളുട-
    ആട വിരിക്കുന്നു
മീതെനല്ലൊരു പട്ട്
    വിരിക്കുന്നു.
തൃക്കൈകൾ രണ്ടും
    മലർത്തിപ്പിടിക്കുന്നു.
തൃക്കയ്യിൽ വന്നു പിറന്നു
    സുതനപ്പോൾ
ദേവാദികൾ പുഷ്ടവൃഷ്ടി
    ചെയ്തീടിനാർ
കയ്യിൽവന്നു പിറന്നിനസുതന്
    അയ്യപ്പനെന്ന് വിളിച്ചു തിരുനാമം
ശനിയുടെ അവതാരമെന്ന്
    മുനീന്ദ്രന്മാർ
സ്വാമീ ശരണം ശരണം
    മെന്നയ്യപ്പ
സ്വാമിയല്ലാതെ ശരണ-
    മില്ലയ്യപ്പാ
സ്വാമിയേ................... അയ്യപ്പാ
ഹരിഹരസുതനെ................... അയ്യപ്പാ
ആനന്ദ മൂർത്തേ................... അയ്യപ്പാ
കലിയുഗവരദ................... അയ്യപ്പാ
ശ്രീധർമ്മശാസ്താ................... അയ്യപ്പാ
പൊന്മലവാസാ................... അയ്യപ്പാ
പൊൻചുരികായുധ................... അയ്യപ്പാ
ഹരിഹരസുത ആനന്ദചിത്ത അയ്യനയ്യപ്പ
സ്വാമിയേ..................... ശരണം

**10. ശ്രീഅയ്യപ്പൻ കൈലാസത്ത്. (തൃപുടതാളം)**

പുരഹരൻ തിരുകരപുടെ പിറന്നുള്ള
    പൈതലാണയ്യനും

വിഷ്ണു മോഹിനിയും ഹരനോട്
　　യാത്രചൊല്ലിമറഞ്ഞുപോയ്
കരയും പിള്ളയെ കരപുടങ്ങളിൽ
　　ഹരനെടുത്തുനടന്നത്
ഇന്ദുശേഖരനായ ശങ്കരൻ
　　ചെന്നുപാർവ്വതി സന്നിധൗ
ചെന്ന നേരമത് കണ്ടു പാർവ്വതി
　　ഒന്ന് പുഞ്ചിരി പൂണ്ടത്
കാലകാല കമലാസ്ത്രനാശന
　　ബാലകനിവനേതഹോ ?
ഞാനറിയാതെ എന്റെ കാന്തനൊ-
　　രുണ്ണി ഉണ്ടായതെങ്ങിനെ ?
അഞ്ജനാക്ഷിമണി ചോദ്യം കേട്ടിട്ടു
　　നാണം പൂണ്ടു ഉമാപതി
ലജ്ജയോടരൻ മന്ദമന്ദമായ്
　　ഇങ്ങനെയുര ചെയ്തത്
മായയിൽ ഭ്രമിക്കാതെയുള്ളവ-
　　രാരഹോയുലകത്തില്
ഒന്നുമല്ല അഖിലേശനാകിയ
　　വിഷ്ണുമായയെ കണ്ടു ഞാൻ
വണ്ടണിക്കുഴലാളെ അമ്പൊടെ
　　കണ്ടനേരമെൻ മാനസേ
സ്മരശരാർത്തി പിടിപെട്ടുഞാനവളെ-
　　പരിചൊടൊന്നു പുണർന്നത്
ദിവ്യഗർഭമായ് അവളിൽ നിന്ന്
　　പിറന്നപൈതലാണിവനഹോ
ബാലനെ കുളിപ്പിച്ചു നിൻ മുല
　　പ്പാലുനൽകിവളർത്തണം
പെറ്റ ജനനി ഞാനല്ല നാഥ
　　പിന്നെങ്ങനെ മുലകൊടുത്തിടും
പാർവ്വതിയുടെ അണിമുലത്തടെ
　　തുക്കൈവെച്ചുടനീശനും
ദിവ്യനാരിമാർക്കൊക്കെയും മുലയിൽ
　　പാൽചുരന്നു കണ്ടപ്പോഴേ
ബാലനെ കുളിച്ചു തൻ മുല
　　പ്പാലുനൽകിനാൾ പാർവ്വതി
ചന്ദനമണിക്കട്ടിലിൽ പുള്ളി
　　മെത്തയും വിരിച്ചമ്മയും

പുള്ളിമെത്ത വിരിച്ചതിൽ മീതെ
ബാലനെ കിടത്തീടിനാൾ
ഉണ്ണിനിലവയ്യൻ കാൽകരം കുട-
ഞ്ഞഴകൊടെ കളിച്ചീടിനാൻ
ആയതൊക്കെയും കണ്ടു പാർവ്വതി
ഒന്നുകേൾക്കണം പുരഹര
പന്തോളംപുല വർജ്ജ്യവും പതി-
നൊന്നിനാശു പുണ്യാഹവും
ജാതകാദികർമ്മങ്ങളൊക്കെയും
വേഗമോടെ കഴിക്കണം
ഹരിഹരശിവകനകപുരഹര
അടിമലർ തൊഴുന്നേനഹം

**11. ഹരിഹര സുത ജാതകം. (മുത്താളം, തൃപുട)**

ഹരിഹരസുതൻ തന്റെ ജാതകം
പരിചൊടെ ഗണിച്ചീടണം
ചിന്തയിൽ വിചാരിച്ചു ശങ്കരൻ
ചന്തമോടുര ചെയ്തത്
മൃത്യുവൈരിതൻ ഭൃത്യനെ വിളിച്ച-
സ്തമോദമൊടു ചൊല്ലിനാൻ
എന്മകൻ പിറന്നുള്ള ലക്ഷണം
നന്മയിൽ അറിഞ്ഞീടണം
ദേവലോകത്തെഴുന്നതാം ചതുർ-
വേദിയരെ വരുത്തുക
ശങ്കരനുടെ കല്പനയ്ക്ക്
നടന്നുശങ്കരഭൃത്യനും
വേഗമോടെ ചതുർവേദിസന്നിധൗ
ചെന്നു ശേഖര ഭൃത്യനും
ദൂതനെ കണ്ടനേരം വേദിയർ
ഭക്തിയോടു ചോദിച്ചത്
എവിടെനിന്ന് വരുന്നിതു ഭവാ-
നെന്ത് കാര്യമെന്നോതുക
ഹരിഹരസുത ജാതകം ഗണിച്ചീ-
ടണം പോരികഭവാൻ
ദൂതവാക്കത് കേട്ടു വേദിയർ
കുളികുറികഴിച്ചീടിനാൻ
വേദപുസ്തകം കവിടി സഞ്ചി-
യെടുത്തു ഭൃത്യനൊരുമിച്ചുടൻ

ഇന്ദുശേഖരൻ മുൻപിലമ്പൊടെ
തൊഴുതു വേദിയരപ്പോഴേ
വേദപലക കൊടുത്തിരുത്തിനാൻ
മോദമോടെ ശിവശങ്കരൻ
എന്മകനുടെ ജാതകം ഗണി-
ച്ചെഴുതണം വേദിയരെഭവാൻ
വിളക്ക് വെള്ളരി നിറയും പൊൻപണം
താംബൂലാദികൾ വെയ്ക്കുന്നു.
ഗിരീശനും ഗിരി മകളും പൊൻമകനെ
മടിയിൽ വെച്ചിരുന്നീടുന്നു
രാശിയങ്ങുവരച്ചുകാശി ത്രീപുരാന്ത
തന്നുടെ മുമ്പിലായ്
ഏണപാണി ഗുരുഗണപതി
വാണിയും തുണച്ചീടണേ
പിഴകളൊന്നും വരാതിരിപ്പതി
ന്നറുമുഖൻ തുണചെയ്യണേ
വിരവിൽ കവിടി നിരത്തി ഗ്രഹനില
വരുത്തി രാശി ചക്രത്തില്
ആഴ്ച രാശിയും നാള് പക്കവും
വീഴ്ചയേന്യേ ഗണിച്ചത്
ഒത്തുടൻ മനതാരിലൊക്കെയും
പൂർത്തിയോടുരച്ചാദരാൽ
ഇടവം ലഗ്നവും മന്ദവാരവും
മകരമാസമതും ശുഭം
ഉത്രത്തിൽ കാല് നാളതാകയാൽ
ചിത്രമായ്‌വരും കാര്യവും
പക്കം പഞ്ചമി ചിങ്ങക്കുറിവന്
നെഞ്ചകത്ത് വ്യസനംവരും
ഗ്രഹനിലയത് ചന്ദ്രനും ഗുരു
നാലീലെന്ന് ധരിക്കണം
കേതുആറില് ചൊവ്വ ഏഴില്
ഒമ്പതിൽ ബുധൻ സൂര്യനും
ശുക്രനെട്ടില് രാഹു പന്ത്രണ്ടിൽ പത്തിലമ്പൊടെ ഗുളികനും
വമ്പനാം ശനി മൂന്നിൽ നിന്നിട്ട്
കമ്പമേന്യേ തുണപ്പത്
ജാതകഫലമോർക്കിലോയിവൻ
വേദസാരനായ് വന്നിടും

ഏഴുമന്നരെ ജയിച്ചധിപതി-
യായി വാഴുമേ മന്നിതിൽ
പനയുടെ കുരലെയ്തിടും മധു-
കുടിച്ചു ദോഷമണഞ്ഞിടും
മാനുഷർക്ക് കുലദൈവമായിവൻ
ശബരിമാമലെവാണിടും
ഭാര്യയോഗമതുണ്ട് രണ്ടത്
കാര്യമില്ല ധരിക്കണം
വില്ലിനും ചുരികക്കുമങ്ങിവനു
വല്ലഭത്വമുണ്ടായ്വരും
ഇത്തരം ശിവസൂതന്റെ ജാതകം
സത്വരം ഗണിച്ചെഴുതിനാൽ
മൃത്യവൈരിയുടെ ഹസ്തതാരതിൽ
ജാതകം കൊടുത്തീടിനാൻ
ദക്ഷവൈരിയൊരു ദക്ഷിണയതും
നല്കി വേദിയർക്കപ്പോഴേ
ദക്ഷിണയത് വാങ്ങി വേദിയർ
തൽക്ഷണാം നട കൊണ്ടത്
ഹരിഹരശിവ കനകപുരഹര
പരമശിവ സുതതൊഴുതഹം

## 12. വിദ്യാരംഭം. (മുത്താളം)

അരിപൊന്നും പണവും വാങ്ങി
ആരണരും പോയൊരു ശേഷം
അരുമമകൻ തന്നെയെടുത്തു
ഗിരിമകളും തോഴികളുമായ്
മണിമാളിക ഏഴാം നിലയിൽ
അണിമണിത്തളമതിലെത്തി
ചന്ദനമണിശയ്യയിലമ്മ
നന്ദനനെ കിടത്തിയശേഷം
മുത്തൊടു മണിരത്നം ചാർത്തി
പുത്തനാം മൃദു പട്ടണിയിച്ചു
തിരുവായിലരച്ചു കൊടുത്തു
സ്വർണ്ണമോടെ വയമ്പ് കടുക്ക
പുത്തരിച്ചോറൂട്ടുന്നമ്മ
പുത്തിരനാർക്കാറാം മാസേ
വല്ലഭത്വം വീരുതുകളേറി
പല്ലോരോന്നു മുളച്ചു തുടങ്ങി

ഒന്നിതാകും തിരുവയസ്സിൽ
ഓരടി വെച്ചു നടന്നു തുടങ്ങി
രണ്ടാകും ഇളവയസ്സിൽ
ഈരേഴുലകും വാഴണമെന്നായ്
മൂന്നാകും തിരുവയസ്സിൽ
ഭംഗിപോലെ മുടിയുമിറക്കി
അയ്യാണ്ടിൽ കാതും കുത്തി
ഏഴാണ്ടിൽ എഴുത്തിനിരുത്തി
ഹരി: യെന്നെഴുതിച്ചിതു മകനെ
ഓത്തുവിദ്യ ഗ്രഹിപ്പിക്കുന്നു
പത്താകും തിരുവയസ്സിൽ
ഓത്തുവിദ്യ തെളിഞ്ഞതുകണ്ട്
വേദാദികൾ ശാസ്ത്രം പലവക
ആയോധന വിദ്യകൾ നൽകി
കളരിപുക്ക് പഠിച്ചിനവിദ്യ
കളിലൊക്കെ നിപുണത നേടി
കരവൂരമ്മാച്ചൻ തന്നൊട്
ചൂതൊടുചതുരംഗം ഗ്രഹിച്ചു
ഭംഗി പുരുഷരുമായിത്തൻ
നല്ലച്ഛൻ മുമ്പില് ചെന്നു
കൊച്ചു വീരനതാകിയ മകനെ
ഇച്ഛയിൽ ഹരനാരഥകണ്ടു
വില്ലിനുവിരുതൻ വാളിനു വമ്പൻ
ചുരികക്കതിനിപുണൻ കേമൻ
തിരുമനസ്സിന്നിണങ്ങിയ ആയുധം
വില്ലും തിരുസായകമാണ്.
തൃക്കൈക്കിണങ്ങിയ ആയുധം
പൊന്നും പോർ ചുരികയതാണ്
ഭംഗിയിൽ സുതവിരുതകളേവം
കണ്ടു ഹരനാരു മതപ്പോൾ
കണ്ടുടനെ മനസ്സ് തെളിഞ്ഞ്
കൊടുത്തു ചില ആയുധമൊക്കെ
തിരുമേനിയ്ക്കണിവാനായ് തിരു-
മെയ്യാഭരണങ്ങൾ കൊടുത്തു.
വരമേറെ കൊടുക്കുന്നപ്പോൾ
ഒരു കോടി പടകൾ കൊടുത്തു
ഭൂതാദിഗണങ്ങൾക്കനിശം
നാഥനെന്മകനെന്നരുൾ ചെയ്തു

തൃക്കാലെ വീണ നമിച്ചു
തൃപ്പുരാന്തക സുതനുമതപ്പോൾ
മലയാളനാടത് നോക്കി
ചേലും പടയൊക്കെ നിരത്തി
പടനിരപ്പ്
കരിരഥതുരഗങ്ങളിടയ്ക്കിടെ നിരത്തിക്കൊണ്ടുര-
ത്തൊരു പടകൊണ്ടു നിരത്തിവേഗാൽ
ഹരിഹരസുതഹരിനികരത്തിലിരുപ്പോനെ
ശരണമായടിപദേ തൊഴുന്നേ ഞങ്ങൾ.
കരുത്തുള്ള പടയണി നിരത്തിക്കൊണ്ടിടയ്ക്കിടെ
പടഹങ്ങൾ വെടി വാദ്യദ്ധ്വനിമുഴറും ഹരിഹര...........
അലങ്കാരപെരുമ്പറ പറയടി തകിലൊലി
മദ്ദളമുരശും ശംഖനാദഘോഷങ്ങൾ ഹരിഹര...........
വില്ല് വിശിഖങ്ങൾ കയ്യിൽ കടുന്തുടി വിരലഞ്ചും
അമ്പി വടിവേല് കുന്തം ഗദാപരിഘം ഹരിഹര...........
കൊണ്ടൽ നിറമാളും മിന്നൽ ചുരികയും കരിവര-
നികരത്തിലയ്യൻ സ്വാമി വിളങ്ങി നിന്നു ഹരിഹര...........
പഞ്ചശരനഞ്ചും തഞ്ചമഞ്ചി പഞ്ചമുഖരിപു-
നെഞ്ചകത്തിടമ്പാകുമ മണിക്കുമാരൻ ഹരിഹര...........
മുപ്പാരിന്നു മീശനാകുമച്ഛനെ തൊഴുതുവാങ്ങി-
ഇച്ഛയോടു വിലാസങ്ങൾ തുടങ്ങിപിന്നെ ഹരിഹര...........
അക്കുമാരനയ്യനിന്നീ തൃപ്പീഠത്തിലെഴുന്നെള്ളി-
തൃക്കൺ പാർക്കാനടിയങ്ങൾ തൊഴുതു നില്പു ഹരിഹര...........
നമ: നമ: ശബരീശ നതജനരക്ഷകനെ-
ശരണമായടിയങ്ങളടിതൊഴുന്നേൻ. ഹരിഹര...........
സ്വാമിയേ.................. ശരണമയ്യപ്പാ...................
സ്വാമിയേ.................. ശരണമയ്യപ്പാ...................
സ്വാമിയേ.................. ശരണമയ്യപ്പാ...................
ഹരിഹരസുത ആനന്ദചിത്ത അയ്യനയ്യപ്പ സ്വാമിയേ..................
ശരണമയ്യപ്പാ..............

<u>ശ്രീദേവിയെ കുടിയിരുത്തൽ (താളം ചെമ്പട)</u>
ശ്രീമയപാൽക്കടലിൽ ചെന്താമര ശ്രീപീഠത്തിൽ
അഷ്ടൈശ്വര്യ ത്തിടമ്പായ് മേളിക്കും ഭഗവതീ
സർവ്വം ചമച്ചു, കാത്തു, ലയിപ്പിക്കും ജഗ ദാത്രീ
ഇത്രീ ജഗത്തിനെല്ലാം കാരണീ പരാശക്തീ.
ആശ്രയിപ്പോർക്ക് അഖിലം അരുളുന്ന മഹാമായേ
അയ്യനയ്യന്റെ പൂജായേറ്റുനൽ വരമേകാൻ.

ആടിത്തിമർത്തു പന്തൽ പൊലിപ്പാനായ് വരുവമ്മേ
ചാർത്തിയ തിരുടാട പാൽകിണ്ടിയരഭങ്ങൾ
മണിവിളക്കരി കേരം പൊൻപണം താംബൂലവും
മെച്ചമായൊരുക്കിയ വെള്ളവിൽ നിവേദ്യങ്ങൾ
എല്ലാമേ തിരുമുമ്പിൽ വെച്ചിതാ തൊഴുന്നമ്മേ
ശ്രീയമ്മേ, സരസ്വതീ, പാർവ്വതി, കവി, വാണീ
മാതംഗീ, ദുർഗ്ഗേ, കാളി, ഭാരതി, കാർത്യായനീ
കനിവോടിക്കളം തന്നിൽ വിളയാടി തുണക്കണേ
നമ: നമ: നമ: അമ്മേ ശ്രീപദേ പടിയുന്നേൻ

ശൂർപ്പാൻ കവി സമാപ്തം



അദ്ധ്യായം 2

## പാലാഴി മഥനം വഴി

1. ദുർവ്വാസാമുനിക്ക് മാലാലാഭം. (തൃപുടതാളം)

കരിവരാനനാം ഗണപതെ തവ-
ചരണപങ്കജം പടിയുന്നേൻ
ഏണലോചനേ വാണിദേവിയെ
നാവിൽ വന്നു വിളയാടണേ
അല്പബുദ്ധിയായുള്ള ഞാനൊരു
സ്വല്പമാം കഥ ചൊല്ലുന്നേൻ
തെറ്റുകളിതിലുള്ളതൊക്കെയും
ബുദ്ധിയുള്ളോർ പൊറുക്കണേ-
എങ്കിലോ പുരാ ക്ഷീരവാരിധി-
മഥനമാംകഥ ചൊല്ലിടാം.
കുണ്ഠതയകറ്റേണമേ മമ
പങ്കജാക്ഷിണേ പാഹിമാം.
പണ്ടു സ്വർഗ്ഗൈക നാരിമാർ മഹാ- (സ്വർഗ്ഗൈക)
ലക്ഷമി സേവ ചെയ്തീടവെ
പ്രീതിയാലവർക്കേകി ദേവിയാൾ
മാലയും വര സിദ്ധികൾ
വാടീടാമലരാലെ തീർത്തോരാ-
മാലദിവ്യം സുരഭിലം
ഒത്തുചേർന്നവരസ്ഥലത്തില്

സത്വരം വിഹരിക്കവെ-
ശൈവകോപാംശജാതനാംമുനി-
ദുർവ്വാസാവെഴുന്നെള്ളിനാൻ
സർവ്വവന്ദ്യനാം ഗർവ്വമർത്ത്യനെ
വാഴ്ത്തി നിന്നവർ നാരിമാർ
ദിവ്യമാം മലർമാലയപ്പോഴെ
ദിവ്യനേകി മറഞ്ഞവർ
മാലയും കരതാരിലേന്തി
ജപിച്ചു ശംഭോ ശിവ ശിവ
ധ്യാനമോടു ശിവ ശങ്കര ഹര
യെന്ന് ചൊല്ലി നടന്നത്.

2. ദേവേന്ദ്രന് മാലാലാഭം. (മുത്താളം, നാലാം താളം)

മുനിവരനും മാലയെവാങ്ങി
കനിവോടഥ ചിന്ത തുടങ്ങി
വാടാമലർ സുരഭിലമാല
ചൂടാനതി യോഗ്യതയാർക്ക്
കുന്നിൻ മകൾ മണവാളന്നു
കൊടുത്തെന്നാലുണ്ടൊരു ദോഷം
അർദ്ധം നിജദേഹം ഗൗരി
ക്കർദ്ധിച്ചു കൊടുത്തൊരു ദേവൻ
അർദ്ധവുമിതു ഭേദിച്ചങ്ങു
കൊടുപ്പതിനൊരീഷലുമില്ല.
ഭംഗം ബത വന്നു ഭവിക്കും
ഭഗവാനു കൊടുത്തെന്നാകിൽ
ബ്രഹ്മൻ ചതുരാനനനല്ലോ ?
ചതുർഗളയിതെങ്ങനെ ചാർത്തും ?
കാരണ പൂരുഷനാകിയ നമ്മുടെ
നാരായണനു കൊടുത്തെന്നാലോ
സരസിജമുഖിമാരവർ രണ്ടും
പിരിയാതരികത്തിലിരിക്കെ
താനൊട്ടുധരിക്കയുമില്ല
കലഹത്തിനു കാരണമാകും
സ്വർഗ്ഗാധിപതി ദേവേന്ദ്രൻ
സർവ്വഭൂതി തികഞ്ഞൊരു ദേവൻ
മഖവാനീ മാലകൊടുത്താൽ
സുഖമെന്റെ മനസ്സിനു മാകും
കരുതിമുനി വരനു മതപ്പോൾ

സുരവരനെമതിലോർത്തു
തരസാ മുനി ചിത്തമറിഞ്ഞു
സുരവരനും വന്നു വണങ്ങി
മഖവാ പരിപാവന മാല്ല്യം
സുഖമോടു ധരിച്ചു വസിക്ക
സുരനാഥനു മാല്യമതേകി
സുരലോകം പുക്ക്മുനീന്ദ്രൻ

**3. ദേവകൾക്ക് ദുർവ്വാസാ ശാപം. (മുത്താളം, നാലാം താളം)**

സുരവരനും മാലയെവാങ്ങി-
സുരലോകം പൂകുവതിന്ന്
നിജമാനസേ മോദമതേറി
ഗജരാജന്റെ കണ്ഠേകയറി
ഗജരാജന്റെ കണ്ഠേയിരുന്ന്
മലർമാല മസ്തകെ വെച്ചു
മലർമാല മസ്തകെ വെച്ചു.
കാർകൂന്തൽ ചിക്കിയുലർത്തി
ചികുരഭരം ചീക്കിയുലർത്തി
ഭംഗിയോടത് കെട്ടുനേരം
മലർമാല ചുറ്റുമതപ്പോൾ
ഭ്രമരങ്ങൾ മൂളിയണഞ്ഞു
അളിവൃന്ദം മൂളിയണഞ്ഞു
മാലയിങ്കലിരുന്നൊരു നേരം
വണ്ടിൻമുരളിച്ചയതാലെ
കുണ്ഠിതനായ് മത്തഗജേന്ദ്രൻ
കോപമാശു മുഴുത്തു ഗജേന്ദ്രൻ
മലർ മാലകയ്യിലെടുത്തു
ദിവ്യമാം മലർമാലയെയപ്പോൾ
പൃഥ്വിയിലിട്ടു മർദ്ദനം ചെയ്തു
മാലനഷ്ടമതാകിയ നേരം
ദുർവ്വാസാമുനി താനുമറിഞ്ഞു
ദുർവ്വാസാമുനി താനുമറിഞ്ഞു
കോപമോടെ ശപിച്ചാനപ്പോൾ
സ്വർഗ്ഗലോക വൈഭവമൊക്കെ
പാലാഴിയിലാഴ്ന്നിടട്ടെ
നിർജ്ജരരാം ദേവകളൊക്കെ
വൃദ്ധരായി ഭവിക്കുക മേലിൽ
ശാപമീവക കേട്ടമരേന്ദ്രൻ

താപമോടടി വീണു തൊഴുതു
പാഹിപാഹി മാമുനി ശ്രേഷ്ഠ
ശാപമോക്ഷമരുളീടേണം
ക്ഷിപ്രകോപ മൊഴിഞ്ഞു മുനീന്ദ്രൻ
ശാപമോക്ഷമിങ്ങനെയരുളീ
ദുഗ്ദ്ധാബ്ദി മഥനം ചെയ്താൽ
ലബ്ധമാകും ഭൂതികളൊക്കെ
അമൃതാന്നം കൊണ്ടിഹതീരും
ജരയും നര താപവുമഖിലം
വരമീവക ഏകി മുനീന്ദ്രൻ
ഹരനാമം ചൊല്ലിഗമിച്ചു.

ⓒ **4. ബ്രഹ്മാദികളുടെ പുറപ്പാട്. (താളം, രൂപകം, ചുഴാരി)**

ദുർവ്വാസാവിന്റെ ദുർവ്വാരശാപാൽ
ശർവ്വാദികൾക്ക് പിണഞ്ഞു വിപത്ത്
അമൃതമപ്സര കല്പകാദിയെല്ലാം
നിർഗ്ഗമിച്ചാഴിയിൽ മുങ്ങി മറഞ്ഞു
ജര നര ബാധിച്ചമര ഗണങ്ങൾ
നരകസമാനം പരവശരായി
കഷ്ടമേ കഷ്ടം ഈശാപമകറ്റാൻ
വിഷ്ടപവരരെ യെന്തിനി ചെയ്‌വൂ.
ഇന്ദ്രാദിയൊത്ത് ഗീഷ്പതി ഭഗവാൻ
സാന്ദ്രം ചതുർമുഖ സവിധമണഞ്ഞു.
സങ്കടമഖിലമറിഞ്ഞഴലോടെ
പങ്കജ ജന്മാവരുളിയതപ്പോൾ
തിങ്കളണിന്ത ഹരനുടെ നികടെ
സങ്കട ഹരണാർത്ഥം അഭയമിരക്ക
പുഷ്ക്കരാദികളൊത്തു വിധാതാ
നിഷ്ക്കളപ്രഭുവെ തൊഴുതുണർത്തിച്ചു.
നിർജ്ജരന്മാർക്ക് ഉളവായ ദുരിതം
ദുർജ്ജടി താനും അറിഞ്ഞലിവോടെ
മായാമയനായ ശ്രീപതി കാന്തൻ
ആമയം തീർത്തു തുണക്കുമതിനായ്
പോക നമുക്കിന്ന് പാലാഴി തന്നിൽ
പാലകനവനെ കണ്ടുണർത്തേണം.
ഹരവിധി ദേവകൾ പലപല കാലം
നാരായണ സ്തുതിയോടെ വസിച്ചാർ

**5. ശ്രീനാരായണ സ്തുതി. (രൂപകം, ചുഴാരി)**

ഈരേഴുലകിനു നാരായവേരായ
നാരായണദേവ നമസ്തേ
ആദിയന്തവുമില്ലാതനന്തനിൽ
മോദേന പള്ളിക്കൊള്ളും പുരാനേ
വേദവേദാന്തപ്പൊരുളേ മുകുന്ദ
മാധവ മധുസൂദന മുരാരേ
അഭയ ധർമ്മത്തിന്നധീശ്വര ദേവ
സഭയിൽ വന്നുളവാകണേ ദേവാ
ഏവം സ്തുതിക്കും ഹരാദികൾ മുമ്പിൽ
ആവിർഭവിച്ചുരമാപതി ഭഗവാൻ
മിന്നലൊളിത്തു മന്ദഹസേന
കുന്നിൽ മകൾ മാരനോടിദമോതി
ഈശാമഹേശഭവാന്മാരുമെന്തേ
സുരഗണത്തോടെയിങ്ങു ഗമിച്ചു ?
ഉമ്പർകോനുളവായ ശാപവൃത്താന്തം
മുൻപിനാലൊക്കെയറിഞ്ഞതു ഞാനും
രക്ഷിപ്പതിന്നിനി ദുഷ്ക്കരകർമ്മം
ശിക്ഷയിൽ ഓർത്തു നടത്തുക നമ്മൾ
മൂർത്തിമൂവ്വരും ഒത്തുനിനച്ചു
ആർത്തരാം ദേവഗണത്തെ തുണപ്പാൻ

© **6. മഥനാലോചന. (തൃപുട)**

മൂർത്തിമൂവ്വരും ഓർത്തു പേർത്തുമാ-
തീർത്തൊരുക്കിയ പദ്ധതി
ക്ഷീര വാരിധി പുക്കൊളിച്ചിന-
ഭൂതിയൊക്കെ ലഭിക്കുവാൻ
വൈരമൊക്കെ ക്കളഞ്ഞു കശ്യപ-
പുത്രരൊത്തൊരുമിക്കണം.
മന്ദരം കടകോലു വാസുകി
പാശമായതു ചുറ്റണം
അസുരരും സുരരേന്തിവാൽതല
ഊറ്റമോടെ മഥിക്കണം
എങ്കിലോ മറഞ്ഞുള്ള ദിവ്യമാം
വസ്തുവൊക്കെ ലഭിച്ചിടും
അമൃതമൊട്ടു കുടിക്കിലമരർകൾ
പൂർവ്വമാം സ്ഥിതി നേടിടും.

ഏവമാം വിധം മൂർത്തിമൂവ്വ-
രുറച്ചു കല്പന ചെയ്തത്
അസുരരെ വരുത്തോണമിക്ഷണം
ആരെയിന്നയക്കേണ്ടത് ?
വിഷ്ണു ദൂതനെ വിട്ടുവെങ്കിലും
പോന്നതില്ല അസുരാദികൾ
ദേവപക്ഷം നാരായണൻ ഹര-
നാണ് ഞങ്ങടെ ഈശ്വരൻ.
തിങ്കളേന്തുമതമ്പുരാനുടെ
ദൂതനൊത്തതി സാദരം
ക്ഷീരവാരിധി പുക്ക് ഹരപദ-
പങ്കജം തൊഴുതാരവർ

7. ഗരുഡവിക്രമം. (മുത്താളം)

ആഴിയെകടഞ്ഞീടാനുള്ളൊരു
മന്ത് എന്തുകൊണ്ടാണെടോ ?
ഉന്നതം ബഹുവിസ്തൃതം ഗിരി-
മന്ദരം അതിന്നൊക്കുമേ-
മന്ദരത്തെ വരുത്തണമിനി-
യെന്നു ചൊല്ലിയുമാപതി-
കല്പനയത് കേട്ടു ഭൂത-
ഗണങ്ങൾ ആർത്തു നടന്നത്
കുറ്റരാമവർ ഊറ്റമായ്
കൊടുങ്കാറ്റു പോലെ ഗമിച്ചത്
ചെന്നടിച്ചു പുഴക്കി വൻമല
പന്നഗാരി സദൃശരായ്
ഏറ്റുവാൻ പണിപ്പെട്ടു തോറ്റ-
തിഖിന്നരായ് മടങ്ങിടിനാർ
മന്ദരത്തെ വരുത്തുവാനിനി
പോകെടോ വിനതാ ത്മജാ
നാഥനാം ഹരി വാക്കു കേട്ടു
തെളിഞ്ഞത് ഖഗ നായകൻ
ഭക്തിയോടെ തൊഴുതു ശക്തരി-
ലുത്തമൻ എഴുന്നെള്ളിനാൻ
പക്ഷതാഡനം കൊണ്ടിളക്കി
പുഴക്കിയേന്തിനാൻ വിക്രമൻ
ക്ഷീരവാരിധിപുക്ക് നാഥനെ
വാഴ്ത്തി ശൈലമിറക്കിനാൻ

8. വാസുകി മഹത്ത്വം. (മുത്താളം, തൃപുട)

സപ്തസാഗരം ഏഴുരണ്ടുല-
ക്കൊന്നു ചുറ്റിയ വാസുകി
സർപ്പനായകൻ തന്നെയിന്നു
വരുത്തണം ഗരുഢാ ഭവാൻ
പക്ഷിവാഹനനിംഗിതത്തെ
യറിഞ്ഞു പക്ഷിപറന്നുടൻ
കദ്രുതൻ സുതരിലുത്തമനുടെ
ഭദ്രമാം പുരി പൂക്കവൻ
കണ്ടു വാസുകി വിസ്മയത്തോടെ
അണ്ഡജോത്ഭവനുടന്തികെ
എന്തെടോ വിനതാത്മജാഭവാൻ
വന്നതെന്നുര ചെയ്യുക
മൂർത്തിമൂവ്വരും കൂടി എന്നെ
യയച്ചത് അഹിനായകാ-
ക്ഷീര വാരിധി മഥന കാര്യമായ്
പോരണം ഭവാനിന്നെടോ
പന്നഗാരി പറഞ്ഞു കേട്ടുടൻ
പന്നഗേശ്വരൻ ചൊല്ലിനാൻ
ശീഘ്രതയില്ല ശീഘ്രമെത്തുവാൻ
ശീഘ്രഗാമിയല്ലോ ഭവാൻ
അണ്ഡജകുല വീരനാം ഭവാൻ
എന്നെയങ്ങെടുത്തീടുകിൽ
ഏതുമേയൊരു സംശയം വിനാ
പോന്നിടാം ഭവാൻ കൂടെ ഞാൻ
അക്ഷികർണ്ണനുടെ വാക്കു കേട്ടുടൻ
പക്ഷിരാജനും തൽക്ഷണം
വക്രതുണ്ഡമത് കൊണ്ടു കൊത്തി
യിഴച്ചു പന്നഗവീരനെ
കൊക്കിലേറ്റി വിയത്തിലേറിനാൻ
പക്ഷിരാജനുമപ്പോഴേ
പുഷ്ക്കരാന്തവുമെത്തി ഗാത്ര-
മുണ്ടത്രതന്നെ യവനീതലെ
നാൽ മടക്കായി പിന്നെയും ശ്രമം
ചെയ്തിനാൻ വിനതാത്മജൻ
നാലുനാലുമിരട്ടിയാക്കി-
മടക്കിയിട്ടും തഥൈവ ??ാൻ

വിസ്മയം പൂണ്ടു താർക്ഷ്യനും തദാ-
അച്യുതപദമോർത്തുടൻ
ക്ഷീണമോടംറി വീരനെ വെടി-
ഞ്ഞോടിനാൻ വിനതാത്മജൻ
ഗർവ്വമൊട്ടൊന്നടങ്ങി താർക്ഷ്യനും
ശൗരിയെ തൊഴുതപ്പോഴെ
വാമദേവനന്നേരം തന്നുടെ
വാമഹസ്തമത് നീട്ടിനാൻ
ഹരകരെയൊരു കടകമായഥ
ഉരഗ വീരനെത്തീടിനാൻ

© **9. മഥനം - 1. (മുത്താളം, തൃപുട)**

വേണ്ടതൊക്കെയൊരുക്കി സർവ്വരും-
ഒത്തുമേളിച്ചിതസ്ഥലേ
ശൈലമധ്യേവരിഞ്ഞുപാശമ-
തായ പന്നഗ വീരനെ
വീരനാം ഹരിയൊത്തു ദേവകൾ
ശീർഷഭാഗേ നിർന്നത്
കണ്ടുകോപിച്ചു വീരനാം ബലി
ദാനവേശ്വരനപ്പോഴെ
പുഛം ഞങ്ങൾ പിടിപ്പതിന്നാണോ ?
നിശ്ചയിച്ചത് പാർക്കുകിൽ ?
ഇഛയില്ലെടൊ മ്ലേഛമാംപണി
പോകുന്നു പുരത്തിനു നാം.
മന്ദഹാസമോടീശ്വരൻ ഹരി-
നന്ദിച്ചാനസുരർകളെ.
പുഛം നിങ്ങൾ പിടിക്കിനമരരെ-
ഉത്തമാംഗം അസുരരും
ആർത്തുഘോഷിച്ചു അസുരരപ്പോഴെ-
ശിരസ്സത് പിടിച്ചീടിനാർ
വൃദ്ധരായ് ജരപൂണ്ടനിർജ്ജരർ
പുഛവും പിടിച്ചീടിനാർ
ഊറ്റമായിരുഭാഗേ നിന്നു
വലിച്ചിറക്കിനാർ മന്ദരം-
ഒത്തുമേളിച്ചു താളമോടെ
മഥനമങ്ങുതുടങ്ങിനാർ-
ശീഘ്രമാംഗതിയാർന്നു മന്ദരം
പമ്പരം കണക്കെന്നപോൽ-

വാച്ചശക്തിയുണ്ടസുരപക്ഷത്തി-
ലമരർ ദുർബ്ബലരെത്രയും
ശക്തിസാമ്യമില്ലാതെ മന്ദരം
ഇളകി വീണിതാനപ്പോഴേ-
സാഗരമതിലാഴ്ന്നുമന്ദരം
നാഗരാജനോടൊപ്പമേ
ഹര ഹര ഹരയെന്നുസർവ്വരും
പരിതപിച്ചുഴറീടിനാർ
നാഥനാം ഹരി ആമയായന്നു
ഉയർത്തിതാങ്ങി നിന്നീടിനാൻ
സ്വല്പമേറിയപൊക്കമമ്പാടു
പക്ഷിയായ്മുദാതാഴ്ത്തിനാൻ
വിഘ്നമൊക്കെയൊഴിഞ്ഞു സർവ്വരും
ഒത്തു ചേർന്നു മഥിക്കയായ്
ബാലിസുഗ്രീവരെത്തിനാൻ
ദേവഭാഗേ നിന്നുമഥിക്കുവാൻ
ഉദ്ധതർ ഇരുഭാഗമങ്ങതി
ഘോരമായ് മഥനക്രിയ
അലറുമജലം മലകണക്കുയർന്നു
ഉഴറിനാർ ജലജീവികൾ
വാച്ചശക്തി ബലാബലാലതി
ക്ലേശം പൂണ്ടിത് വാസുകി.
അക്ഷികൾ തുറിച്ചഗ്നിപാറിനാൻ
തീവ്ര ശീൽക്കാര വേഗവും
ഏറിയോരഴലാലെ വാസുകി
ക്ഷേളവും വമിച്ചീടിനാൻ
കാളകുട വിഷാഗമം കണ്ടു
ഓടിനാർ സർവ്വരപ്പോഴെ

10. ശ്രീപരമേശ്വരന്റെ വിഷപാനം. (താളം തൃപുട)

കാല കാല കമലാ സ്ത്രനാശന-
പാലയാശു കൃപാലയ
ഉരഗഭൂഷണഗരളശക്തിയാ-
ലെരിയും മുമ്പടിയങ്ങളെ-
തിങ്കളേന്തുമ ശങ്കരവിഭോ
സങ്കടങ്ങളകറ്റണേ-
സർപ്പശായിയിതു കേട്ടു ദർപ്പക-
വൈരിയോടുരചെയ്തത്.

വിശ്വമൊക്കെ നശിക്കുമേ വിഷം
ഭൂമിയിൽ പതിച്ചീടുകിൽ
കാളകൂടം കരാളമെത്രയും
കാളവാഹന വാങ്ങുക
സർവ്വശങ്കരൻ കണ്ടു സർവ്വ
ജഗത്തിനേറ്റൊരു സങ്കടം
ശങ്കയെന്നിയെ ശങ്കരൻ കര-
താരിൽ വാങ്ങി ഹലാഹലം.
അമൃതു പോലത് പാനം ചെയ്ത്
മൃതിജനികളില്ലാത്തവൻ.
ആയതമിഴി പാർവ്വതിയതു
കണ്ടു സംഭ്രമത്തോടുടൻ
കാല കാല ഗളത്തിലമ്പൊടെ
കാതരാ പിടിച്ചീടിനാൾ
വന്നിടാ വെളിക്കെന്ന് നണ്ണിവായ്-
പൊത്തിനാൻ ഹരിമാധവൻ
ഗമനമാർഗ്ഗം തടഞ്ഞു ഗളമതി
ലുറച്ചു പോയ് ഗരളമപ്പോഴെ-
നീലയായ് ഗളം നീലകണ്ഠനെ-
ന്നുള്ള നാമമായീശനും
ഹര ഹര ഹരേ സങ്കടഹരേ
എന്നു വാഴ്ത്തിനാൻ സർവ്വരും
വിഘ്നമൊക്കെ യൊഴിഞ്ഞു സർവ്വരും
മഥനവും തുടങ്ങീടിനാർ

© **11. മഥനം II അമൃതാവതാരം. (മുന്നാളം)**

മൂർത്തിമൂവ്വരും സർവ്വ ദേവക-
ളഷ്ടദിക്പതി ദാനവർ
സർവ്വവന്ദിത മാമുനിഗണം
സർപ്പവും കപി ശൈലവും
ഒത്തുചേർന്നതി ഘോരമാംവിധം
സത്വരം മഥിച്ചീടവെ
ഭൂരിവൈഭവം പേറിടും മഹാ-
സാഗരം തളർന്നീടിനാൾ
ക്ഷീണ ഭാവയന്നേകി ദിവ്യമാം
സ്വർഗ്ഗവസ്തുക്കളൊക്കവെ
പാലലയിലുദിച്ച വസ്തുക്കൾ
കാലം പോരാ പറയുവാൻ

മുന്നമേയെഴുന്നെള്ളി ദുർഭഗ-
ജേഷ്ഠയെന്ന ഭഗവതി-
മുറ്റിടുമസത്തായവൾ ക്കുടൻ
ഏകിനാൻ ചില സ്ഥാനവും
ആയതിന്നുര ചെയ്തിടാം ബുധ-
ജനത്തിനേറെയുപകാരമായ്-
മുഖ്യമേറുമമംഗള സ്ഥാനേ-
സൗഖ്യമോടെ വസിപ്പവൾ
ദുഷ്ക്കർമ്മീ ദുരാചാരി ഗോമുഖേ
സന്ധ്യകളിലിരിപ്പവൾ
തീണ്ടിടാനാരിമാരിലുമവർ-
വാസഗേഹമതിങ്കലും
ഗുരുജനത്തിന്നനിഷ്ട ഹേതുകർ
സുര കുടിക്കുന്നവരിലും
ഇത്തരത്തിലെഴുന്ന ദുസ്ഥാന-
വാസിനീ സദാ ജേഷ്ഠയാൾ
മഥനമങ്ങു മുന്നേറവേ പുന-
രുണ്ടായ് ദിവ്യ വസ്തുക്കള്
സുരഭിയെ ഋഷീകുലം വരിച്ചത്
ഗജതുരഗങ്ങളിന്ദ്രനും
കല്പകത്തരു അപ്സരസ്സുകൾ
അമരകൾവരിച്ചീടിനാർ
കൗസ്തുഭം ഹരി മാറിലേന്തവെ
ശശികല ഹരൻ ചൂടിനാൻ.
സുര നിറഞ്ഞൊരു കലശമപ്പോഴെ
അസുരകൾ ഗ്രഹിച്ചീടിനാർ
ശ്രീമയ മായ കാന്തിയോടഥ
ലക്ഷ്മി വന്നുദിച്ചീടിനാൻ
സർവ്വ മംഗല ദേവിയ്ക്കപ്പോഴേ
വരണ ഘോഷങ്ങൾ ചെയ്യവേ
അമൃതകുംഭംകരത്തിലേന്തിയ-
ങ്ങവതരിച്ചു ധന്വന്തരീ
അമൃത കുംഭമെടുത്തസുരരും
അധുനാനിഷ്ക്രമിച്ചീടിനാർ
നഷ്ടമായമൃതമെന്നു കണ്ടു വിഷ
ണ്ണരായ മരരൊക്കവെ
പങ്കജാക്ഷതിരുചെങ്കുഴൽ തൊഴുതു
സങ്കടങ്ങളുണർത്തിനാർ

© 12. മഹാവിഷ്ണുവിന്റെ മായാമോഹിനിവേഷം (മുത്താളം)

മാനനീയ ഗുണനിധേ ഹരി
മാധവഹരേ പാഹിമാം
അമൃതകുംഭമെടുത്തു ദാനവർ
അധുനാ നിഷ്ക്രമിച്ചീടവെ
അമിതദുഃഖമോടുഴറി ദേവകൾ
ഹരിപദേ പടിഞ്ഞീടവെ
പുഞ്ചിരി പ്രഭ തഞ്ചിടും ചൊടി
യാൽ മറഞ്ഞത് മാധവൻ
ദേവസങ്കടം തീർപ്പതിന്നൊരു
ആയതമിഴി രൂപമായ്
ആയതിന്നുരചെയ്യുവാൻ ഹരി
മാനസേ വിളങ്ങീടണേ
ചിന്മയനുടെ മായയാ മഹാ
രൂപമെത്ര മനോഹരം
കാറൊളിവളർവേണി ആയതിൽ
വാരുറ്റ മലർ മാലകൾ
ബാലചന്ദ്രസമാനമാം തിരു
ഫാലമെത്ര മനോഹരം
മുല്ലസായക വില്ല് തോറ്റീടും
ഉല്ലസിച്ചിന ചില്ലികൾ
നീലത്താമര ലോചനമതി
ലോലമായ കടാക്ഷവും
ചന്തമോടെ വിടവാർന്ന കർണ്ണപുടെ
ബന്ധുരമണികൾ കുണ്ഡലം
സൗഷ്ഠവത്തികവാർന്ന നാസിക
അഗ്രേവൈരക്കൽ ഞാത്തുകൾ
സ്വച്ഛമാം ഫലകകാന്തി തോറ്റിടും
മെച്ചമായ കപോലവും
ചാരുതകലർന്നുള്ള ചുണ്ടുകൾ
ചോരിവാ മണിയാളുടെ
മുല്ലമൊട്ടൊളിതൂമതൂകുമ
പല്ലുകളതി മോഹനം
വശ്യമാം ചിബുകാഭ കാണുകിൽ
നശ്യതി സകല പാപവും
ശംഖിനൊത്ത ഗളത്തിൽ ശംഖണി
മാലതാലികളെന്നിവ

വല്ലരികര പല്ലവങ്ങളിൽ
സല്ലപിച്ചിന കങ്കണം
ലോലമാം മറപൊട്ടുമാറു
നിറഞ്ഞു മേവിനമാറിടം
പൊൻകുട സദൃശങ്ങളാമിരു
കൊങ്ക കുങ്കുമലേപിതം
മുഗ്ദ്ധമാ മുദരോപരിയതി
സ്നിഗ്ദ്ധ രോമാളിരാജികൾ
വെള്ളയാടതന്നുള്ളിലെപ്പോഴും
തുള്ളിയാടും നിതംബവും
കൊമ്പതുമ്പിക്കണക്ക് കാൽതുട
കമ്പമില്ലാത മുട്ടുകൾ
ശില്പമാം കണങ്കാലില്പമാം
നൂപുരാദിസ്വരങ്ങളും
ഹരഹര ശിവ പറയുവാനരുത്
പരമവൈഷ്ണവമായയെ
നമഃ നമഃ നമഃ തിരുമലരടി .
ശരണമായ് തൊഴുന്നേനഹം

13. അമൃതഹരണം. (മുത്താളം, ത്രിപുട)

ചെന്നു ദൈത്യപുരി തന്നിലമ്പൊടു
നിന്നു മന്ദം കരുണാകരി
കണ്ടു ദൈത്യർ ചോദിച്ചു പിച്ചക
പുതുമലരൊളിയാളോട്
അംഗനാർമണി ആരുനീയെടോ
എങ്ങുനിന്നു വരുന്നത്?
എന്തഭീഷ്ടം നിനച്ചു പോന്നത്
പന്തണിമുലമാർമണേ
ഒത്തൊരു കണവനെത്തിരഞ്ഞിവിടെ
എത്തിഞാനറിക വീരരെ
ഇഷ്ടകാന്തനായ് അഷ്ട ദിക്ക് ലോകെ
കഷ്ടം! തേടിയലഞ്ഞു ഞാൻ
ചിത്തജാരിപു വിരിഞ്ച വിഷ്ണു മുതൽ
മൂർത്തി മാർകളെയോർക്കുകിൽ
ഒത്തതില്ല മനതാരിൽ വേൾപ്പതി
നൊരുത്തരേയുമിള മുന്നില്
ചിത്തമോഹിനി വരിക്ക ഞങ്ങളി
ലൊരരുത്തനെ കണവനാക്കുനീ

ശക്തരെന്തിനുമിതേ വിധം ത്രിഭുവ-
നത്തിലില്ലൊരുവരും പ്രിയേ
പുഞ്ചിരി പുതുനിലാവൊളി പ്രഭയി-
ലഞ്ചിദാനവര ശേഷവും
ചഞ്ചലാക്ഷി ബഹുലജ്ജപൂണ്ടുസുര
സഞ്ചയത്തൊടിദ മോതിനാൾ
നിങ്ങളംഗജ സമാനരായ് പലരു-
ണ്ടംഗനാംഗി ഇവളേകയാം
ഇംഗിതങ്ങൾ വെളിയിൽപ്പറയുവത്
ഭംഗിയല്ല ധരിക്കണം
കണ്ണുകെട്ടി വരിയൊത്തിരിക്കതിനു
ദണ്ഡമെന്തമൃതെടുത്തു ഞാൻ
തിണ്ണമമ്പൊടു വിളമ്പിടാം സുഖമൊ
ടുണ്ണുവിൻ മിഴിതുറക്കൊലാ
തുഷ്ടിയായ ധൃതശിച്ചൊടുക്കമിഹ
ദൃഷ്ടിയങ്ങു തുറപ്പവൻ
വേട്ടുകൊൾകവനു ഭാര്യയായി ഞാ
നിഷ്ടമോടിവിടെ വാണിടാം
ഏണനീൾ മിഴി പറഞ്ഞ വാക്കിന്
നാണമോടു തലതാഴ്ത്തിനാൾ
നെഞ്ചകം പിളരുമംബുജാക്ഷിയുടെ
കൊഞ്ചൽ കേട്ടകമിടഞ്ഞവർ
ചഞ്ചലാക്ഷിയെ നിനച്ചു സർവ്വരും
അഞ്ചലാൽ മിഴി കെട്ടിനാർ
പെണ്ണിലാശ പെരുകി ചതിപെട്ടു
പൊണ്ണരായ സുരരൊക്കെയും
കണ്ണടച്ച നിമിഷം അമൃതുമായ്
തിണ്ണം പോയാളിളമാൻ മിഴി

14. അസുരഗണത്തിനു പറ്റിയ അമളി. (ത്രപുടതാളം)

യോഷമാർ മണിയിലുൾഭ്രമത്തൊടു
പീയൂഷമണഞ്ഞസുരരും
ഭോഷരരായ് മിഴിയടച്ചു പോയ കഥ
ശേഷമൊന്നുരചെയ്തിടാം
വണ്ടുചൂഴുമലർവേണിയാളമൃത്
കൊണ്ട്പോയതറിയായ്കിലും
മണ്ടർ! മാൻ മിഴിതൻ ചുണ്ടിലാണ്ടമധു
കണ്ടു കൗതുകമോടേവരും

എണ്ണിയാലറുതിയാ ജനങ്ങളമ്മ
തുണ്ണുവാനിലയുമിട്ടുടൻ
കണ്ണുകെട്ടി വരിയൊത്തിരുന്നിതൊരു
പെണ്ണിലുള്ള കൊതി കാരണം
കോടിയുണ്ടൊരരറുപത്തിയാറിലയാം
ഓടിയാലുമൊരു നാരിയാൽ
കൂടുമോ സുധ വിളമ്പുവാൻ മദന
പീഢകൊണ്ടറിയാഞ്ഞതും
അംഗലേ മുഖിയാൾ തിരക്കിലൊരു
ദിക്കിൽ നിന്നിലയാലൊക്കെയും
വെയ്ക്കമെമ്പൊടു വിളമ്പി വന്നൊടുവെ
നിക്കു നോക്കിനിടയാകണം
ഇത്തരം മനസിചിന്തചെയ്തു മദ-
നാർത്തി പൂണ്ടു മദമത്തരായ്
ചിത്ത മോഹിനിയെയും നിനച്ചു വരി
യൊത്തിരുന്ന സുര സഞ്ചയം
തപ്പി നോക്കുമിലയിൽ ചിലപ്പോൾ വരു
മിപ്പൊഴുഴല്പല വിലോചന
അപ്രിയം കരുതീടായ് വിനാരുമൊരു
സ്വല്പമിന്നിനിയുമിരിക്കണം
തിങ്കൾ നേർമുഖി വിളമ്പുകിൽ കനക
കങ്കണ തരിവളാരവം
ശങ്കയില്ലിതിനകം മുഴങ്ങുമതി
വങ്കർനമ്മൾ ! ഇനിയും വൃഥാ
എന്തിരിപ്പിതു പിഴയ്ക്കുമാർക്കുമൊരു
ചിന്തയില്ലവളിലെന്നിയേ
എന്തിനും തുനിയുമേകനേറ്റു മിഴി
ബന്ധനങ്ങളഴിച്ചുടൻ
അട്ടഹാസമൊടുരുട്ടി ദൃഷ്ടി ഇടി-
വെട്ടുമാറലറിയോതിനാൻ
കഷ്ടമിങ്ങമൃതകുംഭമില്ല ചെറു
കുട്ടിമാൻമിഴിയുമെങ്ങുപോയ്
ക്ഷീരവാരിധി മഥിച്ചു നാമമര
വീരരോടു ചതി ചെയ്തതും
നീരജാക്ഷിയൊരു നാരിമൂലമഥ
നീരിലിട്ട വര പോലെയായ്
കറ്റമാൻ കുഴലി പോകുകില്ല ചതി-
പറ്റിയന്മടയന്നാദ്യമായ്

ചുറ്റുമിങ്ങനെ നിനച്ചിരുന്നു ചില
രേറ്റു മറ്റു ചിലരും രൂഷം
ചിത്ത കോപമെടുത്തുവാൾ ചുരിക
ശക്തിവേൽ ഗദശരാസനം
വൃത്ര വൈരിയൊടു പോരിന്നായതിലൊ
രുത്തനോർത്തവരോടോതിനാൻ
കായകാന്തികളിയാടീടുന്ന ചെറു
പ്രായമേറെ മറിമായവും
ആയതാക്ഷിയുടെ ഭാവമേതുമറി
യാതെ വന്ന ചതിയാണിത്
യോഷവേഷമെടുത്തു നമ്മെയിതു
ശേഷശായി ചതിചെയ്തതാം
രോഷവേഗമൊടടുത്തു നാം പകര
മീഷലേന്നിയെ ചതിക്കണം
ചിന്തചെയ്തമര ദിക്കിലേക്കഥവി
ദന്തുന സുരനൊരുങ്ങിനാൻ
ചന്തമോടു നടകൊണ്ട വന്നു ഗതി
എന്തുനാമൊടുവിലറിഞ്ഞിടാം

15. രാഹുകേതു ഉത്പത്തി. (ചുഴാരി താളം)

മായാമോഹിനി വേഷത്തെ പൂണ്ട്
പോയഖിലേശൻ അമൃത് കൈക്കൊണ്ട്
ആയതമിഴിയുടെ വേഷം വെടിഞ്ഞു
ദേവലോകത്ത് ചെന്നു കരേറി
ജരനര പീഢിത അമരകളോട്
മുരരിപു ഭഗവാൻ ഉരചെയ്തപ്പോൾ
ഖേദമശേഷമൊഴിച്ചിനി നിങ്ങൾ
മോദമോടമൃത് ഭുജിക്കുകയിപ്പോൾ
ആയതിനെ കേട്ടമരാദികൾ
കുളികുറിനിയമങ്ങൾ കഴിച്ചു
മോദത്തോടില വെച്ചവരൊക്കെ
ആദരാലമൃത് ഭുജിക്കാനിരുന്നു
അർക്കചന്ദ്രരെ അരികെ വിളിച്ച്
ഗോപുരദ്വാരേ കാവലായ് നിർത്തി
പന്നഗശായി അമൃതമെടുത്ത്
ചെന്നവർക്ക് വിളമ്പിത്തുടങ്ങി
അസുരവിദന്തുനൻ വിപ്രാകൃതി പൂണ്ട്
ദേവാദികളോട് അമൃതിന്നിരന്നു

ദേവദേവരെ വൃദ്ധനാമടിയൻ
അമൃതൊരു ലേശം അരുളുക വേണം
കാരുണ്യംതോന്നി അമൃതതിലല്പം
ആരണനവന് കൊടുത്തുവരപ്പോൾ
വിപ്രനമൃത് ഭുജിപ്പതിന്നായി
വക്രതമങ്ങു പിളർന്നൊരു നേരം
വിപ്രവക്രതത്തിൽ ദംഷ്ട്രം കണ്ടു
അർക്കചന്ദ്രന്മാരൊന്നു ചിരിച്ചു
അർക്കചന്ദ്രന്മാർ ചിരിച്ചത് കേട്ട്
പിൻതിരിഞ്ഞൊന്ന് നോക്കി മുകുന്ദൻ
കണ്ടുടനസുരൻ കുണ്ഠിതനായി
പന്നഗവടിവായി മന്നിലിഴഞ്ഞു
പന്നഗശായി ചക്രമെടുത്ത്
പന്നഗവരനുടെ കണ്ഠമറുത്തു
ഉടലും തലവേർപിരിയാതെ
അർക്കചന്ദ്രരെ നോക്കിയടുത്തു
നാശമില്ലിവനെന്നറിഞ്ഞത് വിഷ്ണു
നവഗ്രഹസ്ഥാനത്തിരുത്തിനാനുടനെ
മസ്തകം രാഹു ഉടലത് കേതു
അസ്ഥലത്തിങ്കൽ വാഴുന്നിതെന്നും
അമൃത് ഭുജിച്ചു അമർകളന്ന്
അമരത്വം നേടി സുഖിച്ചു വസിച്ചാർ
അച്യുതപരമേശ്വര ദേവ
ഇഛയിൽ വരമേകണേയിന്ന്

## 16. ശിവഭഗവാന് വേഷം കാണാനുള്ള ആഗ്രഹം

അരിസുധാഘടം വീണ്ടുകൊണ്ടത്
ഗിരിസുതാ വരൻ കേട്ടുടൻ
വിരവിലെഴുന്നെള്ളി പെരിയ കുരൂഹലാൽ
ഉരഗശായിയോടോതിനാൻ
എങ്ങിനെഭവാൻ അമൃത് വീണ്ടത്
മംഗലാകൃതെ ചൊല്ലുക
തരത്തിൽ ഞാനൊരു സുരസ്ത്രീ വേഷമായ്
ചതിച്ചു വിണ്ടതെന്നറിയുക
എങ്കിൽ മോഹിനി വടിവെനിക്കിന്ന്
നിങ്കൽ കാണ്മതിനാഗ്രഹം
താണവർ ഭവാൻ കാണുകിൽ ത്തദാ

താണുപോംമനോധൈര്യവും
മദനമഥനാം എനിക്കു മദനമാൽ
മനസ്സിൽ ജനിക്കുമോ, നിരുപിച്ചാൽ?
കാണേണം ഫണിപതി ശയന
അതിശയമാം മോഹിനി വേഷം
കാണന്ന കാമിനി വേഷം
കണ്ടാലുടനുണ്ടാം മോഹം
കാണുകവേണംഎന്ന് പറഞ്ഞ്
പുരഹരനും കോപിതനായി
കോപത്തെ കളകപുരാനെ
വേഷത്തെകാണുക വിരവിൽ
എന്നു പറഞ്ഞംബുജ നയനൻ
വിരവിൽ ധരിച്ചിത് മോഹിനി വേഷം

**17. മഹാവിഷ്ണുവിന്റെ 2-ാം മോഹിനി വേഷം**

നീണ്ടിരുണ്ട് ചുരുണ്ടിന കൂന്തല്
വണ്ടൊളി നിറമാണ്ടത്
ബാലചന്ദ്രസമാഭ കലർന്നൊരു
ഫാലദേശേ തിലകക്കുറിയും
മലർശരവില്ലു കണക്കെ ചില്ലികൾ
തിലകുസുമമൊത്തിന മൂക്ക്
നയനങ്ങൾ കമലദളം പോൽ
കർണ്ണേ കാഞ്ചന കുണ്ഡലശോഭ
ബന്ധുരാധര പരിശോഭിതമാം
ദന്തം മുല്ല മൊട്ടു സമാനം
താലിമാലകൾ കന്ധരമതില്
കാലിൽ ഝലഝലയെന്ന ചിലമ്പ്
കരവല്ലരിയിൽ കടകം തരിവള
പിരിവളവിരലിൽ മോതിരഭംഗി
പന്തൊന്നിന മുലയുടെ മീതെ
ചന്തമായൊരു പട്ടത് ചാർത്തി
അരയിൽ പട്ടുടയാടകൾ ചാർത്തി
പൊൻകാഞ്ചിയിട്ടു മുറുക്കി
മന്ദം മന്ദം മോഹിനിയാളര-
യന്നം പോലെ വരുന്നതു കണ്ട്
കാമവൈരി മോഹിനിയാളുടെ
കാമനീയ വടിവത് കണ്ട്
പുഞ്ചിരി പൂണ്ടിന കൊഞ്ചിന മുഖവും

ചാഞ്ചാടീടിന കുളർമുലയുഗളം
അല്പേതര അത്ഭുതമോടെ
നില്പത് കണ്ട് കന്ദർപ്പരിപു
മായകൊണ്ടു വലഞ്ഞിത് ഹരനും
മായയെന്ന് മറന്നിഹ പോയി
മായയെന്ന് മറന്നിത് ഹരനും
മേനിയിൽ ബത ചേർത്തു പുണർന്നു

**18. സ്വാമീ ജനനം. (രൂപകം, ചുഴാരി, മുത്താളം)**

പുണർന്ന ഉടനെ ഗർഭമുളവായ്
വിഷ്ണു മായാ തന്നുദരത്തിൽ
ഹരിഹരശക്തി ഉരുവാർന്നുടനെ
ഗർഭലക്ഷണമൊന്നൊന്നായ് കണ്ടു
ഗർഭലക്ഷണ മൊത്തു തികഞ്ഞു
അർഭകൻ താൻ ഇളക്കം തുടങ്ങി
ദിവ്യന്മാരുടെ ബീജമാകയാൽ
ദിവ്യമായി ചമഞ്ഞത് ഗർഭം
മൂന്നേ മുക്കാൽ നാഴിക കൊണ്ട്
ഗർഭപൂർത്തി തികയുന്നതുണ്ട്
ഗർഭപൂർത്തി നാളു തികഞ്ഞു
അർഭകോദയ മുഹൂർത്തമണഞ്ഞു
ഈറ്റുനോവു തുടങ്ങിനാൾമായ
തോറ്റു വലഞ്ഞതി ഖിന്നതപൂണ്ടു
ഉറ്റുമാപതിയെ ഏറ്റം വിളിച്ചു
ഊറ്റമൊഴിഞ്ഞു കരഞ്ഞത് മായ
കൂറ്റനിലേറുന്ന നാഥനാം പോറ്റി
ഏറ്റം പ്രസാദിച്ചരികിലണഞ്ഞു
ഹരഭഗവാൻ അരികിലണഞ്ഞു
ഹരിമായയെ തഴുകുന്നപ്പോൾ
പരമീശ തൻകൃപയാലേ
പരിതാപമൊട്ടു കുറഞ്ഞു
മേനി തൊട്ടു തലോടിയ നേരം
യോനിയില്ലാ മായയുമിവള്
പ്രസവിപ്പാനെന്തൊരുപായം
പരമീശൻ കൈനഖരാലെ
മായതന്നുടെ ഊരു പിളർന്നു
കടുകടുകെ നോവു വളർന്നു
കുടുകുടുകെ മേനി വിയർത്തു

തുടവഴിയെ പൈതലിൽ വരവത് കണ്ടിട്ട്
പരമശിവൻ താനും തൃക്കൈകൾ നീട്ടുന്നു
തൃക്കൈയ്യിലർഭകൻ പിറക്കുന്നു
ഹരിഹര ലീലകൾ കണ്ടല്ലോ ദേവകൾ
ആമോദം പുഷ്പവൃഷ്ടികൾ ചെയ്യുന്നു
ശനിയുടെ അവതാരമെന്ന് മുനീന്ദ്രന്മാർ
ഹരിഹര ഹരിഹര ശരണമെന്നയ്യപ്പ
അയ്യപ്പനെന്നുള്ള നാമ മുളവായി
സ്വാമിയേ .................. അയ്യപ്പാ
ഹരിഹരസുതനെ ................. അയ്യപ്പാ
മോഹിനിസുതനെ ...................... അയ്യപ്പാ
പൊൻചുരികായുധ ................. അയ്യപ്പാ
കരിമ്പുലി വാഹന ................... അയ്യപ്പാ
ശബരിഗിരീശ്വരാ .................... അയ്യപ്പാ
ശ്രീമത് ശ്രീ ഹരിഹരസുതനയ്യനയ്യപ്പ
സ്വാമിയേ ......................... ശരണമയ്യപ്പാ

## പാലാഴി മഥനം വഴി സമാപ്തം

### പിഴദോഷം (അമരസേവം)

**1. ഹരിഹരസുതന്റെ സ്വർഗ്ഗയാത്ര**

എന്ത് എന്ത് നല്ലച്ഛാ
ദേവലോകവാർത്തകളിപ്പോൾ
എന്തിനുണ്ണി പൊന്മകനാരേ
ദേവകാര്യമറിയുന്നിപ്പോൾ
ദേവലോകെ പോകുക വേണം
ദേവകളെ കാണുക വേണം
അരുതയ്യോ പൊന്മകനുണ്ണീ
ദേവലോകെപോകുക വേണ്ട-
കാലെ ചെറുനാളിൽ ഞാനും
ദേവലോകത്തെഴുത്തിന്നായ് പോയി
അന്നവരെന്റെ വലംതുടമ്മേൽ
ആരിയൻ മണലിട്ടു തിരുമ്മി
ദേവലോകത്തെ ദേവകൾക്ക്
ചതികളേറും പൊന്മകനുണ്ണി
ദേവലോകെ പോകുക വേണം

ദേവകളെ കാണുക വേണം
ചതുർവേദത്തിന്നധികാരം
ദേവകൾക്കെന്നത്രേ കേൾപ്പൂ
വേദാധികാരികളോട്
വേദപ്പൊരുളറിയുക വേണം
അച്ഛന്റെ വിലക്ക് മറന്നു
വാഹയേറി പോകുവതിന്ന്
അച്ഛനമ്മമനസ്സറിയാതെ
നിശ്ചയിച്ചു ഒളിച്ചിഹപോകാൻ
കളിവില്ലും കയ്യിലെടുത്ത്
കളിയാടാനെന്ന കണക്കെ
കൈലാസം വിട്ടു ഗമിച്ചു
അമരാവതി പുക്കിത് ബാലൻ

© **2. സ്വർഗ്ഗവൈഭവ ദർശനം. (മുത്താളം)**

സർഗ്ഗ വൈഭവ പൂരിതം പുരി
സ്വർഗ്ഗ ഭാവന നിസ്തുലം
നാവൊരായിരമുള്ള നന്തനും
ആവതില്ലുര ചെയ്യുവാൻ
നലമൊടെന്നുടെ നാവിൽ വന്നു
ളവാകണേ കവി ഭാരതീ
ഉന്നതം മണിമേടയെങ്ങുമേ
പൊന്നണി പ്രഭാസന്നിഭം
അസ്തസൂര്യ്യാളി ത്രസ്തമാക്കിന
വിസ്തരം പുരം വിസ്മയം
തങ്കമേട സൗധങ്ങളേറെയാം
തിങ്കളിൽ ദ്യുതിയാർന്നവ
മന്ദമാരുതൻ തെന്നി നീങ്ങവെ
എന്തു സൗരഭമാണു പോൽ
സ്വഛമാം ഹരിതാഭതിങ്ങു
മാഛാദിദം വനരാജികൾ
അപ്സരാദികൾ നൃത്തമാടുമ
നന്ദനാരാമ വീഥികൾ
പൂത്തവല്ലികളാലുലഞ്ഞു
നിറഞ്ഞുമേവിന വാടികൾ
ഭൃംഗസങ്കുലം മൂളിടുംധ്വനി
പത്രീ കേളി നിനാദവും
നവ്യസൗരഭ പൂരിതം ബഹു

ദിവ്യ കല്പകാണികള്
എണ്ണിടാ വിധം പുഷ്പരാജികൾ
വർണ്ണ വിസ്മയമെന്തഹോ!
സപ്തമാം സ്വരാന്ദോളനാലതാ
സ്വർഗ്ഗഗംഗാ പ്രവാഹിനീ
സ്വപ്ന സുന്ദരിമാരവരുടെ
ലാസ്യവും ജലകേളികൾ
പൊൻമണിമയ മണ്ഡപമതിൽ
വേദമന്ത്രധ്വനികള്
ഇന്ദ്രനീലരത്നാഭലാഞ്ചിത
ഇന്ദ്രരാജ സദസ്സതാ
അപ്സരാംഗികൾ നൃത്തവും പല
ഗീതി ദുന്ദുഭി നാദവും
സൂര്യതേജസ്സെഴുന്ന ദേവകൾ
നിത്യ യൗവന കോമളർ
സർവ്വ സുന്ദര സ്വപ്നമാം പുരി
കണ്ടുകണ്ടരനന്ദനൻ
മണ്ഡപത്തിന്നരികിലെത്തി
യിറങ്ങിരുന്നിതാന സ്ഥലേ

3. വേദമത്സരത്തിന് പണയം ചൊല്ലൽ. (മുത്താളം, തൃപുട)

അണ്ടർകോനുലകിനുടയവർ
കണ്ടുബാലകനെത്തദാ
പൂണ്ടവിസ്മയത്തോടെ ചുറ്റിനും
പൂണ്ടു നിന്നത് ബാലനെ
ആരുബാലക പേരുമേ കുലം?
ഓതുകെന്താണ് വാഞ്ഛിതം?
അയ്യനെന്റെ പേർ ശൈവമാംകുലം
വേദസാരമറിയണം
വേദവിസ്തരത്തിനു ബാലക
കാലമായോ നിനക്കെടോ?
വേദവിസ്തരത്തിനു ഞാനിനി
വേണ്ടതെന്താണമരരേ?
വേദമത്സരം വേണമെങ്കിലോ
വാതുചൊല്ലുക ബാലകാ-
വാദത്തിലഹം തോറ്റുവെങ്കിലോ
നാദശൈലമതേകിടാം
ദിവ്യമാം മണിമണ്ഡപത്തെ
ഞങ്ങൾ തോറ്റുവെന്നാകിലോ

ഇത്തരം പണയം കുറിച്ചവർ
ഓലയും പകർന്നീടിനാർ

**4. വേദമത്സരം. (മുത്താളം, തൃപുട)**

മറുനാളുഷസിന് വേദപരീക്ഷയ്ക്കായ്
ശിഷ്പതിയൊത്തമരരിരുന്നു
പുഷ്പബാണാരി സുതനും താൻ
ആദിവേദം സൂക്ഷ്മതയോടെ
വിസ്തരിച്ചു ദേവസമൂഹം
ഋഗ്വേദപ്പൊരുതി ഗുഹ്യം
ഉരചെയ്തു അയ്യനുമപ്പോൾ
യജുർവേദത്താലധി വിപുലം
വിസ്തരിച്ചു അമരകളപ്പോൾ
അതിശയമാം പൊരുളിഴ ചേർത്ത്
ഉരചെയ്താനയ്യനുമപ്പോൾ
സാമവേദം ഈണാൽ നീട്ടി
വിസ്തരിച്ചു ചതുർവിധമപ്പോൾ
നാദേശ്വര നന്ദനനയ്യൻ
ചതുർവിധമായ് പൊരുളുര ചെയ്തു
നാലാകുമഥർവ്വത്താലെ
വിസ്തരിപ്പാൻ ദേവകളപ്പോൾ
വേദവിജ്ഞരമരന്മാരേ
ഒരു വേദം ഞാൻ ചൊല്ലട്ടെ
വേദത്രയി നിങ്ങളുരച്ചു
ശിഷ്ടമൊന്നേയുരപ്പാനുള്ളൂ
അഥർവ്വമാകിന നാലാം വേദം
വിസ്തരിച്ചു പൊന്മകനാര്
വിസ്തരത്തിൽ വിസ്മയ ജാലം
ത്രസ്തരാക്കി ദേവഗണത്തെ
പൊരുളൊന്നും തോന്നാതമരർ
ഇരുളിലാണ്ടിന പഥികൾ പോലെ
കേവലം ചെറു ബാലകനോട്
തോറ്റു ഖിന്നത പൂണ്ടമരന്മാർ
പൊരുളറിയാ ദേവകളിന്ന്
മണിമണ്ഡപമൊഴിയുക വേണം
ജാള്യമൊട്ടു മറച്ചമരേന്ദ്രൻ
ശംഭുനന്ദനനോടിദമോതി
പണയത്തെ നൽകുവതിന്ന്
സന്ധ്യാവേള മംഗളമല്ലാ

നാളെപ്പുലർകാലെത്തന്നെ
യരുളാം മണിമണ്ഡപമെന്ന്
സത്യമെന്ന് നിനച്ചാനയ്യൻ
നിത്യകർമ്മത്തിന്നു ഗമിച്ചു.

**5. ദേവകളുടെ ചതി മധുപാനം. (മുത്താളം)**

വാസവാദികളൊത്തവാസരേ
വൻചതി ഒരുക്കീടിനാർ
മണ്ഡപത്തറ തന്നരികില്
ഹോമകുണ്ഡമൊരുക്കിനാർ
ചണ്ഡികക്കെഴും മന്ത്രതന്ത്രേണ
ഹോമമൊന്നു കഴിച്ചവർ
ഹോമകുണ്ഡമതിങ്കൽ നിന്നൊരു
വൻപനയതുതോറ്റിനാർ
വൻപനയെ വളർത്തി ആയിരം
കോൽ ഉയരത്തിലാക്കിനാർ
വൻപനയതിലായിരം മട
ലോലയും കിളിക്കൂടുകൾ
കഷ്ടമീവക തീർത്തു തുഷ്ടി
യോടുഷസി അയ്യനോടോതിനാർ
ശ്രേഷ്ഠമീമണി മണ്ഡപമേറാൻ
മാർഗ്ഗം മില്ലതുകാണുക ബാല
ശക്തനെങ്കലീ ദുഷ്കൃതത്തെ
യകറ്റി മണ്ഡപമേറുക

**മധുപാനം**

സത്യമെന്ന് നിനച്ചുവൻപന
നീക്കുവാനിഹ പൊന്മകൻ
അച്ഛനെ നിനച്ചിരയിൽ നിജ-
വില്ലത് വരുത്തീടിനാൻ
വില്ലെടുത്തു കുലച്ചു പൊൻശരം
ഊറ്റമോടു തൊടുത്തത്
ഏകമാം ശരേ സാലമായതി
ന്നോലയും കുരൽ വീഴ്ത്തിനാൻ
ഘോരമായലറീന സാലവും
ചീറ്റിനാൻ സുരധാരയെ
ഈശ്വരശിര സീമനീയതിൽ
നിന്നു ഗംഗാ കണക്കിനെ
വഞ്ചകത്വമിയന്ന ദേവകൾ

നെഞ്ചകം അറഞ്ഞോതിനാർ
അയ്യനയ്യനേ കാത്തു കൊള്ളണേ
മണ്ഡപം നശിച്ചീടുമേ
മണ്ഡപേ സുരവീഴുകിൽ സുര-
വൈഭവങ്ങളകന്നു പോം
വീണിടും മധുധാരയെ തട
ഞ്ഞീടണം വീരനാം ഭവാൻ
വീണിടും മധുധാരയെത്തടാ
കയ്യിലേന്തിനാൻ പൊന്മകൻ
കൈത്തലം നിറഞ്ഞൊഴുകുമാസുര
യെന്ത് വേണ്ടത്? ചൊല്ലുക
മറ്റൊരു കഴിവില്ല ബാലക
പാനം ചെയ്തു രക്ഷിക്കുക
കാളകൂട മശിച്ചു ശങ്കരൻ
ലോകരക്ഷചെയ്തീലയോ?
സങ്കടമുളവായി അയ്യന
ശിച്ചിതാ സുരയൊക്കവെ
തുഷ്ടിപൂണ്ടു പുരന്ദരാദികൾ
കഷ്ടമെന്നുരചെയ്തത്
മധുകുടിച്ചു പിഴച്ചു ബാലകാ
മണ്ഡപത്തെ തൊടായ്ക നീ
ഇത്തരം ചതി കണ്ടു കത്തുമാ
കണ്ണുമായ് ഹരനന്ദനൻ
ദേവകളെയറുതി ചെയ്വാനു
റച്ചുഞാണത് പൂട്ടിനാൻ
കൊല്ലുമാ കുലവില്ലൊലിയി
ലുറഞ്ഞു വീണത് സർവ്വവും
സാഹസമതു കണ്ടു പൂണ്ടുറ
ഞ്ഞോടി ദേവകളൊക്കവേ
ദുശ്ച്യവനപുരമൊഴിഞ്ഞത്
കണ്ടു പൊന്മകനാകുലാൽ
എന്തിനീകരണീയ? ചിന്തയാൽ
ബാലകൻ നടന്നീടിനാൻ

© 6. ഗരുഡാദ്രിയിൽ യോഗനിഷ്ഠ. (തൃപുട താളം)

ഖിന്നമാനസനായി പൊന്മക
നാഗമിപ്പത് കാണവേ
പന്നഗധരനീശ്വരൻ മനമേ
യറിഞ്ഞത് സർവ്വവും

ചെന്നു വാരിയെടുത്തു തൻമടി
മേലിരുത്തിയരുളീനാൻ
ഖേദിക്കേണ്ട മകനെ സർവ്വവും
ജാതകഫലമാണെടോ
മധുവിനു പിഴയെന്തഹോ മമ
താതനിന്നരുളേണമേ
ഗുരുസുതനെ കലക്കിയ മധു
ശുക്രനെ കുടിപ്പിക്കയാൽ
ശുക്രനന്നു ശപിച്ചിത് മധു
ദോഷമാർന്നതുമങ്ങനെ
ചെന്നിനി ഗരുഡാദ്രിതന്നി
ലിരിക്ക പൊന്മകനെ ജവാൽ.
കലിയുഗേ കലിയാളും മാനവ
ദൈവമായി ഭവിക്ക നീ
ധർമ്മശാസകനനായുലകത്തിൽ
ധർമ്മരക്ഷ ചെയ്തീടുക
ഏവമങ്ങരുൾ ചെയ്ത താത
പദാംബുജം തൊഴുതയ്യനും
പൊൻശരം വില്ലും പൊൻചുരിക
രുദ്രാക്ഷമാലധരിച്ചുടൻ
ഭൂതസഞ്ചയമോടെ യാത്രയായ്
പുക്കിനാൻ ഗരുഡാദ്രിയിൽ
ബാലയോഗിയായദ്രിയിൽ വസി
ച്ചീടിനാൾ പല കാലവും
ഹരിഹര ഹര ഹരനു നന്ദന
പദതളിർ തൊഴുന്നേനഹം

© **സ്വാമികളുടെ കുടിയിരുത്ത്. (ചുഴാരി, രൂപകം)**

ഹരിഹര സുതനെ ചതിയിലമരർ
സുരകുടിപ്പിച്ചു കുലദോഷിയാക്കി
ഹരനതിഖേദാൽ പൊന്നുണ്ണി മകനെ
ഗരുഡാദ്രിതന്നിലിരുത്തിയ വാർത്ത
പരിതാപമോടെ അറിഞ്ഞു ഋഷീന്ദ്രർ
പരമീശകോപം കരുതി തപിച്ചാർ
അല്പവിവേകിയാമിന്ദ്രനുപാരെ
അല്പതനുക്കളെണഞ്ഞു പറഞ്ഞു
ചില്പുമാനീശനോടവിവേകം
സ്വല്പമെന്നാലുമക്ഷന്തവ്യമത്രേ

ഹരിഹരസുതനെ സേവിക്കയെന്നാൽ
പരമീശ കൃപ ലഭിച്ചീടുമാർക്കും
ഹരിഹരസുതനെ സേവിപ്പതിന്
പുരമോടരിമലരിട്ടു പാടി സ്തുതിപ്പിൻ
മുനിഹിതമോടന്ന് മാമല മേലേ
പൊന്നിൻ പുരം പുരവാടങ്ങളുളവായ്
ഹരിഹരസുതനെ അരിയിട്ടു വാഴ്ത്തി
സുരമുനിഗണം വാഴ്ത്തി സ്തുതിച്ചാർ
സുരമുനിജന സേവകളേറ്റു
പൊന്നമ്പലത്തിലിരുന്നത് സ്വാമി
ഹരിഹരസുത ആനന്ദമൂർത്തേ
അടിയന്റെയുള്ളിൽ കുടികൊണ്ടീടണേ.



## അധ്യായം 3 എ

**1. പന എയ്ത്ത് കവി (അമരസേവം) തൃപ്പുട, മുത്താളം**

ചൂതസായ ക വൈരി തൻസുത
നയ്യനച്ഛനെ ആദരാൽ
പ്രീതനായ് തൊഴുതോതിനാൻ
മനതാരിലുള്ളഭിലാഷിതം
പാകശാസന പത്തനത്തിന്
പോകാനാജ്ഞതരേണമേ
എന്തിനെന്നു കഥിക്ക ബാലക
ചിന്തയേന്യേയെന്നോടഹോ
വേദസാര ഗുരുവായ ഗീഷ്പതി
യോടെനിക്ക് പഠിക്കണം
പണ്ടിളയ വയസ്സിലോത്തിന്നായ്
അണ്ടർകോൻപുരിയിൽ പോയി ഞാൻ
പെട്ടപാടവിടെ ആരിയന്മനെ
ലിട്ടു തുടയ്ക്ക് തുരുമ്മിനാർ
അക്കൊടും രുചാ ഞാൻ സഹിച്ചത്
മക്കളും അറിഞ്ഞീടേണം
ദൂതികൾ സുരനാരിമാരുടെ
താളവും ബഹുമേളവും
കേളിയെന്ന കടാക്ഷവും അതി-

ന്നാളോ നീ മമ നന്ദന
വിദ്യാസാഗരനായ ഗീഷ്പതി
പുത്രനാം കചനും പുരാ
ശുക്രശിഷ്യനായ ഗമിച്ചെഴും
അക്രമം പറയാവതോ
ഒത്തുചേർന്നു ചതിപ്പതിനാഹോ
എത്രയും വിരുതരാണവർ
അർണ്ണവം പലതും മഹോന്നത
പർവ്വതങ്ങൾ കടന്നുപോയ്
വിണ്ണവരെ ജയിപ്പതിനിന്ന്
ഉണ്ണി നീ കരുതായ്കെടോ

2. താളം. (മുത്താളം തൃപുടം)
ജനകനോതിയ വചസുകേട്ടു
മനമുരുകി വാടി മുഖകമലവും
നിനവിലിനിയെന്തു വഴിയിതു
നിനച്ചുകഴൽ തൊഴുതിറങ്ങിനാനയ്യനും
നിശ്ചയിച്ചിതൊളിച്ചു പോകുവാൻ
അച്ഛനമ്മ അറിയാതിനി
അഗ്രസൗധമതിങ്കലേറി തൻ
സഖികളാരുമറിയാതഹോ
പൊക്കണം പുലിത്തോലുടുത്തു
വസ്ത്രവും ധനുർശസ്ത്രവും
ജനകജനനി ചരണാംബുജം കരുതി
തൊഴുതെടുത്തു പൊൻ ചുരികയും
അഴകിലൊക്കെയെടുത്തു ശ്വേതഗിരി
തൊഴുതിറങ്ങി നടകൊണ്ടത്
ശരണമഖദിശി അമരരാജപുരി
യിങ്കലാത്മജൻ പോകുകിൽ
സുരരതല്ലസുരമനുജപക്ഷിമൃഗം
ഇവകളെന്തുചെയ്യുന്നതും?
കാലകാലസുതനായിടുന്ന ചെറു
ബാലകൻ കരുതി കോമളൻ
ആഴിചൂഴുമചലാദികൾ കടന്ന-
ങ്ങർ കോൻ പുരിയിൽ എത്തിനാൻ

3. താളം. (മുത്താളം, തൃപുട)
വിശ്വവിശ്രുതമെഴുന്നോരത്രിദശ
പത്തനം ബഹുമനോഹരം

ഉടുപതിക്കു സമമായുയന്നൊര
ത്യുന്നതം മണിമേടകൾ
മന്ദമാരുതനും കുളിർത്തുലാത്തുന്ന
നന്ദനോദ്യാനവും
കുസുമപരിമളമരാളി മൂളികുയിൽ
പാടികള കള ധ്വനികളും
വിസ്മയ മിവ കണ്ടുവാസവ പുര
ത്തിലെത്തിനാനയ്യനും
കണ്ടു ദേവരളിവർണ്ണനെ വന
ചരാരിയാം രഘുരാമനോ?
പണ്ടു ഗോകുലമതിൽ പിറന്ന
വൈകുണ്ഡനോ രതി മണാളനോ?
ആരുതാൻ അറികവേണമേതു കുല
നാമവും തവ സ്വരാജ്യവും?
പേര് എന്ത് ഇവിടേയ്ക്ക് വന്നത്?
കഥിക്ക കോമള കുമാരക
മുപ്പുരാരി സുതനായ്പ്പിറന്നൊ
രയ്യപ്പ നമ്മ മമ മോഹിനീ
ഇപ്പുരിക്കിവനിറങ്ങിയ കഥ
സ്വല്പമൊന്നു പറയാമഹം
വിസ്തരിക്കണമെനിക്ക് നിങ്ങളോട്
വേദമായതെളുതെങ്കിലോ?
അസ്തശങ്കമിനി നിശ്ചയിക്ക ദിവസം
ദിവാനിശ മതാകിലും
വേദസാരമൊരസാരനും പണയ
മോതി വേണം അതിന്നേതുമേ
ഖേദമില്ല ജിതനാകിൽ ഞങ്ങൾ
തരുവാം സുവർണ്ണ മണി മണ്ഡപം
തോറ്റു നിങ്ങളൊട് ഞാനതെങ്കിലോ
ഏകീടാം ശ്വേതഗിരിയിടങ്ങളും
ഏറ്റു തങ്ങളിൽ പറഞ്ഞവർ
കുറിയോലകൾ കൈമാറിടിനാർ

4. മുത്താളം

ഇന്ദുക്കലധര നന്ദന നേവം
സ്വർന്നദിയിൽ ചെന്നു കുളിച്ചു
ചന്ദനകളഭാദികൾ തൊട്ടു തൻ
ദിനകർമ്മമതൊക്കെ കഴിച്ചു

ചെന്നത് സുരമണ്ഡപം തന്നിൽ
മരുവീടിന സുരാദികൾ മുൻപിൽ
കുണ്ഠതയൊക്കെ യൊഴിഞ്ഞമരർകൾ
മണികണ്ഠനനിരുപ്പാൻ കൊടുത്തു
നല്ലച്ഛൻ പാദം നിനച്ചഴകൊടെ
അസ്സഭയെ തൊഴുതിരുന്നയ്യൻ
വാച്ചകുതുക മോടമരാദികൾ
അച്ചെറുബാലിക മുമ്പിലിരുന്നു
ഗീഷ്പതിയൊത്തമരരിരുന്നു
ശില്പമായൊരു തല്പത്തിന്മേൽ
ഒരു ചെറു സിംഹക്കിടാവെയെതിർപ്പാൻ
നിരവധിവാരണ പംക്തികൾ പോലെ
ഗുരുചരണാംബുജം തൊഴുതാരമരർ
ഋഗ്വേദത്താൽ ചോദ്യം തുടങ്ങി
ചതുരതയോടെ ഹരിഹര തനയൻ
വിസ്തരിച്ചതിന് ഉത്തരമേകി
നിർജ്ജരതി ഗർവ്വമോടപ്പോൾ
യജൂർവേദത്താൽ ചോദ്യം തുടങ്ങി
നിർജ്ജരിധാര കണക്കെ അയ്യൻ
ചതുർവിധമർത്ഥം പറഞ്ഞാനപ്പോൾ
ശ്രീമയമായ വാഗ് വിലാസത്തോടെ
സാമവേദമെടുത്താരമരർ
വാമദേവാത്മജൻ സാമത്തിനർത്ഥം
ചതുരതയോടെ പറഞ്ഞാനപ്പോൾ
സത്വരമഥർവ്വത്താലെ യെതിർപ്പാൻ തുടങ്ങെ
തത്വജ്ഞനയ്യൻ ഉരചെയ്താനപ്പോൾ
ശ്രേഷ്ഠവേദമുരച്ചിത് നിങ്ങൾ
ശിഷ്ടമൊന്നേയുരപ്പാനുള്ളൂ
അതുന്യായമെന്നരസുതനപ്പോൾ
അഥർവ്വവേദത്തെ വിസ്തരിച്ചുടനെ
അഥർവ്വവേദത്തിൽ പൊരുളറിയാതെ
വ്യഥ പൂണ്ടിരുന്നത് ദേവകളപ്പോൾ
വേദവേത്തുക്കളമരന്മാരേ നിങ്ങൾ
മണിമണ്ഡപത്തെയൊഴിഞ്ഞു തരേണം
പകലഥ തീർന്നു ദിനകരനപ്പോൾ
ചരമാംബുധിയിൽ മറഞ്ഞത് കണ്ട്
ശുഭമല്ലിമുഹൂർത്തത്രിസന്ധ്യയതത്രേ
ശുഭവേളനാളെ പുലർകാലെയേകാം

5. താളം തൃപുടം, മുത്താളം

അന്നു രാവമരരും മഹേന്ദ്രനും
ചെന്നു ഗീഷ്പതി സന്നിധൗ
നിന്നുകൊണ്ടു തൊഴുതുണർത്തി
വേണ്ടതെന്തിനിയരുളണം പ്രഭോ
ന്ധടുതിവാരണ മുഖപ്രസാദ മതി
നുടയപൂജ വിഭവങ്ങളും
ഉടനൊരുക്കി സഭനടുവിലായി
കുഴിയിട്ടു ഹോമമതിലഗ്നിയും
നൊടിയിടയ്ക്കകമൊരുക്കി ഹോമ
വിഭവങ്ങൾ വേണ്ടവ സമസ്തവും
കൊടുമയിൽ കുഴിയിലിന്ധനങ്ങൾ
നിറച്ചുതീ കൊളുത്തീടിനാർ
ഹോമധൂമമത് പൊങ്ങി മങ്ങി
ഗഗനാങ്കണം പുനരഥൈ വിധം
ഭീമമാം പടിമുളച്ചിത തമ്പിനൊടു
കാളിയെന്ന കരിമ്പന
കോലൊരായിരമുയർതാപനയിൽ
ഓലയും മടലോലയും
ചേലിയന്ന ചെറുപൈങ്കിളിപ്പരിഷ
കൂടണച്ചതിലായിരം
ദർപ്പകരിപുസുതൻ കുളിച്ചുഷസി
വന്നിതമ്പൊടു സഭാതലെ
അപ്പോഴയ്യനൊടമർതൃരാജി
കളുണർത്തി ഭക്തി വിനയത്തൊടെ
വില്ലെടുത്തവരിൽ മുമ്പനെന്നഖി
ലരും വിധിച്ചു തിരുമേനിയെ
ചൊല്ലിയ ച്ചെറുലക്ഷ്യമെയ്ത്
മുറിച്ചുകാട്ടുക ഞങ്ങളെ
ചൊല്ലെഴുന്ന കുലവില്ലുമമ്പു
മെടുത്തിടാതെ കളിവില്ലുമായ്
മെല്ലവെ പുരിയിലാരുമേതു
മറിയാതൊളിച്ചിവിടെ വന്നത്
വല്ലഭന്നു ചെറുപുല്ലുമായുധ
മെന്ന ചൊല്ലുപൊളിയായ് വരാ
വല്ലവണ്ണവുമിപ്പനകുരലറുക്കണം
പരിചൊടെ ഭവാൻ

എന്നാലങ്ങനെയെന്നുറച്ചു ഞെളു
വിന്റെ കോലത് വളച്ചുടൻ
വില്ലതാക്കി ചെറു ഞാണിനായി
പടലെടുത്തു ഞാണുമുറുക്കിനാൻ
മുല്ലമൊട്ടുശരമാക്കി താല
വൃക്ഷത്തിനെ വലം വെച്ചത്.
ഊറ്റമായി കുലനറവില്ലതേറ്റി-
വലിച്ചു വിട്ടത് പൊൻശരം
വിരവിലായിരം ഓലയും മടൽ
കുരലു മറ്റു വീണപ്പോഴേ-
ഹരഹരഹരയെന്നു ദേവകൾ
പരിചൊടെ പുകഴ്ത്തീടിനാൻ

**6. ചുഴാരി, രൂപകം, മുത്താളം**

അലറി വറിഞ്ഞ പനയുടെ കുരലേ
അരുവി കണക്കേ ഒഴുകീ സുരയും
ഉരുകിയ മനമോടാമരാദികൾ
ഹരിഹരസുതനോടേവമരുളി
പനമധു വീഴിലിഹ ശതമഖവ-
പുരി മുഴുവൻ ഭസ്മമതാകും
വിരുതേറും ഭവാനാമധുതിരു-
കരതാരിൽ വാങ്ങി രക്ഷിക്കവേണം
ഒഴുകിയ മധുവെ മുഴുവനുമയ്യൻ
അഴകിയ കരതാരിൽ വരിച്ചു
കരതലം കവിഞ്ഞൊഴുകാതെ വീരാ-
പാനം ചെയ്യേണമച്ഛനെപ്പോലെ
നിർജ്ജരരുടെ വാക്കത് കേട്ട്
സംശയമെന്യേ കുടിച്ചാൻ സുരയെ
പുരമെരി ചെയ്ത ഹരനുടെ മകനെ
കരുതിച്ചതി ചെയ്തമരകളന്ന്
മധു കുടിച്ചൊരു ബാലക കഷ്ടം
കുലദോഷമുണ്ടായി എന്നറിയേണം
സ്വർഗമെനാല്ല മണി മണ്ഡപവും
തീണ്ടല്ലേ ക്ഷണം നിർഗ്ഗമിക്കേണം
സുരമൊഴി കേട്ടു ഹരസുതനപ്പോൾ
വിറപൂണ്ടു കോപേന കിടുകിടാ വിറച്ചു
ഝടുതി കുലവില്ലെടുത്ത് കുലച്ചു

നിർജ്ജരപുരമൊടുക്കാനണഞ്ഞു
കുലവില്ലുകുലച്ചതിൻ ഞാണൊലി
കേട്ടു വിറച്ചു ജംമ്പാരികളെല്ലാം
കൊടുമയിൽ പേടിമുഴുത്തമരന്മാർ
കടലോടെ അടവികൾ പുക്കൊളിച്ചപ്പോൾ
തളവളകൾ വലിച്ചു കളഞ്ഞു
കളമൊഴിമാർ ഓടി ഒളിച്ചു
അണിമണി ശോഭയതാലെ വിളങ്ങിന-
മണിമയ സൗധങ്ങളൊക്കെയൊഴിഞ്ഞു
ദിനകരനുടെ ശോഭ കുറഞ്ഞു
ഇരുൾ നിറഞ്ഞത് സ്വർല്ലോകമൊക്കെ
പുരഹരസുതനുടെ കോപമൊതുങ്ങി
അമരകളലയാഴിയിൽ മുങ്ങി
ദർപ്പകരിപു സുതനുമപ്പോൾ
സ്വർപ്പുരിയതു വിട്ടുഗമിച്ചു
വാടിയമുഖമൊടു പിതാവിൻ
ചേവടിയിണ താണു തൊഴുതു
മുഖകമലം വാടിയതെന്തേ?
മകനെങ്ങു ഗമിച്ചാനിതുവരെ?
ശതമഖപ്പുരി കാരിയമൊക്കെ -
നതമുഖമൊടെ ഉരചെയ്തപ്പോൾ
കുലദോഷമണഞ്ഞതു മകനെ തവ-
ജാതകഫലമാണെന്നോർക്ക-
മാനുഷർക്ക് കുലദൈവവുമായി
മലനാട്ടിൽ വാഴുക മകനെ
വരബലവും വാങ്ങി നടന്നു
മലയാളമഹാഗിരി നോക്കി

പന എയ്ത്ത് കവി സമാപ്തം



## അധ്യായം 4
## © മഹിഷി മർദ്ദനം വഴി

**1. മഹിഷാസുര വധം:- (താളം ചുഴാരി,രൂപകം)**

ഹരിശ്രീ ഗണപതെ ഗുരുവരർ വാണി-
അറിവായെൻ ചിത്തേ കുടികൊണ്ടിടണേ
ഹരഹരാത്മജ കലിയുഗവരദ-
പരിപാഹി മാം തേ കഴലേ തൊഴുന്നേൻ
മഹിഷി മർദ്ദനം കഥയുരചെയ്‌വാൻ
മഹിതവരേ വാണി തുണയരുളേണം
എങ്കിലോ മുന്നം മഹാമായശക്തി-
സർഗ്ഗാത്മകമേ ലസിച്ചിന കാലം.......സ്വാമി....
കശ്യപ പുത്രർ ദനുജകുലങ്ങൾ
വിശ്വത്തിലുണ്ടായ് ഭരിക്കുന്ന കാലം
ദനുജകുലത്തിനലങ്കാരമായി
രംഭകരംഭാദിയുണ്ടായി വന്നു
വരബലത്താലെ കരംഭനൊരെരുതിൽ
മക്കളിരുവർ ഉളവായി വന്നു
പോത്തിൻ ശിരസ്സ് നരസമമുടല്
മഹിഷൻ മഹിഷിയെന്നാണവർ നാമം
ദിവ്യവരങ്ങളനവധി നേടി
അവ്യയനെന്ന് നടിച്ചു മഹിഷൻ
ലോകാലോകങ്ങളൊക്കെ ജയിച്ചു
ശോകതാപങ്ങൾ വളർത്തി ജഗത്തിൽ
നരസുരരെന്നല്ല ഹരിഹരരാലും
മരണമില്ലവനുനാരിയാലന്യേ
മുപ്പത്തു മുക്കോടി ദേവകളന്ന്
മുപ്പാരിന്നീശ്വരിയാളെ സ്തുതിച്ചു
ബഹുരൂപിപരബ്രഹ്മണി ശക്തി
ഏകീഭവിച്ചുരുവാർന്നുളവായി
ബ്രഹ്മാണ്ഡസൂര്യർകളൊന്നിച്ച പോലെ
ബ്രഹ്മസ്വരൂപിണി അമ്മേ നമസ്തേ
അഷ്ടകരം സിംഹവാഹിനിയമ്മ
അഷ്ടഭൂതികളൊത്തു ഗമിച്ചു
ദേവിയെകണ്ടു മോഹിച്ചാനസുരൻ
വാമപദത്തിലിരുത്താൻ കൊതിച്ചു
ഏവം ജയിക്കുകിലെന്നതു കേട്ട്
ഭാവനയോടെ രണത്തിന്നിറങ്ങി

ദുഷ്ടാഗ്രണിയാം മഹിഷാസുരനോട്
ദുഷ്ക്കര രണം ചെയ്തമ്മാദേവീ
സിംഹനാദത്തോടടുത്തു തൃശൂലാൽ
ഹിംസിച്ചു ലോക ദുരിതമകറ്റി-
മഹിഷാസുരനെ വധിച്ചതു മൂലം
മഹിഷാസുരമർദ്ദിനി നാമമതായി
അമ്മേ ജഗദേ ജഗദംബികേ ഞാൻ
ചിന്മയീ തവ പാദം തൊഴുന്നേൻ

2. മഹിഷിയുടെ സ്വർഗ്ഗാധിപത്യം. (താളം, തൃപുട)

വീരനാം മഹിഷാസുരനുടെ
സോദരീ മഹിഷി സുന്ദരീ
സോദരവധം കേട്ടു കാതരാ
ഖേദം പൂണ്ടുടനെത്തിനാൾ
ഘോരരദുഃഖമോടാർത്തലച്ചവൾ
ഘോരമായലറീടിനാൾ
ഭ്രാതാവിന്നുടെ നാശഹേതുകർ
ദേവകളെന്നുറച്ചവൾ
ചീർത്തകോപമോടാദിതേയരെ
പേർത്തൊടുക്കാനുറച്ചവൾ
രൂക്ഷമാനസമോടവൾ ത്തദാ
ദീക്ഷിച്ചാൾ തപനിഷ്ഠയെ
നാന്മുഖ പ്രസാദാർത്ഥമായ് അതി
തീഷ്ണമാം തപസ്സാണ്ടത്
ഉഗ്രമാം തപ വൈഭവത്താൽ ജഗത്
വാസികൾ തപിച്ചീടിനാർ
ലോകനാശം ഭയന്നു ബ്രഹ്മനു
മെത്തിനാൻ വരമേകുവാൻ
അസുര നന്ദിനിയെന്തഭിലാഷം
എങ്കൽ ചൊല്ലുക തന്നിടാം
ബ്രഹ്മവാണി ശ്രവിച്ചവൾ ബഹു
തുഷ്ടിയോടുരചെയ്തത്
മൂന്നുലോകം ജയിക്കണം സ്വർഗ്ഗ
നായികയായി വാഴണം
ഞാൻ നിനയ്ക്കുകിലെൻ സദൃശ
രനേക കോടിയുണ്ടാകണം
മരണമുണ്ടാകവയ്യയേ മരണ
ഭീതിയുമൊഴിഞ്ഞീടണം

ഇത്തരം വരം കേട്ടു കൗതുകാൽ
നാന്മുഖനുര ചെയ്തത്
ജനിമൃതിയൊഴിവില്ല ജീവന്
പരമപാദമണയും വരെ
അപരമൊന്ന് വരിക്ക ബാലികേ
മരണമാർക്കുമൊഴിവില്ലെടോ
എങ്കിലോ അതി ദുഷ്ക്കരവരം
മരണമേൽക്കാതിരിക്കുവാൻ
ഹരിഹരർക്ക് പിറന്ന നന്ദനൻ
നരനു സേവകൻ നിർമ്മലൻ
ബ്രഹ്മചാരി രണത്തിലെന്നേയും
തൃപ്തയാക്കി വധിക്കേണം
സംഭവിച്ചിടാതീവരം മമ
തമ്പുരാനേ തന്നീടണം
നിന്നഭിലാഷം സത്യമായ് വരു-
മെന്നരുളീനാശീനും
ദേവദേവൻ മറഞ്ഞു ദേവരെ
യോർത്തു കോപം മുഴുത്തവൾ
വൻകടൽക്കുസമം പടകളെ
സമ്പ്രതമൊരുക്കീടിനാൾ
ഉമ്പർകോനുലകം പുകഴ്ത്തു
ഹുംങ്കാരമോടെ മഹിഷിപട
ഭാരമേറ്റുലഞ്ഞാടി സ്വർപ്പുര
വാസികളതി ഭീതരായ്
കാളമേഘാചലങ്ങൾ പോലവെ
ഭീകരം മഹിഷിപ്പട
അഷ്ടദിക്കുകൾ പൊട്ടുമാറട്ട
ഹാസവും മുക്കുറകളും
വജ്രധാരി കോപിച്ചു നിർജ്ജര
സേനകളൊരുങ്ങീടിനാർ
അർദ്ധമാത്രകൊണ്ടപ്പടകളെ
ഭസ്മമാക്കി മഹാസുര
വിക്രമമിത് കണ്ടു വിഭ്രമാൽ
ശക്രനങ്ങടുത്തീടവെ

മഹിഷിപൂർവ്വചരിതം (മുത്താളം, തൃപുട)

നിൽക്ക നിൽക്കെടോ വാസവഭവാൻ
കേൾക്കുകെനുടെ വാക്കുകൾ

മഹിഷിയോടെതിർത്തീടിലോതവ
മഹിമയിന്നു കുറഞ്ഞുപോം
നില്ക്കരുതവൾ മുന്നിലാർക്കുമേ
ഏൽക്കയില്ലവളിലായുധം
കേൾക്കുക പുരാവാസ്തവം പുനഃ
വേണ്ടതാശു ചെയ്തീടുക
മൂർത്തിമൂവരുമൊത്തു പണ്ടുനാൾ
ദത്തനായി പിറക്കവേ
യോഗമായ ഭഗവതിയന്ന്
ഗാലവമുനി പുത്രിയായ്
തത്ത്വമൊക്കെയറിഞ്ഞു ലീലയെ
ദത്തനു കൊടുത്താൻ മുനി
ദിവ്യഭോഗമോടേവരുംപല
ദിവ്യവത്സരം വാണഹോ
പിന്നെ ദത്തൻ വിരക്തനായ് നിജ
കാന്തയോടുര ചെയ്തത്
ഭോഗമൊക്കെ വെടിഞ്ഞു നാമിനി
യോഗിയായ് കഴിഞ്ഞീടണം
മോക്ഷകാര്യങ്ങളാചരിച്ചു നീ
സൽഗതി വരുത്തീടുക
കാന്തഭാഷിതം കേട്ടു കുണ്ഠത
യോടുചൊല്ലിനാൾ ലീലയും
ആസ്ഥയുമൊഴിഞ്ഞില്ലെനിക്കൊട്ടും
ഭോഗലീലകളാടണം
ദിവ്യനാം ഭവാൻ നവ്യഭാവമോ
ടെന്നെ തൃപ്തയാക്കീടുക
ശാഠ്യമിങ്ങനെ കേട്ടു കോപമോ
ടപ്പോഴെ ശപിച്ചാൻ മുനി
കാമലോഭയെരുമപോലെ നീ
കാമകിങ്കരിയാകയാൽ
മഹിഷിയായി ജനിക്ക ദുർഭഗേ
അസുരയോനിജയായി നീ
ശാപവും നിജ താപവും ബഹു-
കോപമായവളന്തരേ-
മഹിഷമായ് ഭവാനന്നു നാളെന്റെ
കാമപൂർത്തി വരുത്തുക
ഇത്തരം ശപിച്ചേവരും തദാ

സത്വരം മറഞ്ഞീടിനാർ
ചാരുരൂപിണി ലീല പിന്നെ-
കരംഭദാനവ പുത്രിയായ്
ഘോരമാം മഹിഷീമുഖത്തൊടെ
വന്നതെന്നറിക വാസവ
ബ്രഹ്മദത്തവരത്തിനാലവൾ-
സ്വർഗ്ഗനായികയായിടും
ശങ്കിയാതിനി പങ്കജോത്ഭവ
തങ്കഴൽ തൊഴുതോതുക
സുരഗുരുവരനായ ഗീഷ്പതി
ഏവമങ്ങുരചെയ്യവേ
കാറ്റുകൊണ്ടിന കാട്ടുതീ കണ-
ക്കെത്തി മഹിഷി പടയുമായ്
ഭീതരായ് മറയോർകളൊക്കവെ
കാതരാൽ മറഞ്ഞീടിനാർ
അമരരൊക്കെയൊഴിഞ്ഞു സ്വർപ്പുരി
അടക്കി വാണു മഹിഷിയാൾ

4. ദത്തന്റെ മഹിഷാവതാരം (താളം, ചുഴാരി, വർമ്മം)

അഖിലജഗങ്ങൾ ചമപ്പവന്നരികെ
അഖിലരുമൊത്തു നിവേദനം ചെയ്കെ
കരണീയ മോർത്തിട്ടവരോടു കൂടെ
പരമീശനടി തൊഴുതു വിരിഞ്ചൻ
തക്കം ഉപായേന രക്ഷിപ്പതിന്
അച്യുതമൂർത്തി തുണാക്കണമെന്നായ്
ഹരവിരിഞ്ചാദികൾ പാലാഴി പുക്ക്
പരമപുമാനെ സ്തുതിച്ചൊരു കാലം
രക്ഷകൻ ഹരി തൽക്ഷണമവിടെ
പക്ഷിരാജനിലെഴുന്നെള്ളി വന്നു
മൂർത്തികൾ ചേർത്തു ചമച്ചൊരു ഉപായാൽ
ചീർത്തൊരു പോത്തിനെ തീർത്തതുമപ്പോൾ
ശാപഗ്രസ്തനാം ദത്ത മുനീന്ദ്രൻ
പോത്തായി വന്നു തൊഴുതാനപ്പോൾ
സുന്ദരമഹിഷനെന്ന് വിളിച്ചു
മന്ത്രേതരം ചില കല്പനയേകി
സ്വർഗ്ഗേയിരിക്കുന്ന മഹിഷിയെ വേഗം
നിർഗ്ഗമിപ്പിക്കൂ സുന്ദരമഹിഷാ
അലസനദിതന്നടവിയിൽ ചെന്ന്

അസുലഭ ഭോഗങ്ങളാണ്ടു വസിക്ക
കല്പന കേട്ടു മഹിഷനുമപ്പോൾ
കെല്പോടെ മുക്കുറയിട്ടു നടന്നു
ഇന്ദ്രാസനസ്ഥ മഹിഷിയാളുടെ
വാമഭാഗം തുടികൊണ്ടതുമപ്പോൾ
ലോകങ്ങളൊക്കെ നടുങ്ങുമാറുള്ള
മുക്കുറയോടെ അണഞ്ഞു മഹിഷൻ
കാമസ്വരൂപ മഹിഷനെ കണ്ടു
മാരമാൽ പൂണ്ടു വലഞ്ഞത് മഹിഷി
ആരൂഢ മോഹങ്ങളണപൊട്ടി തമ്മിൽ
മാരലീലകളാടി രസിച്ചു
സ്വൈരവിഹാര കുതുകമോടവര്
അലസതന്നടവി പുക്ക് വസിച്ചാർ
അടവികൾ തോറും മദിച്ചു നടന്ന്
തടവെഴാലീലകളാടി രസിച്ചാർ
ദേവകളുടെ ദുഃഖമൊഴിഞ്ഞു
മോദമോടവരും സുഖിച്ചു വസിച്ചാർ

**5. ആരിയശാസ്താവതാരം. (ചൂഴാരി, രൂപകം, വർമ്മം, മുത്താളം)**

കാലംഗമിച്ചു യുഗങ്ങൾ കഴിഞ്ഞു
കൂർമ്മാവതാരം കഴിഞ്ഞൊരു കാലേ
ദൈത്യകുലത്തിൽ ഹിരണ്യസുതനായ്
ഘോരൻ മഹാശനിയുണ്ടായി വന്നു
ലോകങ്ങളെ തത്ര ഛിന്നിപ്പിച്ചവനും
ശോകതാപങ്ങൾ വളർത്തി പെരുതായ്
അവനെ ഹനിപ്പാനരുതാഞ്ഞു ദേവർ
ഹരിഹരരുടെ ചരണേ നമിച്ചാർ
ഹരിഹര ശക്തി ഉടലാർന്നുള്ളവനേ
മരണമവന് വരുത്തുവാനാകു.
ഹരിഹരന്മാരവർ നിജനിജ ശക്തി
പരിചൊടു ഗംഗയിലാഴ്ത്തിനാനന്ന്
സത്വതമ ശക്തി ചേർന്നൊരു സുതനു
മുണ്ടായി പുണ്യസരിത്തതിൽ നിന്ന്
ധർമ്മാവതാരമാകയാൽ സുതന്
ധർമ്മശാസ്താവെന്നു തിരുനാമമായി
കാലം പരിപക്വമായൊരു നാളിൽ
ഘോരൻ മഹാശനിയെക്കൊല ചെയ്തു
സൂര്യസമമൊത്ത ദിവ്യപ്രഭാവനെ

ആരിയശാസ്താവെന്നോതി നാരെല്ലാം
മിന്നും ചന്ദ്രക്കലപോലതിതുംഗ
ഗരുഡാദ്രിതന്നിലിരുന്നത് ശാസ്താ
ഹരിഹരസുത ആനന്ദ മൂർത്തേ
ശരണമേ തവ പാദം നമസ്തേ

(ബ്രഹ്മാണ്ഡപുരാണം, സ്നാന്ദപുരാണം, അസുരകാണ്ഡം)

**6. ശിവസന്നിധിയിൽ നാരദ നിവേദനം (തൃപുട)**

ലോകകണ്ടകി മഹിഷിയാലതി
ശോകമാർന്നു ജഗത്തിന്
മൂന്നുലകിലും ചെന്നിടുമവൾ
മിന്നൽപോലെ മഹാസുര
ലോകരൊക്കെ ഭയന്നൊളിക്കയാൽ
നിത്യകർമ്മമില്ലാതെയായ്
ലോകദുർഗ്ഗതി കണ്ടു മാമുനി
വൃന്ദവും തപിച്ചീടിനാർ
മംഗളഹിതൻ നാരദമുനി
അംഗജാരിപുരത്തില്
മുപ്പുരാന്തക തൃപ്പദം തൊഴു
തോതിനാൻ കലഹ പ്രിയൻ
ഈശ്വരപരമേശ്വര പരി
പാലയാശു ജഗങ്ങളെ
മഹിഷിവിക്രമാൽ മഹിയിലാർക്കുമേ
പൊറുതിയില്ല ധരിക്കണേ
അവളെ നിഗ്രഹിച്ചുലകിനൊക്കെ
യനുഗ്രഹങ്ങളരുളണേ
ബ്രഹ്മദത്തവരം അവൾക്കതി
നൊക്കുമേ ഭവൽപുത്രനും
മനുഷ്യസേവനത്തിന്നയക്കണേ
ഹരിഹരാത്മജനേ ഭവാൻ
ഇത്തരം ഉര ചെയ്തു തത്വ
പൂരുഷനെ നമിച്ചാൻ മുനി
പൂമകൾ മണി മാരനെ നിന
ച്ചാദരാൽ നട കൊണ്ടത്

**7. ഹരിഹരാത്മജനെ പന്തള ബാലനാക്കാൻ നിശ്ചയം (മുത്താളം)**

നാരദമുനി പോയി മറഞ്ഞു
കാരണവരനൊന്നു നിനച്ചു

പാരതിന്നുടെ ശോകമകറ്റാൻ
പോരുമെന്നുടെ നന്ദനനയ്യൻ
മക്കളില്ലാ പന്തളരാജൻ
ദുഃഖമോടു ഭജിപ്പതുനമ്മെ
സുതനായിട്ടിവനെ കൊടുത്താൽ
നരസേവനവും ബത ചേരും
മകനെക്കരുതീ മനതാരിൽ
മകനും തദാ വന്നു തൊഴുതു
ഇഛയെന്തെന്റെച്ഛനുമിപ്പോൾ
നിശ്ചയിച്ചതു പോലെയതാകാം
ഊഴിതന്നുടെ ഭാരമകറ്റാൻ
പോകണം മമ നന്ദനനിന്ന്
പന്തളപതി നന്ദനനായി
പന്ത്രണ്ടാണ്ടു വസിക്കുക വേണം
ദുഷ്ടചെയ്തികളേറും കാലേ
കഷ്ടം! കാനനമേറാറാകും
ദുഷ്ടമഹിഷിപ്പരിഷകളേയും
നഷ്ടമാക്കി ഭാരമൊഴിക്ക
ധർമ്മച്യുതരായ ജനത്തെ
ധർമ്മനിഷ്ഠരാക്കി നടത്തു
ഇത്തരം ഉര ചെയ്തു മഹേശൻ
പുത്രനോടഥ യാത്ര തിരിച്ചു

## 8. മണികണ്ഠാവതാരം (മുത്താളം, തൃപുട)

അന്തകാന്ത ഭക്തനാകിയ
പന്തളപതി പുണ്യവാൻ
സന്തതികളില്ലാഞ്ഞു ചിന്തയാൽ
സന്തപിച്ചു വസിക്കവേ
കുണ്ഠതകളുണ്ടായി നാടതിൽ
കണ്ടകാദി മൃഗങ്ങളാൽ
രക്ഷിച്ചീടുവതിന്നു മന്നവ
നക്ഷണം പുറപ്പെട്ടത്
കാട്ടിലെ ഹിംസ്രജാതിയെ യുടൻ
വേട്ടചെയ്തെടുക്കീടിനാൻ
ക്ഷീണമോടഥ ക്ഷോണിനായകൻ
തണ്ണീർ തേടി നടക്കവെ
കളകള സ്വന സ്വർഗ്ഗവാഹിനി
പമ്പയാറത് കണ്ടത്

ഇമ്പമോടു കുളി നിയമവും
അംബുവും കുടിച്ചാൻ നൃപൻ
ഒട്ടു വിശ്രമിക്കെ യരികിലായ്
കേട്ടു കോമള രോദനം
കൊഞ്ചലൂറുമ പിഞ്ചുരോദനം
അഞ്ചിടും മനമാർക്കുമേ
ശങ്കയോടഥ വിസ്മയം ബഹു
അങ്കുരിച്ചരചമാനസേ
ദൈത്യർ തന്നുടെ മായയോ
അനപത്യനെന്നുടെ മോഹമോ !
ഊരിയശരമോടു മന്നനാം
വീരനങ്ങടുത്തീടവെ
മരതകമണിയാറിലേകമാം
താമരമലരെന്ന പോൽ
ബാലസൂര്യസദൃശനാമൊരു
ബാലനേകദാ കാണ്മത്
വാച്ചമോഹമോടാഞ്ഞു പൈതലെ
ചേർത്തെടുത്തരചൻ ധ്രുവം
അത്ഭുതമൊരു യോഗിയമ്പൊട
ണഞ്ഞു രാജനുടന്തികേ
ശങ്കവേണ്ട നൃപാലക മണി
തങ്കമീ ശിശു ദിവ്യനാം
നിന്മഹിമയുണ്മീതമാക്കിയ
നന്മണിപ്പൈതലാണിവൻ
കണ്ഠത്തിൽ മണി കണ്ടിതോ? മണി
കണ്ഠനെന്നിവൻ നാമവും
ഇത്തരം ഉര ചെയ്തു യോഗിയാം
സത്തമൻ മറഞ്ഞീടവെ
ഊഷര മരുഭൂവിലഞ്ജസാ
വർഷപാതമുണ്ടായ പോൽ
ഹർഷപൂരിതമാം പുരിയില
ങ്ങുർവ്വീ നായകനെത്തിനാൻ
ദേവിയൊത്തതി മോദമോടഥ
പുത്രനെ വളർത്തീടിനാർ

9. മന്ത്രിമാരുടെ കുതന്ത്രങ്ങൾ (രൂപകം, ചുഴാരി, വർമ്മം)

സ്വർഗ്ഗീയ സുഖ നിർവൃതിയോടെ
ഉർവ്വീ നായകൻ പന്തളരാജൻ

സർവ്വാതിശയ വാത്സല്യമോടെ
ശർവ്വസമനായ് വളർത്തി മകനെ
ഓത്തോടെഴുത്തുകൾ വേദാംഗമെല്ലാം
പുത്തിരൻ തെളിഞ്ഞീടിന കാലം
അസ്ത്രശസ്ത്രാദിയൊക്കെ തികഞ്ഞു
നിസ്തുല വീരനതായി ഭവിച്ചു
ദിവ്യത്വമോരോന്നു കാണിച്ചു പുത്രൻ
അവ്യയ പ്രൌഢി വളർത്തുമക്കാലം
രാജശേഖരനായ നൃപന്നൊരു
ഉണ്ണി പിറന്നു വളർന്നിത് മോദം
തന്ത്രജ്ഞർ മന്ത്രിമാർക്കതു കാലം
കുതന്ത്രങ്ങളോരോന്നു തോന്നി മനസ്സിൽ
പൊന്നും തിരുമേനിയുണ്ണിക്ക് മേലിൽ
പൊന്നിൻ കിരീടം ലഭിക്കാതെ വരുമോ?
ദുർമന്ത്രിമാരവരൊന്നിച്ചു കൂടി
തന്ത്രങ്ങളോരോന്നു ചെയ്തചിരേണ
ക്ലേശങ്ങളേറി തിരുമകനന്ന്
നാശരഹിതനൊരീഷലുമില്ല
നാശമിവന് വരുത്തുകയല്ലായ്കിൽ
നാശം കുമാരന് നിശ്ചയമെന്ന്
മന്ത്രിമാരുടെ ദുർമന്ത്രം കൊണ്ട്
ആന്ത്രനൊവ്വായി ദേവിക്കതപ്പോൾ
കേളീയെഴുന്ന ഭിഷഗ്വരരെത്തി
ക്കാളുമശൂലക്കുപായം നിനച്ചാർ
ശൂലാരികാഥം ചമച്ചതിൽ കാട്ടു
പുലിയുടെ പാല് സേവിക്ക വേണം
മന്ത്രിമാർ സേവകരൊത്തു പറഞ്ഞു
ശക്തനാമയ്യൻ മതിയതിനെന്ന്,
ലോകഹിതം പാർത്തു രാജനുമപ്പോൾ,
ശോകേന ആനനം താഴ്ത്തിയിരുന്നു.

10. പുലിപ്പാലിനായി മണികണ്ഠന്റെ യാത്ര. (തൃപുട)

ബാലനാം മണികണ്ഠനച്ഛ-
        നരികിലെത്തി തൊഴുതത്
വാരി തന്മടിമേലെ വെച്ചു-
        പുണർണു പുത്രനെ രാജനും
അമ്മ തൻ വ്യഥ തീർപ്പതിനായി
        സമ്മതിച്ചയച്ചീടണം

ഞാനിരിക്കെ മറ്റപരരെന്തിന്?
പോകാനാജ്ഞ തരേണമേ
ഏവം പൊന്മകൻ വാക്ക് കേട്ട്
ശോകമൊടരഞ്ഞാൻ നൃപൻ
മൗനം സമ്മതമെന്നുറച്ചു തൊഴു-
തിറങ്ങിനാനയ്യനും
കച്ചയും കരിങ്കച്ച തൊങ്ങലും
മെച്ചമാം ചുരിക വില്ലുമായ്
കൂട്ടവും കുലവുമൊക്കെ വിട്ടു പുലി
വേട്ടയ്ക്കയ്യനും യാത്രയായ്.

**11. ശ്രീ മണികണ്ഠ വിജയം. (മുത്താളം, നാലാം താളം)**

വീരനാം മണികണ്ഠൻ
ഘോര കാനനം പുക്ക്
നരിയുള്ളിടം തേടി
വിരവോടെ നടക്കുമ്പോൾ
കൂറ്റനിലെഴുന്നൊരു-
ദിവ്യനെ കാണായപ്പോൾ
നല്ലച്ഛനെയറിഞ്ഞയ്യൻ
ഇച്ഛയേടടി കൂപ്പി
പുത്രനെ തഴുകി ത്രി-
നേത്രനുമുര ചെയ്തു
സർവ്വാതിശയനയ്യാ-
സർവ്വത്ര വിജയിക്ക
കഷ്ടമിതൊക്കെ ഭവ-
യിഷ്ടത്തിനറിയുക
ഉണ്ട് ഇനി ചില കർമ്മം
വേണ്ടപോലനുഷ്ടിക്ക
ലോക കണ്ടകി ദുഷ്ട
മഹിഷിയെ കാണാമിപ്പോൾ
പൊരുതാനായി വരുമവള-
റുതി നീ വരുത്തേണം
അതുനേരത്തമരകൾ
തുണചെയ്യും നിനക്കെടോ
നല്ലച്ഛനിരു ചൊല്ലി
മെല്ലവെ മറഞ്ഞപ്പോൾ
കാന്താരം നടുങ്ങുമാറ-
ട്ടഹാസങ്ങൾകേട്ടു

കാർമേഘക്കണക്കുള്ള
ഘോരരൂപികളെങ്ങും
മുക്കുറ ശീൽക്കാരത്താൽ
വിറച്ചു ദിഗന്തങ്ങൾ
ഭീക്ഷണമിദം ഘോര-
രൂപികളടുക്കവെ
രോക്ഷേണ ശരം പൂട്ടി
ശിക്ഷിപ്പാനടുത്തയ്യൻ
മായയാ വിരൂപികൾ
മറഞ്ഞങ്ങു അടർ ചെയ്കെ
മായാമയനാമയ്യൻ
അറുതിചെയ്തവർകളെ
അലറുമക്കടൽ പോലെ
അടുത്തല്ലോ മഹിഷിയാൾ
നിലവയ്യൻ ശരം തൂകി
കൊലചെയ്‌വാനടുത്തപ്പോൾ
കളിയല്ലെന്നുറച്ചവൾ
അളിയായി മറഞ്ഞുപോയ്
ലോകങ്ങളുലയുംപോൽ
അമറിനാൽ മഹിഷിയും
മായയാൽ ചതിചെയ്‌വാൻ
ബാല്യനോടടുത്തപ്പോൾ
മായതൻ മകനപ്പോൾ
മായത്താൽ മറഞ്ഞിട്ട്
ഘോരയാമവൾ സ്ക്കന്ധേ
ഇരുകൊമ്പും പിടിച്ചയ്യൻ
ചുഴറ്റിയങ്ങലച്ചിട്ട്
ശിലമേലെയെറിയുന്നു
കരുക്കെന്ന് അവളുടെ
ഉരത്തശക്തികൾ പോയി-
ശിരസ്സത് പിളർന്നിട്ട്
ഉറവുപോൽ നിണം ചീറ്റി
പ്രാണനായ് പിടഞ്ഞവൾ
നാഥനെ സ്തുതിക്കുന്നേൻ
ഹരിഹരർക്കുളവായ
തേജോരൂപനെ നമഃ
അടിയനു ഗതിയേകി

വിടക്കൊളള്ളാൻ തുണക്കണെ
കരുണമീസ്വരം കേട്ടു
കരുണാലോലനാമയ്യൻ
മഹിഷിക്കു ഗതിയേകി
മഹികളെ തുണച്ചയ്യൻ
അരികിലേക്കണയുന്ന
യോഗമായയെ കണ്ടാൻ
മണികണ്ഠനിടഭാഗേ -
യിരിപ്പാനായ് കൊതിച്ചവൾ
ഭഗിനിയായരികത്തെ
മേടയിൽ വസിക്കെന്ന്
അരുളിനാനര സുതൻ
വിരവോടെയെഴുന്നള്ളി

**12. പുലിപ്പുറത്ത് എഴുന്നെള്ളത്ത് തിരോധാനം**

(താളം തൃപുട, മുത്താളം)

വലരിപു തെളിഞ്ഞപ്പോൾ
പുലിയായിട്ടെഴുന്നെള്ളി
നിലവയ്യൻ കഴൽ കൂപ്പി-
പുലികളാം അമരകൾ
മഹിതമാം പുലിതന്റെ
മുകളേറി മണികണ്ഠൻ
ഈറ്റപ്പുലികൾ കൂട്ടം
മുൻപിലായ് നടകൊണ്ടു
അലറുമപുലിക്കൂട്ടം
മുരളുന്ന ശിശുഗണം
അഴകോടങ്ങടവി വിട്ടു-
ഴറി വീഥികൾ തോറും
ജനതതിയത് കണ്ട്
ഭയപ്പെട്ടങ്ങൊളിച്ചെല്ലാം
പുലിക്കൂട്ടം പുലിമേലെ
വിളങ്ങുന്നു മണികണ്ഠൻ
അടുത്തുകണ്ടഥ മന്ത്രീ-
യനുചരർ വിറപൂണ്ടു
പുലിമേലെ ചിരിതൂകും
ദിവ്യരൂപനെ നൃപൻ
ആനന്ദാശ്രുവാൽ സിക്ത-

ഗദ്ഗദാൽ സ്തുതിക്കുന്നേൻ
ഹരനുടെ പ്രസാദമായ്
അടിയനു ലഭിച്ചൊരു-
നിരുപമഗുണമൂർത്തേ
അടിയനെ തുണക്കേണം
പ്രജകൾ തന്നവിവേകം
പൊറുക്കേണം കരുണാലോ-
നിജതാത വിലാപങ്ങൾ
ഇതികേട്ടങ്ങര സുതൻ
പരിതാപം കളഞ്ഞിട്ടു
ഹൃദിമോദാലുരചെയ്തു
ഇനി ഞാനേഗമിക്കുന്നേൻ
ശബരിമാമല വാഴാൻ
ശരമിത് തറച്ചേടം
അവിടമെന്നറിഞ്ഞിട്ട്
ഹരിഹരസുതനൊത്ത
ഹിതമാശു നിവർത്തിക്കിൻ
പൊൻശരമയച്ചയ്യൻ
മറയുന്നു പുലിയോടും
ഹരിഹരസുതനയ്യ
പെരിയൊരു ഗുണവര
ദുരിതങ്ങളൊഴിച്ചെന്റെ-
യകതാരിൽ വിളങ്ങണേ
സുരമുനി ജനസേവ്യ-
നടിപാദം നമിക്കുന്നേൻ
നമഃ നമഃ നമഃ പോറ്റീ
നമഃ ശിവ സുത നിത്യം
ശരണമേ ശരണമേ
ശരണം ശ്രീശബരീശ
ഹരിഹരസുത ആനന്ദ ചിത്ത
അയ്യനയ്യപ്പ സ്വാമിയേ ശരണം......................

മഹിഷിമർദ്ദനം വഴി സമാപ്തം



സ്വാമിയുടെ

# വിളക്കനുഷ്ഠാനം

ഭാഗം 3

# താള പർവ്വം

അദ്ധ്യായം 1

## © ഉടുക്കിന്റെ മഹത്വം

"ഡമരു" എന്നറിയപ്പെടുന്ന 'ഉടുക്ക്' അതി ദിവ്യമായ ഒരു വാദ്യോപകരണവും, ബ്രഹ്മാണ്ഡപ്രതീകവുമത്രെ. ഭഗവാൻ ശ്രീ പരമേശ്വരന്റെ ത്രിശൂലത്തിൽ സദാ അതു വിലസുന്നു. ഭഗവാന്റെ പ്രദോഷ നൃത്തവേളയിൽ അത് കയ്യിൽ ഇരിക്കുന്നു. പ്രപഞ്ചത്തിനു വേണ്ടതായ സർവ്വവും അതിലൂടെ വെളിവായി വരുന്നു. ശ്രീ പാണിനീ മഹർഷിയുടെ "മാഹേശ്വര സൂത്രം" ഉടുക്കിലൂടെ ലഭിച്ച അനുഭൂതിയുടെ ഉത്തമ ദൃഷ്ടാന്തമത്രേ. ശ്രീ അയ്യപ്പനും, ശ്രീ സുബ്രഹ്മണ്യനും ഇഷ്ടവാദ്യമായി സ്വീകരിച്ചിരിക്കുന്നതും ഉടുക്ക് തന്നെ. ശ്രീവാണി, സരസ്വതി, മാതംഗി ദേവീമാരാണത്രേ ഉടുക്ക് നിർമ്മിച്ചത്. ശ്രീനാരദരും, ദുർവ്വാസാ മഹർഷിയും അത് ദ്വനിപ്പിച്ചവരത്രെ.

**ഉടുക്ക് വിശ്വാകാരം**

'ഉടുക്ക്' വിശ്വാകാരത്തിന്റെ തന്നെ ഒരു ചെറിയ പതിപ്പായി വിശ്വസിച്ചു വരുന്നു. അതിന്റെ രൂപവും, ഭാവവും ഈ വസ്തുതയെ വെളിവാക്കുന്നു. അഷ്ടവ്യാഹൃതികളിൽ മുമ്പത്തേതായ ഭൂഃ ഭുവഃ സ്വഃ യുടെ പ്രതീകമത്രെ ഉടുക്ക്. ഇതിൽ ഭൂഃ ഉടുക്കിന്റെ പിൻഭാഗമായ ഭൂമിയും, സ്വഃ ഉടുക്കിന്റെ മുൻഭാഗമായ സ്വർഗ്ഗവും, ഭുവഃ അന്തരീക്ഷമായിരിക്കുന്ന മധ്യഭാഗവുമത്രെ. ഈ സങ്കല്പം തന്നെ ഉടുക്കിനെ വിശ്വാകാരത്തിന്റെ പ്രതീകമാക്കുന്നു. മുൻ-പിൻ മുഖഭാഗങ്ങൾ സൂര്യചന്ദ്രവളയങ്ങളാലും, ആ വളയങ്ങൾ മായയാകുന്ന ചർമ്മങ്ങളാലും മൂടിയിരിക്കുന്നു. മൂടിയായി വർത്തിക്കുന്ന ആ വളയങ്ങളിൽ 6 വീതം തുളകളും (ഷഢാധാരങ്ങളേയോ മറ്റൊ പ്രതിനിധീകരിച്ചാവാം) ഈ തുളകളെ ബന്ധിച്ച് ഇണക്കിക്കൊണ്ട് വേദസൂത്രം (ധർമ്മാധർമ്മം ഇഴചേർന്ന) പ്രദക്ഷിണമായി കോർത്തുചേർത്തുറപ്പിച്ചിരിക്കുന്നു. ധർമ്മം മേലോട്ട് അധർമ്മം കീഴോട്ട് എന്നിങ്ങനെ അനുലോമ പ്രതിലോമമായിട്ടാണത്രെ അത് സ്ഥിതിചെയ്യുന്നത്. ഭൂമിയേയും സ്വർഗ്ഗത്തേയും ബന്ധിപ്പിക്കുന്ന അന്തരീക്ഷഭാഗമാണ് അനന്തമായ ഭൂവഃപ്രദേശം. (ഉടുക്കിലെ ഉടൽഭാഗം) ഈ അനന്തമായ പ്രപഞ്ചശരീരത്തെ ചുറ്റാൻ ആർക്ക് കഴിയും? ദൈർഘ്യത്തിന്റെ പരമാവധിയായ വാസുകി നാഗത്തിനു മാത്രം. ആകയാൽ ഭഗവാൻ ഭൂഃ സ്വഃ മുഖങ്ങളായിരിക്കുന്നതും ഭൂവഃ ശരീരമായിരിക്കുന്നതുമായ പ്രപഞ്ചപ്രതീകത്തെ തന്റെ ആഭരണമായ വാസുകി നാഗത്താൽ ചുറ്റിപ്പിടിച്ച് സ്പന്ദിപ്പിച്ചുകൊണ്ട് അതിലൂടെ സൃഷ്ടാദിലീലകൾ നടത്തിക്കൊണ്ടിരിക്കുന്നു.

അങ്ങനെ വാസുകി നാഗം തലയും വാലും കീഴോട്ടാക്കി മധ്യ ഭാഗം കൊണ്ട് അമർത്തി ഉടുക്കിന് നാദഭംഗി പ്രധാനം ചെയ്യുന്നു. ഉടുക്കിന്റെ പിൻഭാഗമായ ഭൂമി അധർമ്മ പ്രാധാന്യമുള്ളതും, ഒന്നിനെ പലതായി പൊലിപ്പിക്കുന്നത്ര നേർത്തതുമാണ്. അതിനെ ഒന്നു കൂടി പെരുപ്പിക്കുക എന്ന കർമ്മം അതിൽ കുറുകെ കെട്ടിയിരിക്കുന്ന നേർത്ത ഇരട്ടസൂത്രം നിർവഹിക്കുന്നു. "രജസ്വഭാവം" കാരണം ഇതിനെ ബ്രഹ്മസൂത്രം എന്നു പറയുന്നു. ഉടുക്കിലെ "അലമ്പ്" യാണിത്.

ഇപ്രകാരം ഉടുക്ക് രൂപത്തിൽ മഹത്ത്വമാർന്ന വിശ്വാകാര ത്തിന്റെ ഹ്രസ്വരൂപമെന്ന് സിദ്ധിക്കുന്നു. ഇനിഭാവത്തിൽ അതിന്റെ നില എന്തെന്ന് പരിശോധിക്കാം.

ഉടുക്ക് വിശ്വാകാരമാർന്നിരിക്കെ വിശ്വദേവന്മാർക്കും അതിൽ സ്ഥാനം ഉണ്ടായിരിക്കേണ്ടതല്ലേ? അണുവിലും, അണ്ഡാണ്ഡ ത്തിലും സ്ഥിതി അങ്ങനെയായിരിക്കെ ഉടുക്കിനും അങ്ങിനെത്തന്നെ വരണമല്ലോ. ദേവ പ്രമുഖർ ത്രിമൂർത്തികൾ തന്നെ. അവർക്ക് ഉടു ക്കിലെ സ്ഥാനം എവിടെയാകും? മുഖസ്ഥാനം മുഖ്യമായിരിക്കെ മൂർത്തി സ്ഥാനവും അവിടത്തിലാകണം. ഉടുക്കിലെ മുഖസ്ഥാനം പരിശോധിച്ചാൽ അതിലെ മൂന്ന് ഇടങ്ങളിൽ നിന്ന് മൂന്ന് പ്രകാരങ്ങ ളിലുള്ള നാദ വിശേഷങ്ങൾ പുറപ്പെടുന്നതായി കാണാം. മന്ദവും, സത്വപ്രധാനവുമായത് തുളയോടു ചേർന്ന അരികുഭാഗത്തുനിന്നും, ഘനവും, വ്യക്തവുമായത് നടുവിൽ നിന്നും, സ്ഫുടവും ഊർജ്ജ സ്വലവുമായത് ഇവയ്ക്കു മധ്യേ നിന്നുമാണെന്ന് ബോധ്യമാകും. ആകയാൽ വട്ടത്തിന്റെ ചുറ്റോടു ചുറ്റ് അരികു ഭാഗം സത്വപ്രധാ നവും, മധ്യഭാഗം തമ പ്രധാനവും, ഇവയ്ക്കു മധ്യേ വരുന്ന ഇട ഭാഗം രജ പ്രധാനവുമാണ്. ഈ ഭാഗങ്ങൾക്ക് ക്രമത്തിൽ തടവട്ടം (അരിക്) പണവട്ടം (മധ്യം) വളവട്ടം (തടവട്ടത്തിനും, പണവട്ട ത്തിനും മധ്യേയുള്ള ഭാഗം) എന്ന് പേരിടാം. വട്ടത്തിന്റെ നടുവിൽ ഒരു വെള്ളിപ്പണം ഇരിക്കുന്നത്രവട്ടം പണവട്ടവും, ഒരു വള ഇരി ക്കുന്നത്ര വട്ടം വളവട്ടവും അതിനുമേൽ തുളഭാഗം വരെയുള്ളത് തടവട്ടവുമാണ്. തമപ്രധാനമായ പണവട്ടത്ത് ശിവനും, രജപ്രധാ നമായ വളവട്ടത്ത് ബ്രഹ്മാവും, സത്വപ്രധാനമായ തടവട്ടത്ത് വിഷ്ണുവും കുടികൊള്ളുന്നു. ഇപ്രകാരം മുഖവട്ടം ത്രിമൂർത്തികളുടെ ആവാസസ്ഥാനവും, അതിനാലവർ ആ ഭാഗ ത്തിന് അധിദേവതകളുമാകുന്നു.

തടവട്ടത്തുനിന്ന് ശാന്തം, കരുണം, ശോകം, നിർവ്വേദം എന്നീ ഭാവപ്രധാനങ്ങളായ മന്ദ്രനാദവും, വളവട്ടത്തു നിന്ന് വീരം, ശൃംഗാരം, ഹാസം, രൗദ്രം, ആഹ്ലാദം എന്നീ ഭാവപ്രധാനനാദങ്ങളും, പണവട്ടത്തു നിന്ന് രൗദ്രം, രോഷം, ഭയാനകം, ജുഗുപ്സ എന്നീ ഭാവപ്രധാനങ്ങളായ ക്ഷിപ്രനാദങ്ങളും പ്രധാനമായി പുറപ്പെടുന്നു.

**പഞ്ചവിരൽ സ്ഥാനം ഉടുക്കിൽ**

പ്രപഞ്ചത്തിലെ എല്ലാംതന്നെ പഞ്ചഭൂതാത്മകമാണല്ലോ? നമ്മുടെ ശരീരവും അതുതന്നെ. അന്ത്യനാളിൽ എല്ലാം പഞ്ചത്വത്തെ പ്രാപിക്കുന്നു. നമ്മുടെ കൈകാലുകളിലും വിരലുകൾ അഞ്ച് തന്നെ. ആ നിലക്ക് നമ്മുടെ വിരലുകൾക്ക് പഞ്ചഭൂതങ്ങളുമായി ബന്ധമുണ്ടോ? ഉണ്ട് എന്ന് പറയണം. നമ്മുടെ വിരലുകൾ പഞ്ചഭൂതങ്ങളുടെ പ്രതിനിധികളത്രെ. തള്ളവിരൽ ആകാശത്തിന്റെയും, ചൂണ്ടുവിരൽ വായുവിന്റെയും, നടുവിരൽ അഗ്നിയുടേയും അണിവിരൽ ജലത്തിന്റേയും, ചെറുവിരൽ പൃഥ്വിയുടേയും പ്രതിനിധിത്വം വഹിക്കുന്നു. പൂജാവിധി, (പ്രഞ്ചോപചാര പൂജ, മാനസ പൂജ) അറിയുന്നവർക്ക് ഈ സംഗതി അറിയാവുന്നതാണ്.

ഉടുക്കിലെ വിരൽസ്ഥാനമാണിവിടെ ചിന്തനീയം. ഉടുക്ക് കൊട്ടിപ്പാടുമ്പോൾ കയ്യിലെ തള്ളവിരൽ ഉടുക്കിൽ മുഖത്ത് പതിക്കുന്നില്ല. എന്നാൽ അത് തന്റെ സാന്നിധ്യം കൊണ്ട് മറ്റുവിരലുകളുടെ സുഗമചലനത്തിന് ശക്തിയും പ്രചോദനവും പ്രദാനം ചെയ്യുന്നു. ബാലൻസ് നിയന്ത്രണം അതാണതിന്റെ മുഖ്യധർമ്മം. തള്ളവിരൽ ഒഴികെ മറ്റു നാലു വിരലുകളാണ് ഉടുക്കിൽ എണ്ണങ്ങളും വൈചിത്രങ്ങളും തീർത്ത് നാദം പുറപ്പെടുവിക്കുന്നത്. ഈ കർമ്മത്തിൽ തന്നെ 4 വിരലുകളുടേയും പങ്ക് തുല്ല്യമല്ല. ചെറുവിരലിന്റേത് നന്നേ കുറവുമാണ്. ഉടുക്കിൽ പിൻഭാഗത്തെ നിയന്ത്രണം ഇടതു കൈവിരലുകൾക്കാണ്. അതിലും വെച്ച് തള്ളവിരലിനാണ് സർവ്വ പ്രധാന്യം. ശബ്ദക്രമീകരണവും, പൊലിമയും തള്ളവിരലിന്റെ നിയന്ത്രണത്തിലാണ്. മറ്റുവിരലുകളും ഭാഗികമായി പങ്കുചേരുന്നുണ്ട്.

ഇടതുകയ്യിൽ ഉടുക്കെടുത്ത് കച്ചയുടേയും, ചരടിന്റേയും അയവും, വലിവും ക്ലിപ്തപ്പെടുത്തിയാണല്ലോ താളമിടാൻ തുടങ്ങുന്നത്. ഉടുക്കിന്റെ സത്വസ്ഥാനമായ തടവട്ടത്തിൽ ജലസ്ഥാനമായ അണിവിരൽ കൊണ്ട് കീഴ്പ്പോട്ട് മന്ദമായി ഒരു എണ്ണം (സർവ്വവും ഏകത്തിൽ നിന്ന് ഉത്ഭവിച്ചതിന്റെ പ്രതീകമായി) കൊട്ടിയാണ് ഉടുക്കിനെ ഉണർത്തുന്നത്. (അല്ലെങ്കിൽ അങ്ങനെയാണ് വേണ്ടത്).

**വന്ദനം കൊട്ടൽ**

തുടർന്ന് 4 വിരലുകളും (ചെറുവിരലിന്റെ പങ്ക് നന്നേ കുറവാണെങ്കിലും) ചേർത്ത് രജസ്ഥാനമായ വളവട്ടത്ത് 'കൃകൃതാം' എന്ന് സൃഷ്ട്യദ്യോതകമായ നാദം പുറപ്പെടുവിക്കുന്നു. അതിനു ശേഷം ചെറുവിരൽ ഒഴികെ മറ്റുവിരലുകളാൽ വളവട്ടത്തിൽ 'കുതി' യെന്ന് കീഴ്പ്പോട്ട് കൊട്ടിയശേഷം 4 വിരലുകളും ചേർത്ത് വളവട്ടത്തിൽ "ക്ക്" എന്ന് പൊത്തിക്കൊട്ടുന്നു. പിന്നീട് തട-വള സന്ധിയിൽ ചൂണ്ടുവിരലൊഴികെ മറ്റു മൂന്നു വിരലുകളാൽ 'തകതി' കൊട്ടി, 4 വിരലുകളും ചേർത്ത് പണവട്ടത്തിൽ 'ന്തെ' എന്ന് തേമ്പി

കൊട്ടുന്നു. ഇനി ചൂണ്ടുവിരൽ ഒഴികെ മറ്റു മൂന്നു വിരലുകളാൽ തട-വള സന്ധിയിൽ കീഴ്പ്പോട്ട് 'തിത്തിത്തെ' കൊട്ടുന്നു. അപ്രകാരം മേൽസ്ഥാനത്തു തന്നെ ആരോഹണാവരോഹണമായി 'ഗണാംകുതി' കൊട്ടി 4 വിരലുകളും ചേർത്ത് പണവട്ടത്ത് 'ത്തെ' എന്ന് തേമ്പികൊട്ടിയശേഷം തടവള സന്ധിയിൽ 4 വിരലുകളും ചേർത്ത് 'കൃകൃതതികിണ' എന്ന് കൊട്ടി തടവട്ടത്തിൽ കീഴ്പ്പോട്ട് 'തോം' എന്ന് മന്ദമായി - ചൂണ്ടുവിരൽ ഒഴികെ മറ്റു 3 വിരലുകളാൽ - കൊട്ടിയാൽ ഗണപതി താളം വന്ദനമായി കൊട്ടുന്ന സമ്പ്രദായമായി. (പ്രാദേശിക വ്യത്യാസങ്ങൾ നിലവിലുണ്ട്).

**സരസ്വതി**

തടവട്ടത്തിൽ തർജ്ജനി (ചൂണ്ടുവിരൽ) ഒഴികെ മറ്റു 3 വിരലുകളാൽ കീഴ്പ്പോട്ട് 'തിത്തി കൊട്ടി, 4 വിരലുകളും ചേർത്ത് പണവട്ടത്തിൽ 'ത്തെ'. അനാമിക (ചെറുവിരൽ)യും, അണിവിരലും ചേർത്ത് 'തി', മധ്യമയും (നടുവിരൽ) കൂടി ചേർത്ത് 'മതി', 4 വിരലുകളും ചേർത്ത് പണവട്ടത്തിൽ 'ത്തെ' അനാമിക അണിവിരലുകളാൽ തടവട്ടത്ത് 'തി', 4 വിരലുകളും ചേർത്ത് പണവട്ടത്തിൽ 'ത്തെ'. 4 വിരലുകളും ചേർത്ത് തട-വള സന്ധിയിൽ കീഴ്പ്പോട്ട് 'തിമതെ. തർജ്ജനി ഒഴികെ മറ്റു 3 വിരലുകളാൽ വള-തടവട്ടത്തിൽ കീഴ്പ്പോട്ട് 'തിത്തൈ'. 4 വിരലുകളും ചേർത്ത് പണ-വള സന്ധിയിൽ 'ത്ധ', 3 വിരലുകളും ചേർത്ത് വളവട്ടത്തിൽ കീഴ്പ്പോട്ട് 'തിമതി. 4 വിരലുകളും ചേർത്ത് പണവട്ടത്ത് 'ത്തെ' എന്ന് തേമ്പികൊട്ടിയാൽ അത് സരസ്വതി വന്ദനമായി കൊട്ടുന്ന രീതിയായി.

**ലക്ഷ്മി:**

അനാമിക മുമ്പായി തർജ്ജനി ഒഴികെ 3 വിരലുകളാൽ വള-തട സന്ധിയിൽ കീഴ്പ്പോട്ട് 'തിത്തി' കഴിഞ്ഞ്, തർജ്ജനി കൂടി ചേർത്ത് കീഴ്പ്പോട്ട് 'ത്തെ' എന്ന് അമർത്തികൊട്ടി, പണവട്ടത്ത് 'ധ്യം' എന്ന് 3 വിരലുകളാൽ മേൽപ്പോട്ട് തേമ്പികൊട്ടി. അപ്രകാരം വള-തട വട്ടത്തിൽ 'തിമതി', തർജ്ജനി കൂടി ചേർത്ത് മുന്നേപ്പോലെ കീഴ്പ്പോട്ട് 'ത്തെ' കൊട്ടി 3 വിരലുകളാൽ 'ധ്യം' എന്ന് മേൽപ്പോട്ട്. അനാമികയും അണിവിരലും ചേർന്ന് വള-തട വട്ടത്തിൽ 'തിത്തെ'. 4 വിരലുകളും ചേർന്ന് മേൽപ്പോട്ട് പണവട്ടത്തിൽ 'ധ്യം', 4 വിരലുകളും ചേർത്ത് വള-തട സന്ധിയിൽ 'തിമതെ' എന്ന് തേമ്പി കൊട്ടി. 3 വിരലുകളാൽ "തിത്തെ" 'ധ്യം' 3 വിരലുകളാൽ വള-തട സന്ധിയിൽ 'തിമതെ' കഴിഞ്ഞ് മുന്നേപ്പോലെ 3 വിരലുകളാൽ തിത്ധ്യ മേൽപ്പോട്ട് തിമതി കീഴ്പ്പോട്ട് ത്തെ പണവട്ടത്ത് തേമ്പികൊട്ടിയാൽ ലക്ഷ്മീതാളം വന്ദനമായി കൊട്ടുന്ന വിധമായി.

മേൽപറഞ്ഞ വന്ദനതാളങ്ങളുടെ വായ്ത്താരികളിൽ വരുന്ന അക്ഷരത്താലോ, അക്ഷരകാലത്താലോ ആണ് മറ്റ് സർവ്വതാളങ്ങ

ളുടേയും, അവയുടെ പെരുപ്പങ്ങളുടേയും എണ്ണങ്ങൾ കൊട്ടി വരുന്നത്. ആകയാൽ അക്ഷരങ്ങൾ വിരലുകളായി ഉടുക്കിൽ പതിയേണ്ട സ്ഥാനങ്ങളെക്കുറിച്ചും മറ്റും, അറിഞ്ഞിരിക്കേണ്ടതാണ്. സാമാന്യമായി പറഞ്ഞാൽ ഖര, മൃദു, അന്തസ്ഥാക്ഷരങ്ങൾ വളവട്ടസ്ഥാനത്തും, ഘോഷം, അതിഖരം, എല്ലാ കൂട്ടക്ഷരങ്ങളും പണവട്ടസ്ഥാനത്തും അനുനാസിക, ഊഷ്മാക്കൾ, സ്വരങ്ങൾ എന്നിവ തടവട്ട സ്ഥാനത്തും കൂടുതൽ ശോഭിക്കുന്നവയാണ്.

## ഉടുക്ക് വാദ്യം

ഉടുക്ക് എന്ന വാദ്യോപകരണത്തിന്റെ മഹത്ത്വവും, പരിപാവനതയും മുൻപേ പറഞ്ഞു കഴിഞ്ഞു. ഭഗവാൻ ശ്രീപരമേശ്വരന്റെ ഇഷ്ടവാദ്യമത്രെ അത്. ഢക്ക, ഡമരു, ഉടുക്ക് എന്നീ നാമങ്ങളിലും അതറിയപ്പെടുന്നു. 18 വാദ്യങ്ങളിൽ മുഖ്യസ്ഥാനം ഉടുക്കിനെന്നും അല്ല ഇടയ്ക്കക്കെന്നും പക്ഷാന്തരമുണ്ട്. ശ്രീമാതംഗീദേവി വിശ്വാകാര പ്രതീകമായി നിർമ്മിച്ചതും, ശ്രീനാരദ ദുർവ്വാസാ മഹർഷിമാരാൽ ധ്വനിപ്പിക്കപ്പെട്ടതും ഉടുക്കു തന്നെയെന്നും മുൻപേ പറഞ്ഞു കഴിഞ്ഞു. "കൃശമധ്യം വൃത്തമഗ്രേ" എന്നു വിശേഷിപ്പിക്കപ്പെടുന്ന അഷ്ടവാദ്യങ്ങളിൽ ഉടുക്കും, ഇടയ്ക്കയുമാണ് പ്രാധാന്യമർഹിക്കുന്നത്. സംസ്കൃത വ്യാകരണ പ്രണേതാവായ ശ്രീപാണിനി മഹർഷിക്ക്, ഉടുക്കിലൂടെ ഭഗവാൻ ദ്ധ്വനിപ്പിച്ചു പ്രകടമാക്കിയ "നവപഞ്ചവാര" സ്വരാദി സ്ഥാനങ്ങളാണത്രേ, ആസദ്കർമ്മത്തിന് വഴികാട്ടിയായത് മഹർഷി അതിനെ "മാഹേശ്വര" സൂത്രമാക്കി വ്യാകരണം നിർമ്മിച്ചു.

## ഉടുക്ക് താളം

ഉടുക്കിൽ കൊട്ടുന്ന താളങ്ങൾക്കും പവിത്രത അവകാശപ്പെടുന്നുണ്ട്. ഏകബ്രഹ്മ പ്രതീകമായി ഏകമാത്രാ താളമായ ഏകവും, അതിൽ നിന്നു കാര്യ രൂപമായി (ബ്രഹ്മാണ്ഡം) രൂപതാളവും, അതിൽ ശക്തിയായും, മൂർത്തിയായും വർത്തിക്കുന്ന ചെമ്പടയും ആ സൃഷ്ടിവ്യാപാരത്തിലെ കാര്യസാധനങ്ങളായ കാരികയും, വർമ്മം, കുംഭം, ചുഴാരിയും ചേർന്നതാണ് ഉടുക്കിലെ സപ്തതാളങ്ങൾ കാരണവും കാര്യങ്ങളും സമജ്ഞസമായി സമ്മേളിച്ചിരിക്കുന്നു. ആകയാൽ ഉടുക്കിൽ നിന്നുയരുന്ന നാദവും തത്സ്വരൂപമായിരിക്കാനേ തരമുള്ളൂ. അത് അറിയാവുന്നവർ (ശ്രീനാരദരും, ദുർവ്വാസാവും) തന്നെയത്രേ. അതിനു വേണ്ട താളങ്ങൾ നിർമ്മിച്ചതും, കൊട്ടിക്കാണിച്ചതും. അത് എങ്ങനെയുമാകട്ടെ ലൗകിക ജീവിതം വെടിഞ്ഞ യോഗികളും സന്യാസിമാരുമായിരുന്നു ഉടുക്കിന്റെ ആദ്യകാല പ്രയോക്താക്കൾ എന്നുകാണാം.

ഈ പുസ്തകത്തിലെ താളപർവ്വത്തിൽ 2-3 അധ്യായങ്ങളിലായി ശാസ്താംപാട്ടിൽ ഉപയോഗിക്കുന്ന സമസ്തതാളങ്ങളേയും കുറിച്ച് വിസ്തരിച്ച പഠനവും, വ്യാഖ്യാന, വിവരണങ്ങളും നൽകി

യിട്ടുണ്ട്. ഇനം തിരിച്ചു കൊടുത്തിരിക്കുന്ന അവ ഓരോന്നിന്റേയും എല്ലാ സവിശേഷതകളും ചൂണ്ടിക്കാണിച്ചിട്ടുമുണ്ട്. അവ അപ്രകാരങ്ങളിൽ പ്രയോഗിച്ചു പ്രചാരത്തിൽ വരുത്തി വളർത്തിയെടുക്കലാണ് നമ്മുടെ ധർമ്മം.

താളവും കാലവും

ചലനം ആത്യന്തിക സത്യമായിരിക്കെ പ്രാപഞ്ചികമായതെല്ലാം ആ ചലനത്തിൽ അധിഷ്ഠിതമായിരിക്കുന്നു എന്ന് കരുതണമല്ലോ. ശ്രുതിയും, താളവും ആ ചലനത്തിൽ നിന്നന്യമാകുകവയ്യ. അപ്പോൾ താളമെന്നത് "ചലനവിശേഷം" എന്നു പറയേണ്ടിവരും. ആ വിശേഷത്തിലെ 'അതി' വിശേഷങ്ങളാണ് താളബാഹുല്യങ്ങൾക്കും തജ്ജന്യങ്ങളായ രസോത്തേജനങ്ങൾക്കും നിദാനം.

ചലനവിശേഷമായ താളത്തിലെ അതിവിശേഷങ്ങളാണീ പ്രകൃതത്തിലെ പരാമർശം. ശ്രുതിയെപ്പോലെ താളവും 'അനാദി' യെന്നാണ് സങ്കല്പം. അതിൽ പിന്നീട് അതിവിശേഷങ്ങളാൽ താളവൈപുല്ല്യവും, തദനു സൃതതാളവാദ്യ ഉപകരണങ്ങളും ഉണ്ടായി. വിചാര ശീലനും ഭാവനാധനനുമായ മർത്ത്യന്റെ മേധയിൽ ആനന്ദദായിനികളായ അനേകം താളങ്ങളും, താളോപകരണങ്ങളും ഉടലെടുത്തു. പ്രചാരത്തിലായി. കാലദേശാന്തരരുചി ഭേദങ്ങൾ അനുസരിച്ച് അവ അസംഖ്യങ്ങളുമായി

ഏതൊരു കലയേയും ഭാവതീവ്രമാക്കി മിഴിവേറ്റി ആസ്വാദകരിൽ ആകർഷണവും, ആനന്ദവും ഉണർത്തി ഉത്തേജിപ്പിക്കാൻ താളങ്ങൾക്കും, താള ഉപകരണങ്ങൾക്കും വലിയ പങ്കുണ്ട്. ശാസ്താംപാട്ട് എന്ന അനുഷ്ഠാനകലയിലും ഈ വസ്തുത ശരിയാണ്. ചെണ്ട, നാദസ്വരം എന്നിവ ചിലഘട്ടങ്ങളിൽ ഉപയോഗിക്കുമെങ്കിലും ശാസ്താംപാട്ടിൽ സർവ്വ പ്രധാന്യം ഉടുക്ക് താളത്തിനാണ്.

താളം ചലന വിശേഷമാണെന്ന് പറഞ്ഞു. ഏതൊരു ചലനവും കാലാസ്പദവുമാണ്. അപ്പോൾ താളത്തിൽ നിന്നും കാലത്തെ ഒഴിച്ചു നിർത്താനാവില്ല. എന്നു മാത്രമല്ല, കാലത്തിലെ താളമുള്ളൂ. ഈ കാലത്തെക്കുറിച്ചുള്ള നമ്മുടെ അറിവ് കേവലം കാര്യവുമായി ബന്ധപ്പെട്ടിരിക്കുന്നു. ആകയാൽ ഏറെ പരിമിതവുമാണ്. നമ്മെ സംബന്ധിച്ചിടത്തോളം കാര്യമായ എന്തിനും ഉണ്മയും, വെണ്മയും നൽകുന്നത് കാലമാണ്. ശാസ്താംപാട്ട് താളങ്ങളും, ഇതിൽ നിന്നന്യമല്ല.

കാലബന്ധിതമായ താളഘടന

കാലഗണനയിലും, പാലനത്തിലും നമ്മുടെ പൂർവ്വികരോളം അവഗാഹവും, സൂക്ഷ്മതയും നേടിയവർ ഈ അടുത്ത കാലം വരെ ഭൂമുഖത്ത് ഉണ്ടായിരുന്നില്ല. ആ പൈതൃകമാകട്ടെ അനേകം സഹ

സ്രാബ്ദങ്ങളോളം പിന്നോട്ട് നീളുന്നതുമാണ്. അതിനാൽ അവരാൽ ആവിഷ്കരിക്കപ്പെട്ടതെല്ലാം വേണ്ടത്ര നിരീക്ഷണ പരീക്ഷണങ്ങ ളാൽ അനുഭവവേദ്യങ്ങളായി സ്വീകരിക്കപ്പെട്ടതുമാണ്. മതിയായ കരുത്തും, ഉൾകാമ്പും, സൗഷ്ഠവവും, തികഞ്ഞവയാണവ. ആ പൈതൃകങ്ങളിലൊന്നായ ശാസ്താംപാട്ടിലും, താളത്തിലും ആ ഉൾക്കനം അഹമിഹയാ മുന്നിട്ടു നിൽക്കുന്നു.

അനസ്യൂതമായ കാലപ്രവാഹത്തിൽ യാദൃശ്ചികമായിട്ടോ, വിശേഷവിധിയായിട്ടോ ഉണ്ടാകുന്ന തടസ്സത്തിൽ നിന്നാണ് നാദ ത്തിന്റേയും താളത്തിന്റേയും ഉല്പത്തി സംഭവിക്കുന്നത്. തടസ്സങ്ങൾ സൃഷ്ടിക്കുന്ന മാധ്യമ-പ്രകമ്പന നിരകളുടെ സവിശേഷതകൾ താള വിശേഷതകളേയും സൃഷ്ടിക്കുന്നു. ഒരു തട്ടോ മുട്ടോ കൊണ്ടു മാത്രം ഉണ്ടാകുന്ന പ്രകമ്പനം താളമാകുക വയ്യ. അവക്കു തുടർച്ച വേണം. ഈ തുടർ കമ്പനങ്ങൾ തമ്മിൽ സമയബന്ധിതമായ ഏതെ ങ്കിലും തരത്തിലുള്ള ക്ലിപ്തതയും ആവശ്യമാണ്. ഒന്നു മുട്ടാൻ എടു ക്കുന്ന സമയവും, അതുപോലുള്ള എത്ര സമയം കഴിഞ്ഞാണോ വീണ്ടും മുട്ടുന്നത്. ഈ രണ്ട് എണ്ണകാലവും അവയ്ക്കിടയിൽ വിട്ടു കളഞ്ഞ സമയവും ചേർന്നതാണ് താളം. താളങ്ങളെ സംബന്ധിച്ചി ടത്തോളം "അക്ഷരകാലം" എന്ന് ഇത് അറിയപ്പെടുന്നു. 2 എണ്ണ കാലങ്ങൾക്കിടക്ക് വിടുന്ന നിശ്ശബ്ദകാലത്തെ 'മാത്ര' എന്ന് പറ യുന്നു. ഒരു എണ്ണം കൊട്ടാനെടുക്കുന്ന സമയത്തെ "ഒരക്ഷര കാലം" എന്നു പറയുന്നു.

## © ഉടുക്കിലെ താള പ്രകൃതി

'കിടതക' എന്നത് മധ്യകാലത്തിൽ 4 അക്ഷരകാലത്തിലുള്ള ഒരു വായ്ത്താരിയാകുന്നു. ഈ 4 അക്ഷരസമയകാലത്തെ (4 സെക്കന്റ്) ഒരു മാത്രാകാലം എന്നു പറയും. അതുതന്നെ വിളംബ കാലം പതികാലം എന്നിങ്ങനെ പിന്നോട്ടും, ദ്രുതം, അതിദ്രുതം എന്നിങ്ങനെ മുന്നോട്ടും പ്രയോഗിക്കുമ്പോൾ സമയദൈർഘ്യത്തിൽ സാരമായ വ്യതിയാനങ്ങൾ വരുന്നുണ്ട്. ഈ വ്യതിയാനത്തെ "കാല മാറ്റം' എന്ന സംജ്ഞയാൽ അറിയപ്പെടുന്നു.

| | | | |
|---|---|---|---|
| വിളംബകാലം | ഒന്നാംകാലം | കി ട ത ക | 8 അക്ഷരകാലം പിന്നോട്ട് |
| പതികാലം | 2-ാം കാലം | കി ട ത ക | 6 അക്ഷരകാലം പിന്നോട്ട് |
| മധ്യകാലം | 3-ാം കാലം | കി ട ത ക | 4 അക്ഷരകാലം പിന്നോട്ട് |
| ദ്രുതകാലം | 4-ാം കാലം | കി ട ത ക | 2 അക്ഷരകാലം പിന്നോട്ട് |
| അതിദ്രുതകാലം | 5-ാം കാലം | കി ട ത ക | ¼ അക്ഷരകാലം പിന്നോട്ട് |

ഇത് ഒരു ഏകദേശകണക്കു മാത്രമാണ്. മറ്റു വാദ്യങ്ങ(ചെണ്ട, തിമില)ളിലെ 'കാലമാറ്റം' ഗോപുരാകൃതിയിലാണ് മുന്നേറുക. കൊട്ടി കൂർപ്പിക്കലാണ് അതുകളിൽ നടക്കുന്നത്.

എന്നാൽ ഉടുക്കിൽ താളം മാത്രമല്ല പാട്ടും ഒപ്പം നീങ്ങേണ്ട തുണ്ട്. ആകയാൽ ഒരേ ദൈർഘ്യമുള്ള പാട്ടുവരികളെ പകുതിയിൽ കുറഞ്ഞ നിലയിൽ അവതരിപ്പിക്കുന്നത് അരോചകമായിത്തീരുമെന്നതിനാൽ, ഏകദേശം പാതി വിടർന്ന താമരപ്പൂവിന്റെ രീതിയിലെ അതു ചുരുങ്ങുകയുള്ളൂ.

എണ്ണപ്പെരുപ്പത്തിൽ ഉടുക്കിലെ രീതി താളവട്ട എണ്ണത്തിന്റെ നേർ ഇരട്ടി, മുന്നിരട്ടി, നാലിരട്ടി, അഞ്ചിരട്ടി, ആറിരട്ടി എന്നിങ്ങനെയാണ്. അത് എത്രയായാലും ആദ്യമിട്ടതാളവട്ടത്തിൽ ഒതുങ്ങിയിരിക്കണം.

അനേകം താളവട്ടങ്ങളിലൂടെയാണ് ഒരു പാട്ട് അവതരിപ്പിക്കപ്പെടുന്നത്. 25 വരികളുള്ള ഒരു പാട്ട് മുന്താളത്തിൽ അവതരിപ്പിക്കുമ്പോൾ 5 അല്ലെങ്കിൽ 6 താളവട്ടങ്ങളിലൂടെ പാട്ടിനെ അത്രഭാഗങ്ങളാക്കിയാണ് ചെയ്യുന്നത്. ആദ്യഘട്ടത്തിലെ 2 വരികൾ ആദ്യകാൽ വട്ടത്തിലും, പിന്നീടുള്ള ഈരണ്ടു വരികൾ ആദ്യകാൽവട്ടത്തിന്റെ തെരളി, കൂട്ടിപ്പിടുത്തം, ഉരുള്, ഇരട്ടി എന്നിങ്ങനെ എണ്ണം കയറ്റി അവസാനിപ്പിക്കുന്നു. ആ ഘട്ടത്തിനാകെ വന്നതിൽ അല്പം കുറഞ്ഞ സമയത്തിൽ 2-ാം ഘട്ടവും, അതിലും അല്പം കുറഞ്ഞ സമയത്തിൽ 3-ാം ഘട്ടവും ഇങ്ങനെ മുന്നേറി ഇട്ടതാള വട്ടസമയത്തിന്റെ 1/3 ഭാഗത്തിൽ പാട്ട് 25 വരികളും തീർന്ന് അവസാനിപ്പിക്കുന്ന രീതിയാണ് ഉടുക്കിലുള്ളത്.

ഒരു താളത്തിന്റെ ആദ്യഎണ്ണത്തിനുസമാന്തരമായി (അതായത് എണ്ണകാലത്തിൽ കവിഞ്ഞ സമയം വരാതെ) ഒരേ ക്രമത്തിൽ കൃത്യമായി എണ്ണങ്ങൾ കൊട്ടി താളവട്ടം തികയ്ക്കുന്നുവെങ്കിൽ അതിൽ മാത്രകൾ ഒന്നും തന്നെ വിടുന്നില്ല എന്നു ധരിക്കണം. അതു കൊട്ടിതികയ്ക്കാനെടുത്ത സമയമാണ് ആ താളത്തിന്റെ 'മാത്രാകാലം' ആ താളത്തിന്റെ പിന്നീടുള്ള കാലമാറ്റങ്ങളും അതേ രീതിയിൽ ആയിരിക്കണം.

താളപ്രകൃതി അനുസരിച്ച് അതിലെ എണ്ണങ്ങളും, മാത്രകളും ചേർന്ന് പ്രത്യേക അനുപാതങ്ങളിൽ വിന്യസിക്കപ്പെട്ടവയാണ് ഓരോ താളവും ആ പ്രത്യേകതകളും അനുപാതക്രമങ്ങളും ശരിയായി പാലിക്കപ്പെടുമ്പൊഴേ അതത് താളങ്ങളുടെ നിയതമായ "താളനിറം" കിട്ടുകയുള്ളൂ.

ശാസ്താംപാട്ടിനുപയോഗിക്കുന്ന സമസ്തതാളങ്ങളേയും കുറിച്ച് വിശദമായ വസ്തുതകൾ അടുത്ത അധ്യായങ്ങളിൽ കൊടുക്കുന്നുണ്ട്. ഈ പ്രകരണത്തിൽ താളങ്ങളിലെ മാത്രാസംവിധാനക്രമം വിവരിക്കുന്നു.

## (C) ശാസ്താംപാട്ട് താളങ്ങളിലെ മാത്രാസംവിധാനം

### 1. ഏകതാളം

ഒരു ഏകതാളത്തിന് ഏഴ് എണ്ണങ്ങളും, കാലാശ്രിതമായി

(വിളംബം, പതി, മധ്യ, ദ്രുത, അതിദ്രുതം) എണ്ണങ്ങൾക്കിടക്ക് അത്ര തന്നെ ഇടവേളകളും ഒന്നാമത്തേയും, രണ്ടാമത്തേയും അടുക്കുകൾക്കു മധ്യേ 2 എണ്ണകാലത്തിന് തുല്യമായ ഒരു മാത്രയും എന്നതാണ് ഏകതാളത്തിന്റെ മാത്രാദീക്ഷ സംബന്ധിച്ച ഒരു രീതി.

ഉദാ:- ധ-ത്തി - ത്തി - ത്തി ⊗ ധ - ത്തി - ത്തി -

അതുതന്നെ ആവർത്തിക്കുമ്പോൾ 2 എണ്ണകാലത്തിന് സമമായ ഒരു മാത്രയിട്ട ശേഷം ⊗.ധ - ത്തി - ത്തി - ത്തി ⊗ ധ - ത്തി - ത്തി.

2 ഏകതാളത്തിന്നിടക്ക് 3 മാത്രകൾ വരും.

മാത്ര മുൻപേ കൊടുത്ത് സമാന്തരമായി എണ്ണങ്ങൾ കൊട്ടിത്തികക്കുന്ന സമ്പ്രദായവുമുണ്ട്. മധ്യത്തിലെ മാത്ര തുടക്കത്തിലാക്കിയെന്നു മാത്രം. പക്ഷേ ഈ 2 ഏകങ്ങൾക്കിടക്ക് 2 മാത്രയേ വരികയുള്ളൂ.

ഉദാ: ⊗ ധ - ത്തി - ത്തി - ത്തി - ധ - ത്തി - ത്തി ⊗

ധ - ത്തി - ത്തി - ത്തി - ധ - ത്തി - ത്തി

2 വിധമായാലും തെരളിയിൽ മാറ്റം വരുന്നില്ല.

**2. രൂപകതാളം**

2 എണ്ണകാലത്തിന് സമമായ 2 മുൻമാത്രകളിട്ട് ധത്തി. വീണ്ടും 2 മാത്രയിട്ട് ധത്തി 1 എണ്ണകാലം മാത്രയിട്ട് ത്താ വീണ്ടും 1 എണ്ണകാലമാത്രയിട്ട് തിന്ത, വീണ്ടും 1 മാത്രയിട്ട് ത്ത, വീണ്ടും 1 മാത്രയിട്ട് തിന്ത.

ഉദാ: ⊗⊗ ധത്തി ⊗⊗ ധത്തി ⊗ ത്ത

⊗ തിന്ത ⊗ ത്ത ⊗ തിന്ത

ഇത് തന്നെ ½ ശീൽ താളത്തിനു ശേഷം മാത്രാ സ്ഥാനങ്ങളിൽ മാറ്റം വരുത്തി വിവിധ പ്രകാരങ്ങളിൽ കൊട്ടി വരുന്നുണ്ട്.

**3. ചെമ്പട താളം**

തിം കൊട്ടി മാത്രയിട്ട് പിന്നീട് 4 എണ്ണങ്ങൾ സമാന്തരമായി കൊട്ടിയശേഷം 2 മാത്രയിട്ട് പിന്നീട് സമാന്തരമായി 3 എണ്ണങ്ങൾ. 1 മാത്രയിട്ട് പിന്നീട് സമാന്തരമായി 2 എണ്ണങ്ങൾ. 1 മാത്രയിട്ട് 1 എണ്ണം വീണ്ടും 1 മാത്രയിട്ട് 1 എണ്ണം, മാത്രയിട്ട് 2 എണ്ണം.

ഒരുവരി താളവട്ടത്തിന് 7 മാത്രകൾ.

ഉദാ: തിം ⊗ ന്ത - തി - ന്ത - ത്ത

⊗⊗ തിം - ന്ത - ത്ത ⊗ തി - ന്ത

⊗ തിം ⊗ തിം ⊗ തിന്ത

**4. കാരിക താളം**

മുൻമാത്രയിട്ട് ത്താ, വീണ്ടും 1 മാത്രയിട്ട് തിന്തത്ത. പിന്നെ 1 മാത്രയിട്ട് കിടതി. പിന്നെ 1 മാത്രയിട്ട് കിടതി. 1 മാത്രയിട്ട് ത്തെ 1 മാത്രയിട്ട് കിടതി. ആകെ 1 വരി താളവട്ടത്തിന് 6 മാത്രകൾ.

ഉദാ: ⊗ ത്താ ⊗ തി - ന്ത - ത്ത ⊗ കിടതി

⊗ കിടതി ⊗ ത്തെ ⊗ കിടതി

**5. വർമ്മതാളം (എണ്ണികയ്യ്)**
തി കൊട്ടി 1 മാത്രയിട്ട് 2 തിതി കൊട്ടി 1 മാത്രയിട്ട് 3 തിതിതി കൊട്ടി
വീണ്ടും മാത്രയിട്ട് 4 തിതിതിതി ആകെ 3 മാത്രകൾ
ഉദാ: തി ⊗ തിതി ⊗ തിതിതി
⊗ തി തി തി തി
**6. കുംഭതാളം**
സമാന്തരമായി 4 എണ്ണങ്ങൾ പിന്നെ തിതി കൊട്ടി 1 മാത്ര യിട്ട് സമാന്തരമായി 2 എണ്ണങ്ങൾ പിന്നെ തിതി കൊട്ടി 1 മാത്രയിട്ട് 1½ അക്ഷരകാലഅകലത്തിൽ വീണ്ടും 3 എണ്ണങ്ങൾ വീണ്ടും തിതി.
ഒരു വരിതാളവട്ടത്തിന് 2½ മാത്ര
ഉദാ: തി - തി - തി - തി തിതി
⊗ തി - തി തിതി ⊗ തി - തി - തി - തിതി
**7. ചുഴാരി താളം**
2 എണ്ണകാലത്തിന് സമം 2 മാത്രകളിട്ട്
ധത്തി, 1 എണ്ണകാലം മാത്രയിട്ട് ത്തി
വീണ്ടും 2 മാത്ര ധത്തി 1 മാത്ര ത്തി 1 മാത്ര ത്തി
വീണ്ടും 2 മാത്ര ധത്തി ഓരോ മാത്രകൾ ഇടവിട്ട്
3 ത്തി. പിന്നേയും 2 മാത്രകഴിഞ്ഞ് ധത്തി
ആകെ 14 മാത്രകൾ.
ഉദാ: ⊗⊗ ധത്തി ⊗ ത്തി
⊗⊗ ധത്തി ⊗ ത്തി ⊗ ത്തി
⊗⊗ ധത്തി ⊗ ത്തി ⊗ ത്തി ⊗ ത്തി
⊗⊗ ധത്തി
**8. മുത്താളം**
കിടതി ⊗ ത്തി ⊗ ത്തി
**9. നാലാം താളം**
ധ - ത്തിം ⊗ ന്തക ⊗ തിന്തത്ത
ഒരു താളവട്ടത്തിന് 2 നാലാം താളം 5 മാത്രകൾ
**10. തൃപുടതാളം**
തക - തക ⊗ തക
ഒരുതാളവട്ടത്തിന് 4 തൃപുട - 7 മാത്രകൾ

(പ്രാദേശിക വ്യത്യാസങ്ങൾ നിലവിലുണ്ട്)

N.B. വൃത്തത്തിനകത്തെ നക്ഷത്രചിഹ്നം
(⊗) മാത്രയെ സൂചിപ്പിക്കുന്നു.
(-) ഒരു അക്ഷരകാല അകലചിഹ്നം

❖❖❖❖❖

ശാസ്താംപാട്ടിലെ കാലനിർണ്ണയം ©

ഒരു വരിതാളവട്ടത്തിനുള്ള സമയകാലം

മധ്യകാലത്തെ 4 അക്ഷരകാലം = 1 മാത്രാകാലം

1 അക്ഷരകാലം = 1 സെക്കന്റ്

| താളങ്ങൾ | വിളംബകാലം | | പതികാലം | | മധ്യകാലം | | ദ്രുതകാലം | | അതിദ്രുതകാലം | |
|---|---|---|---|---|---|---|---|---|---|---|
| © | | | | | പാടിക്കൊട്ടാനെടുക്കുന്നസമയം | | | | | |
| | മാത്രകാലം | സെക്കന്റ് | മാത്രാകാലം | സെക്കന്റ് | മാത്രകാലം | സെക്കന്റ് | മാത്രകാലം | സെക്കന്റ് | മാത്രകാലം | സെക്കന്റ് |
| 1. മുത്താളം (20 എണ്ണം) | 6 | 24 | 5 | 20 | 4 | 16 | 3 | 12 | 2 | 8 |
| 2. തൃപുട (24 എണ്ണം) | 6 | 24 | 5 | 20 | 4 | 16 | 3 | 12 | 2 | 8 |
| 3. നാലാം താളം (14 എണ്ണം) | 6 | 24 | 5 | 20 | 4 | 16 | 3 | 12 | 2 | 8 |
| 4. ഏകം (14 എണ്ണം) | 6 | 24 | 5 | 20 | 4 | 16 | 3 | 12 | 2 | 8 |
| 5. രൂപം (20 എണ്ണം) | 10 | 40 | 9 | 36 | 8 | 32 | 6 | 24 | 4 | 16 |
| 6. ചെമ്പട (14 എണ്ണം) | 7 | 28 | 6 | 24 | 5 | 20 | 4 | 16 | 3 | 12 |
| 7. കാരിക (28 എണ്ണം) | 6 | 24 | 5 | 20 | 4 | 16 | 3 | 12 | 2 | 8 |
| 8. വർമ്മം (20 എണ്ണം) | 8 | 32 | 7 | 28 | 6 | 24 | 5 | 20 | 4 | 16 |
| 9. കുംഭം (30 എണ്ണം) | 8 | 32 | 7 | 28 | 6 | 24 | 5 | 20 | 3 | 12 |
| 10. ചുഴാരി (14 എണ്ണം) | 9 | 36 | 8 | 32 | 7 | 28 | 4 | 16 | 3 | 12 |

## അധ്യായം 2
## ശാസ്താംപാട്ട് താളങ്ങൾ

ശാസ്താംപാട്ട് താളങ്ങളെ A ആദിതാളങ്ങൾ, B - ചൂഴാദി താളങ്ങൾ, C - പുറംതാളങ്ങൾ, D - വന്ദനതാളങ്ങൾ എന്നീ 4 പ്രകാരങ്ങളിൽ തിരിക്കാവുന്നതാണ്.

**A. ആദിതാളങ്ങൾ**

മുത്താളം, തൃപുട, നാലാംതാളം, കാവടിച്ചിന്ത്, കുമ്മി എന്നിവയെ ആദിതാളവിഭാഗത്തിൽ പെടുത്താവുന്നതാണ്. ഇവ പ്രായേണ ശാസ്താംപാട്ടിന്റെ ആദ്യകാലതാളങ്ങളായിരുന്നു. ഇവയെ ലളിതതാള ഗ്രൂപ്പിൽ പെടുത്താവുന്നതാണ്. പേര് സൂചിപ്പിക്കും പോലെ പഴക്കമേറിയതും ലളിത കോമളങ്ങളുമാണ്.

**A1 മുത്താളം**

കിടതി ത്തി ത്തെ
കിടതി ത്തി ത്തെ
കിടതി ത്തി ത്തെ
കിടതി ത്തി ത്തെ

കിടതി ഒന്നാം അടക്കായും ത്തി ത്തെ രണ്ടാം അടക്കായും കൊട്ടുന്നു. 5 എണ്ണങ്ങൾ വീതം ഒരു വരിപാട്ടിന് 4 തവണ. (20 എണ്ണങ്ങൾ) 2 തവണ, (10 എണ്ണങ്ങൾ) എന്നിങ്ങനെ 2 പ്രകാരങ്ങളിൽ കൊട്ടിപ്പാടാവുന്നതാണ്.

**തെരളി (ചാറ്)**

തക തക തകതെ തകതെ തകതെ
തക തക തകതെ തകതെ തകതെ
തക തക തകതെ ഒന്നാം അടക്കായും തകതെ തകതെ
രണ്ടാം അടക്കായും കൊട്ടുന്നു. ആദ്യതാളവട്ടം ഇട്ട ക്രമത്തിലും, കാലത്തിലും തെരളിയും മറ്റും കൊട്ടിപ്പാടുക എന്നതാണ് നിയമം, ഒരു വരി പാട്ടിന് 2 തവണ തെരളി കൊട്ടണം.

**കൂട്ടിപ്പിടുത്തം**

മേൽപറഞ്ഞ വായ്ത്താരി (തെരളി) തന്നെ മാത്രവിടാതെ (പഴുതില്ലാത്ത വിധം) കൊട്ടി കയറുന്നതിനെ തെരളി കൂട്ടിപ്പിടുത്തം എന്ന് പറയുന്നു.

**ഇരട്ടി (ഉരുൾ കയ്യ്)**

മേൽപ്പറഞ്ഞ തെരളി വായ്ത്താരി തന്നെ ഉരുളു കയ്യാക്കി ഒരു വരി പാട്ടിന് 4 തവണ (ആദ്യകാൽ എണ്ണത്തിന്റെ ഇരട്ടി എണ്ണങ്ങൾ) ഉരുട്ടി കൊട്ടുന്നതിനെ ഉരുൾകയ്യ് എന്നു പറയുന്നു.

അടുത്ത വരി പാട്ടിന് ഈ ഉരുൾ കയ്യു തന്നെ ദ്രുതത്തിൽ കൂട്ടിപിടിച്ച് ഒന്നാം താളവട്ടം അവസാനിപ്പിക്കുന്നു.

ഉടുക്കിലെ ഏതുതാളത്തിൽ പാടികൊട്ടുമ്പോഴും അനുക്രമമായി മുന്നേറേണ്ടുന്ന പൂർവ്വാചാര്യ സമ്മതമായ രീതിയാണിത്.

ഇനി മുത്താളം ആദ്യം തുടങ്ങിയ ആദ്യകാലതാളവായ്ത്താരിയിൽ തന്നെ വീണ്ടും തുടങ്ങി ക്രമമനുസരിച്ച് കൊട്ടിപ്പാടാം. അല്ലെങ്കിൽ മുത്താളത്തിന്റെ മറ്റു പ്രകാരങ്ങളിൽ മുന്നേറാം. സദസ്സിന് ഏറെ ഇഷ്ടപ്പെടുക വൈവിധ്യങ്ങളാകുമല്ലോ?

**മുത്താളത്തിന്റെ തെരളി മറ്റൊരു വിധം:-**

ഒന്നാംതാളവട്ടം കഴിഞ്ഞ് രണ്ടാം താളവട്ടത്തിൽ മുത്താളത്തിന്റെ ആദ്യകാല താളവായ്ത്താരി കൊട്ടിപാടി അതിന്റെ തെരളി സ്ഥാനത്ത്

തതിംന്ത കിടതെ ധത്തിം ധത്തിം
തതിംന്ത കിടതെ ധത്തിം ധത്തിം

എന്നിങ്ങനെ ഒരു വരിതാളവട്ടത്തിന് 2 തവണ കൊട്ടുക. അടുത്ത വരി പാട്ടിന്

തതിംന്ത കിടതെ കിടതെ കിടതെ
തതിംന്ത കിടതെ കിടതെ കിടതെ

എന്നിങ്ങനെ പഴുതില്ലാതെ കൂട്ടിപ്പിടിക്കുക 2 തവണ മാത്രം.

ഇരട്ടി (ഉരുൾ കയ്യ്)

അടുത്തവരി പാട്ടിന്

കൃകൃത ക്കിട കിട തകതെ ധത്തിം കൃകൃതത്ത
കൃകൃത്യ ക്കിട കിട തകതെ ധത്തിം കൃകൃതത്ത

എന്നിങ്ങനെ ഉരുട്ടിപ്പിടിച്ച്

അടുത്ത വരി പാട്ടിന്

കൃകൃതക്കിട കിടതെ കിടതെ കിട കൃകൃതത്ത കൃകൃകത്ത എന്ന് ½ ശീൽക്കും ബാക്കി ½ ശീൽക്ക്

കൃകൃത ക്കിട കിട കിടതെ കിടതെ കൃകൃതത്തെ കൃകൃതത്തെ - എന്നും ദ്രുതകാലമായി കൊട്ടി ആ താളവട്ടം അവസാനിപ്പിക്കണം.

**മുത്താളത്തിന്റെ അടക്കുകൾ (തൂക്ക്)**

അടുത്ത താളവട്ടം മുതൽ മുത്താളത്തിന്റെ വിവിധങ്ങളായ അടക്കുകൾ കൊട്ടിതുടങ്ങാം. താഴെ 5 പ്രകാരങ്ങളിലുള്ള അടക്കുകൾ മാത്രം കൊടുക്കുന്നു.

1. ത്താതിന്തത്താ തിന്ത തിന്ത (2 തവണ)
2. തക തക തകതെ തകതെ തകതെ (2 തവണ)
3. ത്തകിടതെ ത്തകിടതെ കിടതെ കിടതെ (2 തവണ)

4. തതികിടതെ തതികിടതെ കിടതെ കിടതെ (2 തവണ)
5. (തതിംന്തകിടതെ)² (ധകധകതെ)² (2 തവണ)

**മുത്താളത്തിന്റെ താരികൾ**

1. കൃകൃതിത്തി ധിത്തിത്തി (കൃകൃതിത്തിത്തി)² (2 തവണ)
2. കൃകൃതിത്തി ധിത്തി ധിത്തിത്തി (കൃകൃതിത്തിത്തി)² (2 തവണ)
3. കൃകൃതത്തിം കിടകിടകിടതി (ത്തീം കിട കിടതി)² (2 തവണ)
4. കൃകൃതത്തീം കിടത്തകിടകിടതി (ത്തീം കിട കിടതി)² (2 തവണ)
5. കൃകൃത്തീം കിടത്തധിത്തീം കിടകിടതി (ത്തീംകിടകിടതി)² (2 തവണ)

എന്നിങ്ങനെ കൈസാധകം പോലെ എണ്ണങ്ങൾ കയറ്റികൊട്ടാവുന്നതാണ്.

മുത്താളത്തിന്റെ മറ്റൊരു പ്രകാരത്തിലുള്ള അടക്കുകൾ താഴെ കൊടുക്കുന്നു. ഇവ ഓരോന്നും ഒരു വരി (ശീൽ) പാട്ടിന് 4 തവണ വീതം കൊട്ടണം. ഓരോ അടക്കിന്റെയും 2-ാംമത്തെ വരിക്ക് കൂട്ടിപ്പിടിക്കണം.

1. തക തക തകതെ (4 തവണ)
2. കിട കിട തിത്തി (4 തവണ)
3. കിട കിട കിടതി (4 തവണ)
4. തക തകതെ തക തകതെ തകതെ (4 തവണ)
5. കിട കിടതി കിട കിടതി കിടതി (4 തവണ)
6. കിട തിത്തി ധിത്തിം തകതകതെ (4 തവണ)
7. കിട തിത്തി ധിത്തീം ധിത്തിത്തീം (4 തവണ)
8. കിട തിന്തക തിന്തക ധിത്തിത്തീം (4 തവണ)
9. തക തക തക തക തക തക തകതെ (4 തവണ)

**മുത്താളം 3 വിരൽ**

തിം ന്ത ത്തീം, തിം ന്ത ത്തീം
തിം ന്ത ത്തീം, തിം ന്ത ത്തീം
ഒരു വരി പാട്ടിന് 12 എണ്ണങ്ങൾ

തെരളി

(1) തക തക തക (4 തവണ)
(2) തക തക തകതെ (4 തവണ)

അടുത്ത വരിക്ക് കൂട്ടിപ്പിടിക്കുക

(3) ധകധക ധകധക ധകധക (4 തവണ)
(4) തതിംന്ത കിടതെ (4 തവണ)
(5) തതിന്ത കിടതക (4 തവണ)
(6) കിടധക്കിട കിടതെ കിടതത്തെ (4 തവണ)

കൂട്ടിപ്പിടിക്കുക

**A2 തൃപുട താളം**
വായ്ത്താരി: തക തക - ത്തക (4 തവണ)
അടുക്കുകൾ: 1 തക തക 2 - ത്തക
6 വിരൽ എണ്ണമാണ് ഒരു തൃപുടക്ക് - എന്നാൽ 8 അക്ഷരകാലമാണ് തൃപുടകാലം - "തക"യ്ക്ക് സമമായ സമയം ഇടയ്ക്ക് കൊട്ടാതെ വിടുന്നു.

**തൃപുട തെരളി (ചാര്)**

8 അക്ഷരകാലത്തിൽ "തളിരിട്ട കളിക്കളം" അല്ലെങ്കിൽ "തവിടിട്ട പുതുക്കലം" എന്ന വായ്ത്താരി കീഴ്പ്പോട്ടടിച്ച് 4 തവണകൊട്ടിയാൽ തൃപുട താളത്തിന്റെ തെരളിയായി. അതുതന്നെ കൂട്ടിപ്പിടിച്ച് അടുത്ത വരിപാട്ടും പാടുക.

**ഉരുൾകയ്യ്**

കിടുകിടുതെ കിടുകിടുതെ കിടുതെ (4 തവണ)
അടുത്ത വരിക്ക് അതുതന്നെ ദ്രുതകാലത്തിൽ കൂട്ടി പിടിച്ച് താളവട്ടം പൂർത്തിയാക്കാം.

അടുത്ത വരിക്ക് ആദ്യം തുടങ്ങിയപോലെ തുടങ്ങി അതേപോലെ മുന്നേറുകയോ അല്ലാത്തപക്ഷം അടക്കുകളും, താരികളും, കൊട്ടിത്തുടങ്ങുകയോ ആകാം, പതികാലമാകും നന്നാവുക.

**തൃപുട അടക്കുകൾ**

1. ധിത്തി ധിത്തി ത്തി (4 തവണ)
2. കിടതത്തി കിടതത്തി കിടതി (4 തവണ)
3. കിടതിത്തിക കിടതിത്തിക കിടതി (4 തവണ)
4. കിട കിട കിട കിട കിട കിട കിടതി (4 തവണ)

അതുതന്നെ ദ്രുതമായി കൂട്ടിപ്പിടിക്കുക

5. കിട കിടതി കിട കിടതി കിടതി (4 തവണ)
6. കിടതിത്തീം കിടതി ത്തീം കിടതി (4 തവണ)
   അതുതന്നെ മേൽപ്പോട്ടും കീഴ്പ്പോട്ടും
7. കിട കിട കിടതിം കിടകിടകിടതീം കിടകിടതീം (4 തവണ)
8. (കിടതിന്തക തിന്തകതെ)² കിടതിന്തകതെ (4 തവണ)
9. (കിടതിന്തക കിടകിടതീം)² കിടകിടകിടതീം (4 തവണ)
   അതുതന്നെ ദ്രുതമായി കൂട്ടിപ്പിടിക്കുക

**തൃപുട താരികാലം ***

1. (കൃകൃതിത്തീം ധിത്തിത്തി)² കൃകൃതിത്തിത്തി (4 തവണ)
2. (കൃകൃതത്തീം കിടകിടതി)² കൃകൃത കിടകിടതി (4 തവണ)
3. (കൃകൃത്തീം ധതികിടതി)² ത്തീംകിടകിടതി (4 തവണ)
4. (കൃകൃതത്തീം ധിത്തീം കിടകിടതി)² ത്തീം കിടകിടതി (4 തവണ)
5. (കൃകൃതത്തീം ധതിത്ത കിടകിടതി)² ത്തീം കിടകിടതി (4 തവണ)
   (വിരൽ മാറ്റം ശ്രദ്ധേയം)

---

* ബ്രാക്കറ്റിനകത്തെ വായ്ത്താരി പുറമേകൊടുത്ത എണ്ണത്തിനത്ര തവണ ആവർത്തിക്കേണ്ടതാണ്.

6. കൃകൃതത്തീം ധക്കിട കിട കിടതെ)[2] ത്തീം കിടകിടതെ(4 തവണ)
7. കൃകൃതക കൃകൃതക കൃകൃതകതെ)[2] ത്തീം കൃകൃതകതെ(4 തവണ)
ദ്രുതകാലത്തിൽ കൂട്ടിപ്പിടിക്കുക

എന്നിങ്ങനെ തുടരാം. ഇപ്രകാരം മുന്നേറുകയാണെങ്കിൽ സാമാന്യം ദൈർഘ്യമുള്ള ഏതൊരു പാട്ടും തീർന്ന് താളഭാഗങ്ങൾ ബാക്കിയാകും. ഒരിക്കൽ കൊട്ടിയ താളഭാഗങ്ങൾ ഒരിക്കലും ആവർത്തിക്കേണ്ടി വരികയില്ല. സദസ്സിന് ഇത് അത്യന്തം ഹരമേറ്റും. അനുഭവമാണ്. തൃപുട "തലതിരിച്ചും" കൊട്ടിപ്പാടുന്ന സമ്പ്രദായമുണ്ട്. പക്ഷേ അതിന്നനുസരിച്ച് തെരളി കൊട്ടിക്കാണാറില്ല. താളത്തിനകത്ത് മനോധർമ്മങ്ങൾ അനുവദനീയമാണ്. പക്ഷേ അതിനനുസരിച്ച അനുബന്ധ ഘടകങ്ങൾ ഉചിതമായിരിക്കണമെന്നും ഓർക്കേണ്ടതുണ്ട്.

A3 നാലാം താളം

a വായ്ത്താരി : ധത്തിം ധകത്തീം തിത്തെ
ധത്തീം ധകത്തീം തിത്തെ
മുത്തൻ മുതുക്കൻ ചെണ്ട
പാതി പഴക്കം ചെന്നു എന്നും,
ചെക്കൻ കുരുത്തം കെട്ടോൻ
ചക്കി ക്കുടുപ്പാ നില്ല
എന്നുമാണ് നാലാം താളത്തിന്റെ പഴയ വായ്ത്താരി. ഒരു വരി പാട്ടിന് 14 എണ്ണങ്ങൾ.
അടുക്കുകൾ : ധത്തിം ധകത്തീം/ തിത്തെ (2 അടക്ക്)

b എന്നാൽ
ധത്തിം ധക തിന്തത്ത

ധത്തിം ധക തിന്തത്ത എന്ന പ്രകാരത്തിൽ 3 അടുക്കിൽ 14 എണ്ണങ്ങൾ കൊട്ടുന്നതാണ് കൂടുതൽ മിഴിവുറ്റത്. ഈ രണ്ടു പ്രകാരങ്ങളിലും കൊട്ടിപ്പാടി വരുന്നുണ്ട്.

c. തെക്കൻ മുത്താളം

തുടക്കത്തിൽ ഒരു എണ്ണം മാത്രയിൽ വിട്ടുകളഞ്ഞും, അല്ലാതെയും 6 വിരൽ 2 അടക്കിൽ നാലാംതാളം കൊട്ടിവരുന്നുണ്ട്. ഇതിനെ "തെക്കൻ മുത്താളം" എന്നും വിളിക്കാറുണ്ട്. (തിംന്തക/ തിന്തത്ത)

ഏതു പ്രകാരത്തിലുള്ളതായാലും തെരളി -
കിടതി കിടതി / കിടതി കിടതി
കിടതി കിടതി/ കിടതി കിടതി
എന്നിങ്ങനെയാണ്.
അടുത്തവരിക്ക് കൂട്ടിപ്പിടിക്കുമ്പോൾ
കിടതി ധകി ധകി / കിടതി ധകി ധകി

## അദ്ധ്യായം 1
# ഇളവരസേവം - പടനിരപ്പ്

സ്വാമി അവതാരം കഴിഞ്ഞ് കുടിയിരുപ്പ് വരെയാണ് ശാസ്താം പാട്ടിന്റെ ഒന്നാംഘട്ടം. പൊന്നമ്പല മേട്ടിൽ ഇരുന്നശേഷം വിവിധ സന്ദർഭങ്ങളിൽ ഉണ്ടായിട്ടുള്ള സ്വാമിയുടെ അവതാരങ്ങൾ അധികവും സേവക ഭാവത്തിലാണ് അറിയപ്പെട്ടിട്ടുള്ളത്. അതിനാൽ ഇവയ്ക്ക് ലൌകികത മുന്നിട്ടു നിൽക്കുന്നു. ശ്രീ ധർമ്മശാസ്താവ് യോഗസ്വരൂപനും, ഗൃഹസ്ഥാശ്രമിയുമായി പ്രതിപാദിച്ചു കാണുന്നു. എന്നാൽ അയ്യപ്പഭാവം തികഞ്ഞ യോഗത്തിലും ബ്രഹ്മചര്യ നിഷ്ഠയിലും അധിഷ്ഠിതമെന്നു കരുതവെ അയ്യപ്പൻ വിളക്കിൽ സേവം പാട്ടുകളിലെ ചിലത് ഒഴിവാക്കേണ്ടതല്ലേ എന്ന് തോന്നിപ്പോകുന്നു.

ഇളവര സേവത്തിലെ പ്രതിപാദ്യം ഇളവരരാജന്റെ പുത്രിയുമായുള്ള തിരുവേളിയും, അതിനുള്ള ഒരുക്കങ്ങളുമാണ്.

ഇളവരസേവത്തിലെ "പടനിരപ്പ്" വിഭാഗത്തിൽ 14 പാട്ടുകൾ ഉണ്ട്. അവയിൽ അധികവും ആവർത്തനങ്ങളാകയാൽ, പ്രസക്തങ്ങളായ 1, 4, 11, 12, 13, 14 എന്നീ പാട്ടുകൾ മാത്രം ഇതിൽ ചേർക്കുന്നു.

1. ഇളവരസേവക്ക് പോകാനുള്ള ആലോചന (മുത്താളം, നാലാംതാളം)

അന്നത്തൂണിന്നരിയത് വാങ്ങി
മറു വീട്ടിൽ ഊണിളകൊണ്ടു
പിറ്റെന്നാൾ പുലർകാലെ
അമ്മാച്ചനെ അരികെ വിളിച്ച്
ഊരിൽ മികച്ച രാജാവെന്നാൽ
ഇളവരജൻ എന്നുണ്ടല്ലോ?
ഊരിൽ മികച്ച രാജാവെന്നാൽ
എവിടെയുണ്ട് നല്ലമ്മാച്ചാ
ഊരിൽ പെരിയ രാജാവെന്നാൽ
എത്രയും പെരിയവനത്രേ
നാടമ്പം എഴുപത് കാതം
കാടും നാടുമിരട്ടിയുമുണ്ട്
എന്നല്ല പോരിനു വിരുതൻ
കള്ളച്ചൂതിന്നതി വിരുതൻ താൻ
ഏല്ക്കുന്നോരുടെ നാടും ധനവും
പട സന്നാഹങ്ങളും പറിച്ചെടുക്കും
പെരുമയൊന്നും വേണ്ടമ്മാച്ചാ
നമ്മുടെ പടകുടനിരത്തുക വേഗം

2. പടനിരപ്പ്

കോലാഹല വാദ്യധ്വനിയൊടു
കൊടികുടതഴയൊക്കെ നിരത്തി
കൊമ്പൊടു കുഴൽ താളം ചെണ്ട
പെരുമ്പറയും ഉണ്ടൊരു ഭാഗേ
ആനകളെ പൊന്നണിയിച്ചു
നിരത്തിയൊരു ഭാഗേ നിറുത്തി
അതിശയമെഴും കുതിരപ്പടയെ
നിരനിരയെ നിരത്തി നിറുത്തി
ചെമ്പരിച കരിമ്പരിച പുനഃ
മേനി കലർന്നിന മിന്നിപ്പരിച
മികവിന തുളുവാളും
കടുത്തില കൈക്കിട ചൊട്ട
കോപ്പണിഞ്ഞിന കുതിരപ്പുറമേ
ജീനി ചമ്മട്ടികോൽ പിടിച്ച്
പരിചൊടു കാലാളും ചമയങ്ങൾ
ചമഞ്ഞിഹ നിരനിരയായ് നിന്നു
പടഹമിടയ്ക്കയും വെടിയുടെ ധ്വനിയും
പടമന്നർ തൻ വളർവിളിയും
വില്ലുമമ്പും കെട്ടും കൊല്ലും വാളും
കൊലക്കത്തി പീലിക്കുന്തം ചവളകൾ
മികവിയ മുരശുകൾ പരിഘം ഓരോ
പന്തിയിലവർ നിരനിര നിന്നേ
തരുണികൾ ചമഞ്ഞവരൊരു ഭാഗേ
കുരവധ്വനിയുണ്ടൊരു ഘോഷം
മികവിന പല്ലക്കും ചമയിച്ച-
ന്തോളത്തിന്നരികെ നിറുത്തി
കൊടികുടതഴശബരികളൊക്കെ
നിരനിരവെ നിറുത്തിയ ശേഷം
കൂസാതെ അമ്മാച്ചൻ താൻ
ഉടനെ തിരുമനസ്സറിയിച്ചത്

3. പടപുറപ്പാട്. താളം ചുഴാരി, മുത്താളം

പടകളൊക്കെ നിരന്നകമ്പടി
ഹരജനും പോയ് നീരാടിനാൻ
പരിചൊടെ നിയമങ്ങൾ ഭോജന
വും കഴിഞ്ഞൊരനന്തരം

മുടികെട്ടിയതിന്നിടയ്ക്കിടെ
തടവിൽ വെച്ചിന പുതുമലർ.
മുരളും വരിവണ്ടിന്നൊളിയിൽ കുറുനിര-
യ്ക്കഴകും ചന്ദ്രക്കല നെടിലവും.
വില്ലുവെല്ലുമ ചില്ലിതങ്ങളിൽ
മെല്ലവേ പൊരുളല്ലലായ്.
വിടർന്ന കമലത്തിനെതിർപോർനയനവും
കാതിലണിമുത്തു കുലകളും.
ചൊല്ലെഴുന്ന ഗളത്തിലങ്ങണിയുന്ന-
മാലപതക്കങ്ങളും
ശോഭയോടണിയുന്ന തോൾവള-
കങ്കണം വിരലിൽ മോതിരം
പട്ടുടുത്തൊരു കച്ചകെട്ടി-
യരയ്ക്കു പൊന്നരഞ്ഞാണവും
പരിചൊടെ തിരു തൃപ്പാദത്തിനു-
പൊന്നിട്ട തരിച്ചിലമ്പത്
ആടുമക്കൊടി ചൂടുമക്കുട-
യോടിണങ്ങി നടന്നുടൻ
ഊതുമക്കുഴലൊച്ച കേട്ടുല-
കങ്ങളൊക്കെ വിറക്കയും
കുരവ കുഴൽവിളി വിരുത് തരുണിയാൾ
അരചരും പല ഭാവവും
അടുത്തു ചെന്നണയുന്ന നേരത്ത്
അർക്കനങ്ങു ദയങ്ങൾ പോൽ
ആരിയൻ മകളായ കന്നി
കുളിപ്പാൻ തോഴികളോടുടൻ
വന്നു തങ്ങളിൽ നല്ല തോഴിമാ-
രൊത്തു പുക്കു കുളപ്പുര
മാധവൻ നിലവയ്യനും നില
പന്തിവായ്ക്കരെ പൂകിനാൻ
കന്യക സഖിമാരുമൊത്തു
കുളികഴിക്കുമളവതിൽ
കണ്ടു സേവകൻ കന്നിയെത്തദാ
കണ്ടു കന്യക അയ്യനെ
കണ്ടു തമ്മിലങ്ങേറ്റു കൺമുന
ഇണ്ടലേറി മനങ്ങളിൽ

കന്യക സഖിമാരുമൊത്തു
കുളിച്ചു മാളിക പുക്കത്
കന്യക സഖിയായ് വരുവതി
നെന്തു ചിന്തയമ്മാച്ചനേ
ഭുവനപതിയിളവരജൻ കന്യക
രാജസേവ കഴിക്കണം
തരുണീ ജനകന്റെ പുരിയിൽ പട-
യൊടു പുകിന്തുസേവ കഴിക്കുവാൻ

**4. ആരിയകന്യകാ ദർശനം**

ആറും ജടയണിന്തരനുടെ പുത്തിരൻ
അയ്യൻ പടയോടു നിലപന്തിയിൽ വാഴയെ
കൂറിട്ടൊരൊറ്റ ക്കുടതണൽ തൻകീഴെ
കോലാഹലത്തോടെഴുന്നെള്ളും നേരത്ത്
മാനിനിമാർ ചൂഴും ആളും ചെറുകന്യക
താനും സഖിമാരും പോയ് കുളിച്ചങ്ങിനെ
പട്ടൊടുവെള്ളൊലി ചാർത്തുന്നു കന്യക
പുതുമെയ്യിൽ കസ്തൂരി കുറികളഭം പൂശി
വളരിട്ടൊരഞ്ജനം തൊട്ടവൾ കന്യക
എട്ടുതരത്തില് ശിരസ്സാവും തൊങ്ങലും
ചേലുള്ള കൈവള വീശിക്കൊണ്ടങ്ങിനെ
കൊടുമയിലിളകുന്ന പോർമുല രണ്ടുമേ
ഹരനുടെ മകനയ്യൻ കണ്ടു മനം ചേർന്നു
വെള്ളത്തിലെ തിര തള്ളിവരും പോലെ
ഉള്ളം അഴിഞ്ഞങ്ങു നോക്കും നയനവും
സേവകനാർ ചെറുകന്യകയെ കണ്ടു
ചേർന്നു മനം കനിവുറ്റവർ തങ്ങളിൽ
അന്നം നടപോലെ കന്യാനടകൊണ്ടാൾ
ഏഴാകും മാളികയിങ്കൽ കരേറുന്നു
ഉറ്റുടൻ തോഴിമാരൊപ്പം ഗമിക്കുന്നു
ഏവം പടയും കുടയുമമ്മാച്ചനും
ഇളവരജന്റെ പടിത്തളം പുക്കയ്യൻ

**5. അരഭമണിന്തരസുതനയ്യൻ**

ഇളഹരജനെ സേവിപ്പാൻ
അഴകിയ പട കുട തഴ ശബരി-
കളൊക്കെ നിരത്തി നിറുത്തി
കരുവൂരമ്മാച്ചൻ പടകുട തഴ

ശബരികളൊക്കെ അടവെ നിരത്തി
കരുണാകരനയ്യനുമുടനെ
കുളികുറി നിയമങ്ങൾ കഴിച്ചു
താനങ്ങമൃതേത്ത് കഴിച്ചു
സർവ്വാഭരണങ്ങളിഞ്ഞു
തിരുമെയ് തിരുവായുധനിരയും
തിറമോടെയണിഞ്ഞു ഹിതത്തിൽ
ത്രിപുരങ്ങളെരിച്ചരനന്ദന
നഴകോടെ യെഴുന്നെള്ളുമ്പോൾ
ശംഖും കൊമ്പൊടു കുഴല് താളം
എടക്ക ഉടുക്കൊടുതമ്പേർ ഉണ്ട്
അമ്പും വില്ലും പരിചൊടു വാള്
കുന്തക്കാരവർ നിരനിരയുണ്ട്
മിന്നും വളർകിന്നരിയിട്ട പട-
മന്നർ പടയണിയുണ്ട്
കൊടിയും വെടി പടഹമതുണ്ട്
ഇടയിടയിൽ കുരവയുമുണ്ട്
നില്പന്തിക്കരികെ കാലാൾ
ചട്ടയിട്ടുകവാത്തു തുടങ്ങി
കുന്നും കുഴി തോടും പലവഴി
പാലങ്ങൾ നിരത്ത് കടന്ന്
വീടും കുടി പീടിക മാളിക
ഗോപുരം മണിമേടകൾ കോവിൽ
ഏറിയവഴി നാടുകൾ താണ്ടി
അന്തമില്ലാ പടകണിയോടെ
ഇളഹരജൻ കോവിൽ പുകഴ്ന്തു

**6. ഇളവരജ പുരത്തിൽ**

ആറണിന്തരപുത്തിരൻ മലയാളി
ചെന്നു നിലപന്തിയിൽ
വായ്ക്കരികെ പുക്കിതത്തിനൊടു
നോക്കുമപ്പരിചൊടാദരാൽ
ചൊല്ലെഴുന്ന കടലിൽ കുളിർത്ത കുളിർ-
ത്താമരയരികെ വണ്ടുമായ്
ചോദി വന്നു ദയമോട് അല്ലി-
വിടർന്നു പൂവിനുടാശ്രയം
ഇഷ്ടമുള്ള ചില പൂവറുത്തു മുടി-

യിങ്കൽ വെച്ചു സരസിച്ച പോൽ
എച്ചിലെന്ന് പുറകൈക്കുടഞ്ഞു
കളഞ്ഞു തേച്ചു കഴുകിച്ച പോൽ
കീഴടങ്ങിയ നാദവും തൊഴിലു-
മുണ്ട് മഞ്ജുള താരിയും
മാരകരക്ഷ എന്നു കേട്ടുവൻ
മനചിന്തയും തെളിവുറ്റുടൻ
വാരിവെച്ച മലർ കോർത്തിണക്കി
മതിവരുത്തി നീരാടിനാൻ
വാർത്ത തൻ മലരിനോടു നേർഗതി
ഒന്നുമില്ല സമമൊന്നുമേ
കുഞ്ജരത്തൊലിയുരിഞ്ഞുടുത്തുട-
നാടുമപ്പനുടെ പുത്തിരൻ
കൊന്നവില്ല് കൊലയാന തൻമുതു-
കിലേറി വൻ പടയോടഹോ
അഞ്ചുമുറ്റിളഹരജൻ മാളിക
പടിക്കരികെ ചെന്നു മലയാളി താൻ
ഹിതമോടവിടെ നിന്നാക്കാവുലരെ
വിളിച്ചു ദസവകൻ ചൊല്ലിനാൻ



### അധ്യായം 2

## ചൂതാട്ടം (ഇളവരസേവം)

ചൂതാട്ടം പാട്ടുകൾ 11 എണ്ണമാണ്. അവയിൽ ക്രമബദ്ധത യുള്ളവ മാത്രം ഇതിൽ ചേർക്കുന്നു.

1. അയ്യന് ഇളവരനൃപന്റെ സ്വീകരണം (താളം ചുഴാരി, വർമ്മം, എണ്ണിചുഴാരി)

ഉടനെ ചില പടയും കുടയും
        കാലാളും പദവികളോടെ
ഇളവര നൃപ കോവിലിന്നരികെ
        കോട്ടപ്പടിനിമുരെ ചെന്നു
ആനപ്പടി വാതിലകത്തെ
        കാപ്പാളരെ വിളിച്ചുരചെയ്തു
കരുതിപടി കാക്കുന്നവരെ
        കാവാളരെ പടിവാതിൽ തുറപ്പിൻ

ആരെന്ന് പേരും ഊരറിയാതെ
അഴിയൂരിപ്പടി തുറക്കുകയില്ല
ആരെവരെന്നും ചൊല്ലാമേ ഞാനും
ആളും പേരറികെ കേൾക്കുവിൻ നിങ്ങൾ
പരമശിവൻ എന്നുടെയച്ഛൻ
തയ്യൻ മോഹിനി ഉമയാളമ്മ
വേലായുധൻ ഗണപതി ജേഷ്ഠൻ
പറകിൽ ശ്രീ ഭദ്രയെന്നുടെ ഭഗിനി
ഇളങ്കുന്നപ്പുഴ അറുമുഖനനുജൻ
വെള്ളാളർ കുലം ജാതിയിൽലറിക
എന്നുടെ പേര് അറിയണമെങ്കിൽ
മന്നൻ മലയാളി സേവകനെന്ന്
ഊരും പേരും കേട്ടൊരു നേരം
ഹരജൻ മുഖ കല്പന നേടി
ഹരജനറിഞ്ഞു കല്പനവാങ്ങി
കാവാളർ പടിവാതിൽ തുറന്നു
ഉലകിടയഖിലം നടുങ്ങുമാറുള്ള
പടയണി കോലാഹലേയെഴുന്നള്ളി
കണ്ടു ഹരജൻ എതിരേറ്റു ഇരിപ്പാൻ
പൊന്നും വിരിപ്പായയിട്ടു കൊടുത്തു
സേവകനാർ ചെന്നു പായയിലിരുന്നു
ആമോദമോടെ കുശലം പറഞ്ഞു.
ഇരുന്നിനൊരളവിൽ കണ്ടു പൊന്നും പോർ
ചൂതും കളിക്കളവും കരുക്കളുമെല്ലാം
ചൂതെടുക്കാമോ പൊരുതാമോയെന്ന്
തങ്ങളിലുറ്റ് സേവം പറഞ്ഞു

2. ചൂതാട്ടത്തിന് പണയം ചൊല്ലൽ (താളം ചുഴാരി, രൂപകം, വർമ്മം)

പുരഹര സുതനെ എന്തിനാണിപ്പോൾ
പടയോടു കൂടി വന്നത് ഇവിടെ
പൊളിവചനം കൂടാതെത്തന്നെ
നേരായിട്ടിന്ന് പറയുക വേണം
ആരിയമങ്ക കന്യകയാളേ
വേൾക്കണമെന് കരുതി മനസ്സിൽ
എൻ മകളെ വേൾക്കണമെങ്കിൽ
ചൂതിലെന്നോട് ജയിക്കുക വേണം
ചൂതിലെന്നോട് ജയിച്ചവരില്ല

പോരിലെന്നോട് എതിർത്തവരില്ല
തന്നോടൊപ്പം ചൂതില്ലയെങ്കിലും
പൊരുതുക വേണം നല്ലിഹരജ
ചൂതിലെന്നോട് പൊരുതണമെങ്കിലോ
പണയം ചൊല്ലി പൊരുതുക വേണം
കൊടികുടതഴ തിരുമെയ്യാഭരണം
പണയമായ് ചൊല്ലീ പൊന്മകനപ്പോൾ
ആരിയൻ നാടും പെണ്മകളേയും
പണയമായ് ചൊല്ലി ഇളഹരജൻ താൻ
കരുതീ പണയം ഓലയിലെഴുതി
ഒത്തു പറഞ്ഞവർ കുറിയത് മാറി
നാളപ്പുലർകാലെ കളിപ്പതിന്നായി
നാളും പാർത്തവിടെ വസിച്ചാനയ്യൻ
ഉള്ളിൽ കൗശലത്തോടിളഹരജൻ
കള്ളച്ചുതെറിഞ്ഞു ജയിക്കാമതെന്ന്
ഉള്ളിൽ ചിന്തയോടയ്യനുമപ്പോൾ
പുള്ളിമാൻ മിഴിയെനിനന്തു കിടന്നു.

**3. ചൂതിന് കൊമ്പിട്ടിരിക്കൽ (തൃപുട താളം, മുത്താളം)**

കതിരവന്നൊളി കതിരിടും മുന്നേ
പ്രാത: കർമ്മമൊതുക്കിനാർ
പ്രാതലുണ്ടതി പ്രീതരായഹോ
ചൂതിന്നായൊരുങ്ങീടിനാർ.
മാളിക മുകളേറിച്ചെന്നു
കളിക്കളമതിൽ മുൻപില്
ഇഷ്ടമോടെ വരച്ചു രാശി
ക്കളങ്ങൾ കൊമ്പിടുവാനഹോ.
നാലുശാഖയതിലാറു പിരിയവും
ഷോഢശദ്വയമത് സഖേ
ഏകസാല മീരണ്ടു ശാഖയതിൽ
ഷോഢശ ദ്വയദളം സഖേ
നാദമുണ്ട് മണിപ്പോലെയങ്ങിരുവർ
കൺമിഴിച്ചു പ്രദക്ഷിണം
ഏകനെന്നു ചതുർദശം നയനം
ആരിവൻ പറയുകാ ദരാൽ
പശ്ചിമ ദിശിയച്ഛനെ നിനച്ച-
യ്യനും ഇരുന്നീടിനാൻ

പൂർവ്വദിക്കിലഭിമുഖനായി
അമ്മാച്ചൻ താനിരുന്നത്.
തെക്കു ദിക്കിലിളഹരജനും
മന്ത്രിയുത്തര ദിക്കിലും
രക്തവർണ്ണമായുള്ള ചൂതെ-
ടുത്താക്ക മോടിരുന്നയ്യനും
വെള്ളച്ചൂതെടുത്തയ്യൻ മന്ത്രി
യമ്മാച്ചനും ഇരുന്നീടിനാൻ
കാരിവർണ്ണ മിളഹരജനും
മന്ത്രി പച്ചയെടുത്തത്
ഇത്തരം നാലു കൊമ്പിലുമവർ
ചൂതുകൾ നിരത്തീടിനാർ
വാതുവെച്ച കളിയെന്ന ചിന്തയാൽ
വാശിയോടിരുന്നേവരും

4. ഒന്നാംകളി. അയ്യന് പണയനഷ്ടം (താളം രൂപകം, ചുഴാരി, വർമ്മം)

നാലു കൊമ്പാലവർ നാലു പേരും ഇരുന്നിട്ട്-
നാലു കൊമ്പുമൊത്തു പേരിട്ടു നിരത്തിയിറക്കി
നാലും മൂന്നും ഏഴ് എട്ട് പകിട പന്ത്രണ്ടെറിഞ്ഞു
തായം വെച്ചു പിന്നെ പുറമേയൊരുകായ നാലിനെണ്ണി
കരവൂരമ്മാച്ച നഞ്ചു കളിച്ചതിന് കയർത്താനയ്യൻ
കണ്ടർ മകനയ്യൻ മനമതി ലിണ്ടലുള്ള തകലുവാൻ
വീണ്ടും രണ്ടു പന്ത്രണ്ട മ്പിനോട് കളിച്ചു.
കണ്ടർമകൻ കണ്ടു അരചനിരുനാലെട്ടും കൊണ്ട് വെട്ടി
പെട്ടയുമിളകി വീണുരണ്ടു കായ-
എട്ടിരുമുന്നാറും കളിച്ചിള ഹരജൻ താൻ
ഇഷ്ടമോടെ കൊണ്ടു കെട്ടുവാൻ കൊണ്ടു വെച്ചു.
ചേർച്ചയില്ലിത് വെട്ടുകയും കെട്ടുകയും ആഗ്ര-
ഹങ്ങൾ കാട്ടരുതെന്നിള ഹരജനോടോതി-
ഒന്നുവെട്ടി കെട്ടി അതു ന്യായം ഞാൻ ചെയ്തത്
രണ്ടുവെട്ടി കെട്ടിക്കോൾകെന്നിള ഹരജനോതി.
പിന്നെ വന്ന കൈയ്ക്ക് തോറ്റു മന്നൻ മലയാളീ.
തന്റെ നാടും വീടും പണയമായ് നൽകി.
ഇത്രനല്ല എന്റെ നാടും വീടും പടഭണ്ഡാരം
തത്ര വേർപ്പെട്ടു വിശ്രമത്തിനു ഗതിവന്നുവശായി.
അർക്കനുമങ്ങസ്തമനം പ്രാപിച്ചു
ഇരുളാലെ മൂടി മഹീതലമാകെ

ചിത്തതാരിലോരോ ആഗ്രഹങ്ങൾ നിരൂപിച്ച്
ഉത്ഥാനം ചെയ്താൽ പിറ്റെന്നാൾ പുലർകാലെ

**5. 2-ാം കളി ഇളഹരജന്റെ തോൽവി പണയം തിരിച്ചു വാങ്ങൽ**
**(താളം ചുഴാരി, രൂപകം)**

കുറയരുതിനി ഇവരോടു നമുക്കിന്ന്
നേർകൊമ്പിലിരുന്നു നിലവയ്യനമ്മാച്ചൻ
ഈശനാർ മകനയ്യനും പാരം ഇളഹരജനുമായി
പരിചൊടു പണയത്തെ ചൊല്ലിനാർ വീണ്ടും.
ഇട്ടചൂതിനൊരേഴും അഞ്ചുമൂന്നും രണ്ടൊറ്റയും-
മായി ഇക്കണക്കിനു വീഴുന്നിളഹരജകൊമ്പത്തും
ഇളഹരജൻ കൊമ്പു രണ്ടും കെട്ടും മുൻപേ-
ഹിതമെടൈ വീഴ്ത്തിക്കരുപകുത്താനമ്മാച്ചൻ
അടച്ചു ചൊല്ലിയ പണയത്തെത്തരികയെന്ന്
കയർത്തു ചോദിച്ചാൻ ഹരിഹരസുതനയ്യൻ
മഹാപാപി ചതിച്ചോയെന്ന് മനതാരിൽ
കോപം പൂണ്ടിള ഹരജനുമപ്പോൾ

**6. സേവകന് തോല്വിയും പിന്നെ ജയവും (തൃപുട)**

ഇഷ്ടനാമിളഹരജനമ്പൊടു
പകിട കയ്യിലെടുത്തത്
പുഷ്ടിയോടു ചില വാചകങ്ങൾ
പറഞ്ഞുകൊണ്ട് കളിച്ചുടൻ.
എതിർത്തു പറഞ്ഞുള്ള കളികൾ കാണെടൊ
മറുതല എതിർത്തവർകളെ
എന്നു ചൊല്ലിയവരൊത്തു പോരി-
ന്നിരുന്നരൻ മകനയ്യനും
ഒത്തുനാലു കൊമ്പിങ്കലാക്കമായ്
നിരത്തി വെച്ചവരേവരും
ഇരു മൂന്നാറെട്ടും കളിച്ചു പന്ത്രണ്ട്
പതിനൊന്നിനു കെട്ടങ്ങെടുപ്പിച്ച്
മൂന്നാർ പന്ത്രണ്ടെട്ടു കളിച്ചു പെട്ടവെട്ടി-
പടക്കളത്തിലിട്ടൊന്ന് അലറിനാൻ-
അതുകണ്ടിളഹരജൻ നാണം കെട്ടു-
ചതി ചെയ്തതോർത്ത് പകിടയും
എടുത്തതിൽ നല്ല കരുത്തുറ്റ ഉപദേശം
നടത്തിക്കളിച്ചത് ഝടുതിയിൽ
എതിർത്തു പറഞ്ഞുള്ള കളികൾ കാണെടോ.

മറുതല। എതിർത്തവർകളെ
എന്നു ചൊല്ലിയെറിഞ്ഞിതാ പകിട-
യിങ്കൽ തോറ്റിതാനയ്യനും-
ഇട്ടചൂതിനു ഗോറ്റു പിന്നെ
നിരത്തി വെച്ചു കരുക്കളും.
ഇനിയും പടകുടപണയമങ്ങു-
കൊടുത്തിട്ടമ്പൊടു മുള്ളുവാൻ
ഒട്ടുമില്ലയിളക്കമിന്ന് ജയിക്കി-
ലും കളിതോൽക്കിലും
മുട്ടിയെന്നു വരുമ്പോളങ്ങിനെ.
വന്നു പോകരുതാമ്മാച്ചനേ.
മൂന്നാർപെട്ട വെട്ടിരുന്ന നേരത്ത്
അഞ്ചു കളിച്ചിട്ടല്ലേ തോൽവി പിണഞ്ഞത്
എന്നുചൊല്ലിയവരൊത്ത് പോരിന്നീ
രുന്നരൻ മകനയ്യനും
ഉഴറിയിളഹരജൻ തമ്പനമമ്മാച്ചൻ
ഉലകിനോടവർ ചൂതാടി.
നിലവയ്യൻ കരുവെട്ടിത്തായം വെച്ചു
നിരത്തിയെല്ലാവരുമൊരു പോലെ
വാശിയും ബഹുവീറുമേറിയ
ചൂതിലയ്യൻ ജയിച്ചത്.

Ⓒ 7. ചൂതിൽ ജയിച്ച് സേവകൻ ആരിയൻ നാടും മകളേയും നേടുന്നു.
(താളം തൃപുട)

ഇത്തരം കളി നാല് തീർന്നു
ജയിച്ചു രണ്ടതിലയ്യനും
നഷ്ടമായ പണയമൊക്കെ
തിരിച്ചു വാങ്ങിനാനയ്യനും
ഇനിയുമുണ്ടൊരു കളിയതിൽ ജയം
ആർക്കെന്നാലത് നിർണ്ണയം.
കൊമ്പുകെട്ടിക്കളിച്ചുനാൽവരും
ഇമ്പമോടു മുന്നോറവേ.
ഇല്ല ജയമെന്ന് കരുതി രാജൻ താൻ
കള്ളച്ചൂതെറിഞ്ഞീടവെ-
ആയവേലയറിഞ്ഞു അയ്യൻ-
തടുത്തുകെട്ടിക്കളിച്ചത്.
കെട്ടിടാനരചൻ വെച്ച നേരത്ത്

വെട്ടി വീഴ്ത്തിനാരയ്യനും
കളിച്ച കളിയത് കണ്ട് ഹരജൻ താൻ
ചതിച്ചെന്നോർത്തു ഇടതുള്ളിനാൻ
രണ്ടുവെട്ടിയഥ രണ്ടു കെട്ടി നടു-
കൊമ്പിളക്കി വെച്ചയ്യനും
കുതുകമോടിതു കണ്ടമ്മാച്ചൻ താൻ
ചതുരൻ നേർ കൊമ്പ് കെട്ടിനാൻ
ഒരു കളിക്കൊരു പഴം കണക്കിന്
വിരുതനയ്യന് വീണത്
ചീളടി തീർന്നു കൈവരി കുഴഞ്ഞു.
കുണ്ഠിതം പൂണ്ടരചനും തദാ-
കണ്ണിൽ വെള്ളം നിറഞ്ഞു മനമുരുകി
വിയർപ്പിൽ മുങ്ങുന്നു ഹരജനും
നാലും അഞ്ചും ഏഴല്ലാതെയക്കം
ഹരജനില്ലൊരു കളിയിലും
ഇല്ലഹോ പെരുപ്പങ്ങളൊന്നുമേ
അല്ലലായി ഹരജനപ്പോഴേ-
വിരുതനാം മലയാളിതാൻ ചതി
ചെയ്തെന്നോർത്തിരുന്നാനവൻ
പറഞ്ഞമാത്രയിൽ നിറഞ്ഞ പന്ത്രണ്ടെ-
റിഞ്ഞു മലയാളി വീഴ്ത്തിനാൻ
ചുരുക്കമില്ലായമ്മാച്ചനും തദാ-
നിറഞ്ഞ എണ്ണങ്ങൾ നേടിനാൻ
തെറ്റിയില്ലൊരു കളിയും തായത്തിൽ
വീഴ്ച വന്നില്ലവർക്കഹോ
നല്ല ലക്ഷണം കണ്ടു അച്ഛനെ
യോർത്തു നിലവയ്യനപ്പോഴേ-
ഒട്ടുനേരത്തിലയ്യനും എട്ടാം
ചൂതതും വെട്ടി വീഴ്ത്തിനാൻ
ബോധം കെട്ടു ഹരജനപ്പോളേ-
ങ്ങാർത്തതയ്യനും മന്ത്രിയും
തരികെടോ പണയങ്ങളെന്നുട
നാമ്മാച്ചൻ കയർത്തീടിനാൻ
ആലസ്യമങ്ങു തീർന്നു ഹരജ-
നയ്യന്റെ കയ്യു പിടിച്ചുടൻ.
മന്നരിൽ മുടി മന്നനാം ഭവാൻ.
തേടിയെന്നുടെ പുത്രിയെ.

നാടതിൽ പകുതിയും താരം ബത-
വേളിയെപ്പോൾ നടത്തണം?
ബന്ധുമിത്രാദിയൊത്തുവനൊന്റെ
പുത്രിയെ വരവേൾക്കുക
അരചവാക്കത് കേട്ടു അതുമതി
യെന്നുരച്ചത് അയ്യനും
ക്ഷാത്ര വീരനാം ഇളവരനുടൻ
യാത്രയാക്കിനാനയ്യനെ-
താനുമമ്മാച്ചനും പടയുമായ്
പയ്യവേ പുറപ്പെട്ടത്.

ചൂതാട്ടം സമാപ്തം



അധ്യായം 3

## ഇളവരസേവ - മാലാസേവം

1. മാലവിൽക്കാനുള്ള പുറപ്പാട് (മുത്താളം)

ശംഭുവിൽ മകനന്നൊരു നാളിൽ
കമ്പമേന്യേ ശ്രവിച്ചൊരു കാര്യം.
ആരിയനുടെ നാടത് കേമം
പേരെഴുന്നു വസിപ്പത് ഭൂമൗ
ആരിയത്തരുണി ഇളബാലാ
നാരിമാർകുല മൗലിയതത്രേ
ശ്രുതികേട്ടിളകി മനമൂഴറി
മതിമുഖിയെക്കാണണമെന്ന്
പെരുകിയ കൊതിയാലൊരുപായം
കരുതിഹരനന്ദനനപ്പോൾ
വാടാമലർകൊണ്ടൊരു മാല്യം
ആടലന്യേ ചമച്ചതു വേഗാൽ
മുല്ല മല്ലിക മാലതി തുളസി
ചെത്തി ചെമ്പകജാതമശോകം
ദിവ്യസൂനമറുത്തൊമാല
നവ്യസൗരഭമോടിഹതീർത്തു.
താലമൊന്നിൽ മാലയെടുത്തു
മാലവിറ്റു നടന്നുടനയ്യൻ.

മാലതൻ മണമേറ്റുവലഞ്ഞു
ആയതമിഴിമാർകൾ നിറന്നു
മാലതൻ വില കേട്ടവരൊക്കെ
മാലണഞ്ഞു വസിച്ചു ഗൃഹാന്തേ
നീരണിന്തര നന്ദനനപ്പോൾ
ആരിയൻപുരി നോക്കി നടന്നു.

**2. ആരിയൻ മകളുടെ അടുത്ത് (മുത്താളം)**

ബാലസുന്ദരിമാരണിയുന്ന മാല-
യുണ്ടിഹ വേണ്ടവർ ചൊൽവിൻ
രണ്ടോ നാലോ അവസ്ഥകൾ പോലെ-
ബാലസ്ത്രീകൾ ധരിപ്പിൽ യോഗ്യം
ഉണ്ടവസ്ഥകൾ പോലെ ധരിപ്പാൻ
വേണ്ട മാലകളെന്റെ കരത്തിൽ
കണ്ടിവാർക്കുഴലിമാരിതു കണ്ടാൽ
ഉണ്ടാകും കുതുകങ്ങൾ മനസ്സിൽ
ഇണ്ടൽ വേണ്ടവരാംഗനമാരേ
വേണ്ടപോലെ തരാമഹമിപ്പോൾ-
അണ്ടർകോൻ നഗരത്തിലെ മാല്യ-
മുണ്ട് കയ്യിലതും തരുവാം ഞാൻ
ദേവ സ്ത്രീസമ സുന്ദരിയാൾക്കേ
കേവലമിത് ചൂടാനാകൂ.
ഏവരെങ്കിലുമീയുലകത്തീ-
ലേവമുണ്ടെന്നാലിതു നൽകാം.
മാരവൈരിജ വാക്കുകൾ കേട്ടു.
സാരസാക്ഷികളേവമുരച്ചു
ആരൊരുത്തനീ വണ്ണമുരപ്പാൻ?
പൂരുഷ വരികിങ്ങതി ശീഘ്രം
നാരിമാർ പല ദിക്കിലിവണ്ണം
പാരാതാശു വദിക്കുന്നേരം
ദ്വാരപാലകരെ കുസുമത്തെ
പാരാതിങ്ങു വരുത്തുകയെന്ന്
ആരിയൻ മകൾ കല്പനകേട്ട്
ദ്വാരപാലകരോടിയണഞ്ഞു
കാമനൊത്ത വണിക്കിനെ വേഗം
കാമിനി സവിധത്തിലണച്ചു.

3. സുന്ദരം പുരുഷമീക്ഷിതാ മദന-
ശിക്ഷിത കിലമൃഗേക്ഷണ;
മന്ദഹാസ പരിതോഷിതാ;
സപദിഭാഷണായ ച സമുദ്യതാ
സുന്ദരീ നികരവന്ദ്യ മാനസുഷ-
മാദരാ കുസുമ സാദരാ
മന്മദേന പരിവേദിത ഹരജ-
മോഹിത പുനരുവാചസാ
കോസി സുന്ദര? സമേത്യ പത്തന-
മിഹസ്മദീയ മഭിവർത്തസേ
അസ്തിമേ! കുസുമ കാർമ്മുക സ്ത്വമിസി
ചിത്തരംഗ ഭുവി കൽപ്പനാ
കിം? ഭവേൽ സുമുഖ ചിന്തയാകുസുമ-
ബാണമസ്തി കിമുമൽക്കരേ-
സ്വസ്ഥതാന കപിഭംഗതേ! സ്മരശര-
വദന്തി ഹൃദയേ മമ;
ബാലികേ സുതനു പാലയെ നമയി-
ധിയതാം വരണമാലികാ
ഏവമുക്തവതി പൂരുഷെ മദന-
താപഭാര കലുഷീകൃതാം
താമവേച ദഥ വാമദേവ-
തനയോ നിരാകുലീത മാനസ
ബാലികേ സുകലപാലികെ കമല-
ലോചനൈ സുഭഗമാലികേ
മാനുസേജഹി വിഷാദമംഗജ
ഭവാ വരാംഗികുലമാലികെ
ഏവമേവകഥയ ന്തിമീശ്വര
സുതം ജഗാദ ച നൃപാത്മജാ

4. ചാരുരൂപനരോത്തമനേ ഭവാ-
നാരെന്നുര ചെയ്കയിദാനീം
നേരുരക്കുകയെന്നു സലജ്ജം
സാരസാക്ഷി പറഞ്ഞൊരു നേരം
പാരിൽ പുരുഷർക്കതിയോഗ്യം
നേരുരപ്പതശേഷ ജനാനാം
താതനെന്നുടെ ശ്രീപരമേശൻ
മാതാവംഗന മോഹിനി ദേവി

ഭിക്ഷു ഞാൻ കുസുമാദികൾ നൽകി
ഭിക്ഷവാങ്ങുമശേഷ ജനാനാം
ഇക്ഷിതിയിൽ ചിലാംഗനമാർകൾ
ഭക്ഷണാദികളും മമ നൽകും
നാരിമാർക്കു വിശേഷമിതൊന്നും
ചാരുസുന്ദരി നീ തരുവേണ്ട-
വാരിക്കോരി നമുക്കു തരേണ്ട
പോരും പോലെ മതിയതു താനും
ബാലികേ കുസുമങ്ങൾ നിറച്ച
താലവൈഭവം കേൾക്കണമെങ്കിൽ
താലത്തിൽ ചില കാണിപൊലിച്ചാൽ
കാലദോഷമവർക്ക് നശിക്കും
പട്ടുവസ്ത്രമശേഷമകത്ത്
കെട്ടിവെച്ചതിലൊന്നു തരേണം
കെട്ടുപോകയുമില്ലതിനാലെ
കിട്ടുമിഷ്ടത്തിനൊത്ത പുമാനെ-
കോടി വസ്ത്രങ്ങളെന്നിയേയൊന്നും
മോടിയായ് മമ നൽകുക വേണ്ട
ആടൽ വിട്ടവർ ശക്തികൾ പോലെ
നാട്ടുവാസികൾ നൽകുവിൻ മുൻപിൽ.
തന്ന വസ്തുതരാതെയിരിപ്പാൻ
ഇന്നൊരുവനു മാവതോ പാർത്താൽ?
വന്നു കൂടും ഗുണങ്ങൾ നമുക്ക്
തന്നതിനു ഹര കൃപയാലെ
ഏവം വാക്കുകൾ കേട്ടു കൊടുത്തു
ദേവിയാൾ പല ഭിക്ഷകൾ മോദാൽ
ഭാവുകം വദ സുന്ദരനാരേ
പൂവിനെന്തു വിലയതു ചൊൽക.

5. തിങ്കൾ നേർമുഖി പറഞ്ഞു കേട്ടളവു-
ശങ്കവിട്ടരചനോതിനാൻ
ഭൂമിയിൽ നിനക്കൊത്തതായൊ-
രുവളില്ല കേൾക്കനൃപാത്മജേ-
ഈ മലർക്കു വില നൽകുവാനിനി
നൂഴിയിലൊരുത്തരുമില്ല ഹോ-
ആവതേകുകിൽ വാങ്ങി പൂവുകള
വർക്കു ഞാനിഹ കൊടുത്തിടും

കല്പക മലർമാല്യമിന്നിത് ത-
ന്നിടാം അരുമയാൾക്ക് ഞാൻ
കാമിതങ്ങൾ ചിലതുണ്ട് ചൊല്ലുവാൻ
വാമലോചനേ കേൾക്കനീ
നാണിച്ചീവക കേട്ടു സുന്ദരീ
ഏണനീൾ മിഴിയൊളിച്ചത്
ചഞ്ചലാക്ഷിയുടെ നെഞ്ചകമറി
ഞ്ഞഞ്ചമ്പാരി സുതനോതിനാൻ
മാലയും ഗളേ ചേർപ്പതിന്നു ഞാൻ
ബാലേ വന്നു തവസന്നിധൌ
കാലമേതുംകളയാതെ സുന്ദരീ
ചാലവെയരികെ വന്നീടൂ.
എന്നു കേട്ടവളൊളിച്ചു വാണു തദാ-
ക്രുദ്ധനായ് ഗുഹനു സോദരൻ
വന്ന കോപമെടെറിഞ്ഞു മാലയത്
ചെന്നു വീണവൾ ഗളത്തിലേ
പുഞ്ചിരി കുതുകമാണ്ടുടൻ മല-
യാളിയും മറഞ്ഞീടിനാൻ

### © കാണിപ്പാട്ട് (പുഴാരി, വർമ്മം)

ശ്രീ കൈലാസത്തെ ശ്രീകോവിലിങ്കൽ
ശ്രീമഹാദേവാ ദേവി നമസ്തേ-
ശ്രീമഹാദേവന്റെ തിരുസന്നിധിയിൽ
പൊൻശരം കുത്തി മലര് ചൊരിഞ്ഞു.
പൊൻശരം കുത്തി മലര് ചൊരിഞ്ഞു
പൊൻ മകനാര് തിരു നൃത്തമാടി.
പൊൻമകനാരുടെ കളിനൃത്തം കണ്ട്
നല്ലച്ഛനമ്മ മനസ്സുതെളിഞ്ഞ്
നല്ലച്ഛനമ്മ മനസ്സുതെളിഞ്ഞ്
പൊൻമകനേറേവരങ്ങൾ അരുളി
ഗണപതി ഗുഹനും മനസ്സുതെളിഞ്ഞ്
നന്ദിച്ചു വരം നൽകിനാരന്ന്
പൊൻമകനാരുടെ തിരുനൃത്തപ്പൊലിമ
ലോകാലോകങ്ങളിലൊക്കെ മുഴങ്ങി
ലോകാലോകത്തെ മുനിജനം വന്നു
പൊന്മകനാരെ വാഴ്ത്തി സ്തുതിച്ചാർ
ദേവലോകത്തെ ദേവകൾ വന്നു

കളിനൃത്തം കണ്ടു മനസ്സ് തെളിഞ്ഞ്
നവരത്നത്താലെ ചമച്ചൊരുകാണി-
പ്പാത്രമന്നവർ കാണിക്ക വെച്ചു.
യക്ഷഗന്ധർവ്വ കിംമ്പുരുഷാദികൾ
പൊലിച്ചഹോ പാത്രം നിറഞ്ഞു കവിഞ്ഞു
അന്നിവിടെ പൊലിവതു പോലെ
ഇന്ന് ഇവിടെ പൊലിവായിവരണം
കണ്ഠനയ്യാ തമ്പുരാനേ
കാണിപ്പാട്ടിന് തുണയായി വരണേ
വീടിനും നാടിനും നന്മ വരുവാൻ
സ്വാമി അയ്യന് കാണിപൊലിപ്പിൻ
(മുത്താളം)
കേളിയുളള ...................... നാട്ടിലെ
കീർത്തിയേറും ...................... തറവാട്
കീർത്തിയുള്ള ഇത്തറവാട്ടിലെ-
കാരണവരെ വീര്യപുരുഷ
കാരണവരെ വീര്യപുരുഷ
സ്വാമിഅയ്യന് കാണിപൊലിക്കൂ
കാരണവരേ കാരണവത്തീ
സ്വാമി അയ്യനു കാണിപ്പൊലിപ്പാൻ
വീട്ടുനാഥാ യോഗ്യപുമാനേ
സ്വാമി അയ്യനു കാണിപൊലിക്കൂ
നൂറ് പോയലെന്തിഹ ചേതം
നൂറ് നാട്ടിൽ കേളി വരില്ലേ
വീടിന് വിളക്കാകുമമ്മേ
പട്ടുംപുടവാദിപൊലിക്കൂ
വാരിവാരി പൊലിച്ചെന്നാലോ
കോരികോരിതരുമയ്യൻ താൻ
പൊലിവിട്ടു തൊഴുതു കഴിഞ്ഞാൽ
വലംവെച്ചു പോകണമാരും
ഇളയവരെയുവാക്കന്മാരേ
യുവതികളേ കാണിപൊലിക്കൂ
വീട്ടുകാരുടെ പൊലിവ് കഴിഞ്ഞാൽ
ശേഷക്കാരെ വന്നു പൊലിപ്പിൻ
കീർത്തിയുള്ളോരിത്തറവാടിന്
ശേഷക്കാരാരുമില്ലെന്നുണ്ടോ
കാണിപ്പാട്ടിൽ പലതും പാടും
അതുകൊണ്ടാർക്കും പരിഭവമരുത്

തരുണന്മാരേ തരുണിമാരേ
ബാലകരെ വന്നു പൊലിപ്പിൻ
ശേഷക്കാരുടെ പൊലിവ് കഴിഞ്ഞാൽ
ബന്ധുക്കാർക്ക് വന്നു പൊലിക്കാം.
ബന്ധുക്കാരുടെ കയ്യിലതത്രേ
വീട്ടുകാരുടെ മാനമതിപ്പോൾ
നൂറ് നൂറുകൾ പോയാലെന്താ
മാനമല്ലോ വലുത് നമുക്ക്
മാനമുള്ളോരിത്തറവാടിന്-
ബന്ധുക്കളാരുമില്ലെന്നുണ്ടോ?
ബന്ധുക്കാരുടെ പൊലിവ് കഴിഞ്ഞു
നാട്ടുകാർക്ക് പൊലിക്കാമിനിയും
മൂത്തവർ മുമ്പേ വന്നു പൊലിച്ചാൽ
ഇളമുറക്കാർ കണ്ടു പൊലിക്കും
മംഗല്യ പ്രായക്കാരെ
സ്വാമി അയ്യന് കാണിപൊലിപ്പിൻ
സ്വാമി അയ്യന് കാണി പൊലിച്ചാൽ
ഉടനുണ്ടാകും നെടുമംഗല്യം
ഇഷ്ടവരനെ കിട്ടണമെന്നാൽ
പട്ടും പുടവാദിപൊലിപ്പിൻ
തരുണീ തരുണന്മാരുടെ സ്വപ്നം
പൊലിവാലിഹ സാധിച്ചീടും
വിദ്യനേടും വിദ്യാർത്ഥികളെ
സ്വാമി അയ്യനെ കണ്ടുപൊലിപ്പിൻ
അയ്യനയ്യനെ കണ്ടു പൊലിച്ചാൽ
വേണ്ടതൊക്കെ തോന്നും സമയേ
മാനമായൊരു സഭയെകണ്ടി
ട്ടാനന്ദിച്ചതു കഷ്ടമതായോ?
ആയിരം പേർ കൂടിയ സഭയേ
കാണിപ്പാത്രം കാലിയതത്രേ!
മാനമായൊരു പൊലിവില്ലാഞ്ഞാൽ
മാനക്കേടായ് പാടും ഞാനേ
ശൂരവീരന്മാരിവരെന്നാലി
ത്രയും അറുപിശുക്കരുമാണോ!
കാണിപ്പാട്ട് തുടങ്ങിയ നേരം
കണ്ണടച്ചു കിടക്കുന്നു ചിലര്
കള്ള ഉറക്കം ഉറങ്ങല്ലെ കൂട്ടരെ
കണ്ണു പിന്നെ തുറക്കുകയില്ല.

കാണിപ്പാട്ട് കേൾക്കാത്ത പോലെ
ലോകകാര്യത്തിലാണിഹ ചിലര്
അത്തിപ്പൊത്തിലെ നത്തിനെപ്പോലെ
കൺതുറിച്ച് നോക്കുന്നു ചിലര്
കാണിപ്പാട്ട് കഴിഞ്ഞില്ലേയെന്ന്
കണ്ണുരുട്ടി നോക്കുന്നു ചിലര്
എന്ത് എന്തിഹ കൂട്ടരെ ഞാനീ-
നാട്ടുകരനേ അല്ലെന്ന് ചിലര്
ഏവം പല പല പുതുമകൾ കണ്ടു
കാണപ്പാട്ട് പാടുന്ന നേരം
കൊട്ടികൊട്ടി നാവു കഴച്ചു
പാടിപ്പാടി കയ്യുകഴച്ചു
ഇസ്സഭയിൽ പൊലിവില്ലെന്നാൽ
മറുസഭയിൽ പോകുക ചെയ്യും
പൊലിവില്ലാ ഇസ്സഭയിങ്കൽ
മറുസഭയിൽ പോകുക നമ്മൾ
മറുസഭയിൽ പോകുവതിന്നായ്
ഉഴറുന്നു മനമതിപാരം

**അരിപൊലിവ്**

ചൊല്ലൂ ചൊല്ലൂ നല്ലാമ്മാച്ചു
മറുസഭയിൽ പോകുക വേണ്ടേ?
മറുസഭയിൽ പോകുവതിന്
എന്തുവേഷം ചമയുക വേണം
പട്ടർ തന്റെ വേഷമതായി
പൊയ്ക്കൊള്ളുക പൊൻമകനാരെ
പട്ടർ തന്റെ വേഷമണിഞ്ഞാൽ
ഊട്ട് ഉണ്ട് നടക്കുക വേണ്ടേ?
വാണിയന്റെ വേഷമതായി
പൊയ്ക്കൊള്ളുക പൊന്മകനാരെ
വാണിയന്റെ വേഷമതായാൽ
വാണിഭക്കെട്ട് ഏറ്റുക വേണ്ടേ?
സന്യാസി വേഷം ധരിച്ചാൽ
പൊയ്ക്കൊള്ളുക പൊന്മകനാരെ-
സന്യാസി വേഷം ധരിച്ച്
പൊന്നും പെണ്ണിലുമരുതല്ലോ ആശ
കള്ള സന്യാസീ വേഷമതായി
പൊയ്ക്കൊള്ളുക പൊന്മകനാരെ

അമ്മാച്ചൻ വാക്കത് കേട്ട്
        കള്ള സന്യാസി വേഷം ധരിപ്പാൻ
പൊക്കണം പുലിത്തോലുമുടുത്തു
        ഭസ്മ രുദ്രാക്ഷ മാലകളേന്തി
കള്ളസന്യാസി വേഷമണിഞ്ഞു
        പൊന്നുടുക്ക് കയ്യിലെടുത്ത്
പൊന്നുടുക്ക് കയ്യിലെടുത്ത്
        ഉടുക്കടിച്ചഥ പാട്ടു തുടങ്ങി
മംഗളം ഗണനായക സ്തുതി
        ഏകതാളമടിച്ചഥ പാടി
ഏകം പിന്നെ രൂപം ചെമ്പട
        കാരികാദികൾ കൊട്ടി രസിച്ചു
നവരസങ്ങളുണർത്തിപ്പാടി
        മോഹനരാഗവിതാനം പാടി
മാലയേന്തും മങ്കയെ കാണ്മാൻ
        കണ്ഠനയ്യനെഴുന്നെള്ളത്ത്
ഒന്നാകും തെരുവിൽ ചെന്ന്
        ഉടുക്കടിച്ചു പാട്ടുകൾ പാടി
അത്തെരുവിടെ മങ്കമാർകള്
        ഒത്ത് പാട്ട് രസിച്ചിഹവന്നു
പാട്ടുപാടും സന്യാസിക്കവർ
        കന്നിവെറ്റിലനേർപൊലിചെയ്തു
അത്തെരുവിലെ പൊലിവത് വാങ്ങ്
        രണ്ടാകും തെരുവിൽ പുക്ക്
രണ്ടാകും തെരുവിൽ നീല-
        കണ്ഠസ്തുതി നീട്ടിപാടി
അത്തെരുവിലെ കന്യകമാര്
        കുത്തുപ്പുടവ നേർപൊലിചെയ്തു
അത്തെരുവിലെ പൊലിവത് വാങ്ങി
        മൂന്നാകും തെരുവിൽ പൂക്ക്
മൂന്നാകും തെരുവതിലയ്യൻ
        മുക്കണ്ണൻ പെരുമകൾ വാഴ്ത്തി സ്തുതിച്ചു
അത്തെരുവിലെ കന്യകമാര്
        പൊൻപണകിഴി നേർപൊലി ചെയ്തു
മൂന്നാകും തെരുവുകടന്ന്
        നാലാകും തെരുവിൽ പൂക്ക്

നാലാകും തെരുവതിലയ്യൻ
        നാരായണ സ്തോത്രം പാടി
അത്തെരുവിലെ കന്യകമാര്
        വെള്ളിപ്പണമിട്ടു പൊലിച്ചു
നാലാം തെരുവ് പൊലിവും വാങ്ങി
        അഞ്ചാകും തെരുവിൽ പുക്ക്
അഞ്ചാകും തെരുവിൽ പഞ്ച-
        മുഖവനുടെ ഗീതം പാടി
അഞ്ചാം തെരുവ് മങ്കകളപ്പോൾ
        അവിലും പഴമൊട് പാലത് നൽകി
അഞ്ചാകും തെരുവ് കടന്ന്
        ആറാകും തെരുവിൽ പുക്ക്
ആറാകും തെരുവിൽ അറുമുഖ
        ചിന്തുകളും പാടി സ്തുതിച്ചു
ആറാംതെരുവ് കന്യകമാര്
        മാതളക്കനി വെച്ച് തൊഴുതു
ആറാം തെരുവ് പൊലിവ് വാങ്ങി
        ഏഴാകും തെരുവിലെത്തി
ഏഴാകും തെരുവിലയ്യൻ
        ഉടുക്കടിച്ചഥ പാട്ടുതുടങ്ങി
പാട്ടിനൊത്തിന ചോടും താളം
        ആക്കമോടെ നടന്നഥ ചെന്നു
ആരിയന്മകൾ കന്യക വാഴും
        ഏഴാം മണിമാളികകീഴെ
വശ്യമാകിന മോഹനരാഗേ
        മായാവർണ്ണനമങ്ങു തുടങ്ങി
പാട്ടു കേട്ടവളാരിയ മങ്ക
        പാട്ടുകേട്ടു രസിച്ചാളപ്പോൾ
ജാലകപ്പടി കതക് തുറന്നു
        നീലനയനം കൊണ്ടവൾ പരതി
ജാലമല്ലൊരു കോമള രൂപൻ
        ഉടുക്കടിച്ച് പാടുവതുണ്ട്
ഇപ്പോൾ പാടും സന്യാസിയുടെ
        പാട്ട്കേട്ട് കിടക്കുക വയ്യ
ഇപ്പോൾ പാടും സന്യാസിക്ക്
        അരിപ്പൊലിപ്പാൻ പോണമെനിക്ക്

ഇപ്പോൾ പാടും സന്യാസിയെ
        ഇവിടെ വരുത്തുക കാവൽക്കാരെ
അവളെ കാക്കും കാവൽക്കാര്
        സന്യാസിയെ അവിടെ വരുത്തി
ഇപ്പോൾ പാടുന്ന സന്യാസിക്ക്
        അരിപൊലിപ്പാൻ പോണമെനിക്ക്
എന്നെകാക്കും കാവൽക്കാരെ
        എന്റെ കാവലൊഴിച്ചു തരേണം
അവളെ കാക്കും കാവൽക്കാര്
        അവളുടെ കാവലൊഴിച്ചതുമില്ല
കൊച്ചുപെണ്ണേ ആരിയമങ്കേ
        അച്ഛനറിഞ്ഞാൽ കുറ്റമതുണ്ട്
അച്ഛനറിഞ്ഞാൽ കുറ്റമതുണ്ട്
        അമ്മയറിഞ്ഞാൽ തല്ലത് കൊള്ളും
എന്റെ കാവലൊഴിച്ചില്ലെന്നാൽ
        മാളിക കീഴെ ചാടി മരിക്കും
അവളെ കാക്കും കാവൽക്കാര്
        അവളുടെ കാവലൊഴിച്ചു കൊടുത്തു
അച്ഛൻ തന്റെ കുറ്റമൊഴിച്ചു
        അമ്മ തന്റെ തല്ലുമൊഴിച്ചു
ഏഴാം മണി മാളിക കീഴെ
        ഓടിച്ചാടിയിറങ്ങി പെണ്ണ്
പൊൻകിണ്ണം പൊടി തുടച്ചു
        വെള്ളിക്കിണ്ണം വെളുക്കെ തേച്ചു

വെള്ളിക്കിണ്ണേ വെള്ളരിക്കോരി
പൊൻ കിണ്ണം കൊണ്ടത് മൂടി
അരിപൊലിപ്പതിന്നാരിയ മങ്ക-
അരിമയോടെയൊരുങ്ങിയിറങ്ങി.
ഇരുകയ്യിൽ താലവുമേന്തി.
കന്യകയുടെ എഴുന്നെള്ളത്ത്
മുന്നിലേഴു കന്യകമാര്
പിന്നിലേഴു ദാസിമാര്
കന്യകമാർ കുത്തുവിളക്ക്
ദാസിമാര് തുരടു വിളക്ക്
കന്യകമാർ നടനടെയും
ദാസിമാരുടെ വായ്ക്കുരവ

പഞ്ചവാദ്യമഞ്ചും മുഴക്കി
മങ്കയാൾ മണിയാളുടെ വരവ്
അരിപൊലിപ്പാനെഴുന്നെള്ളും
കന്യകയെ കണ്ടാനയ്യൻ
അയ്യോ എന്റെ അമ്മാച്ചായെ
ഇവളെനിക്ക് വശമായ് വരണേ
കന്യക വശമായി വരുവാൻ
നേർച്ച താഴ്ചകൾ ചെയ്യുന്നയ്യൻ
നേർജേഷ്ടൻ വിഘ്നേശ്വരന്നൊരു
ചെങ്കദളിക്കുല നേരുന്നു
നേരനുജൻ വേലായുധനൊരു
പൊൻകെട്ടിയ ചൂരൽ നേർന്നു
നേർപെങ്ങൾ ശ്രീ ഭദ്രക്കൊരു
ചെമ്പട്ടുടയാട നേർന്നു
പാട്ടുപാടും സന്യാസിക്ക്
അരിപൊലിപ്പാൻ തയ്യലാള്
ചിത്രമെഴുതിയ ചിത്രക്കളത്തിൽ
ചിത്രത്തൂണ് മറപറ്റി നിന്നു
മോതിരക്കയ്യാൽ മുഖം മറച്ചു
നോക്കിക്കണ്ടവളയ്യൻ അഴക്
അരിപൊലിപ്പാൻ തയ്യലാള്
സന്യാസി മുമ്പില് ചെന്നു
പാട്ടു പാടും സന്യാസിയെ
മടിപിടിക്കു അരിപൊലിപ്പാൻ
മടിപിടിച്ചു കള്ള സന്യാസി
അരിപൊലിച്ചു തയ്യലാള്
പാതിയരി വീണൊരു നേരം
മടിചുരുക്കികള്ള സന്യാസി
പാതിയരി മടിയിൽ വീണു
പാതിയരി താഴത്തു വീണു
ഇഷ്ടമില്ലാതെന്തിനു പെണ്ണേ
കഷ്ടമേ സുകൃതങ്ങൾ നശിപ്പാൻ
അരിപൊലിച്ച കന്യകയാളെ
അരികളഞ്ഞത് പാപമതത്രേ
നീയും നിന്നുടെ തോഴികളുമായ്
അരിനുള്ളി പെറുക്കിത്തരേണം
അവൾ അവളുടെ ദാസികളുമായ്

അരിനുള്ളി പെറുക്കാനിരുന്നു
അരിപെറുക്കും കന്യകയാളുടെ
നേരഴകുകൾ കണ്ടാനയ്യൻ
കൊച്ചുപെണ്ണേ തയ്യലാളേ
നിന്നെയാരാനും വേട്ടിട്ടുണ്ടോ?
വേളിക്കാര്യം ചൊല്ലീട്ടുണ്ടോ?
എന്നെയാരും വേട്ടീട്ടില്ല
വേളിക്കാര്യം ചൊല്ലീട്ടില്ല
എങ്കിലിന്നേക്കേഴാം ദിവസം
നിന്നെ ഞാനും വേൾക്കുവതുണ്ട്
എന്നെ താനും വേൾക്കുക വേണ്ട
വെള്ളാട്ടിയെ വേട്ടോളൂ താൻ
കൊച്ചു പെണ്ണേ ആരിയമങ്കേ
നിന്നെത്തന്നെ വേൾക്കെടി പെണ്ണേ
എന്നെ താനും വേൾക്കുക വേണ്ട
എന്റെ ദാസിയെ വേട്ടോളൂ താൻ
നിന്റെ ദാസിയെ അല്ലെടി പെണ്ണേ
നിന്നെത്തന്നെ വേളികഴിക്കും
അച്ഛനോടും അമ്മയോടും
വേളിക്കാര്യം ചൊല്ലി വരട്ടെ
അരിപൊലിവും വാങ്ങി നടന്നു
വിരവോടര നന്ദനനപ്പോൾ

**അരിപൊലിവ് സമാപ്തം**



**വേളിസേവം (ഇളവര സേവം)**

വേളിപുറം (വേളിസേവം) വഴിക്ക് 14 പാട്ടുകൾ ആണ് പഴയ വഴിക്കുള്ളത്. അവ ഇന്നത്തെ കാലത്തിനും പ്രകൃതിക്കും യോജിക്കുന്നവയല്ല. അതുകൊണ്ട് അവ വിടുന്നു. അതിലെ 12-ാംമത്തെ പാട്ട് അല്പം നന്നായി തോന്നുന്നതുകൊണ്ട് ഇതിൽ ചേർക്കുന്നു. ശേഷം ചേർക്കുന്നത് പുതിയ വഴി പാട്ടുകളാണ്.

**1. വേളിക്ക് പുറപ്പാട് (താളം രൂപകം, ചുഴാരി)**

മന്നൻ മലയാളിപൊന്നും കുടനിഴലിൽ
അന്നം നടയോടെ മിന്നും ചിന്നും ചന്ദ്രക്കല പോലെ
ശംഖുനാദമോടെ ചന്ദ്രവാളൊട് നല്ലകൊമ്പ് കുഴൽ

താളം ചിന്നും തകിൽ മുരശുകളുമായി
ഒരു വാളും നല്ല മരവാളും ചയൽവാളും
പരിചൊടെ തുടർ വളഞ്ഞിന വാള്
ഇമ്പമോടെ നല്ല കമ്പം വെടി കൈവെടി
വാണം മൂളികൾ മത്താപ്പെന്നിവ നിരവെ
ഇമ്പമാം നിരനിരയും പടയുടെയിടയിൽ
പെരിയോരുവില്ലും ഗരനിരകളും
കൈച്ചരടും സ്ഥിരമായ വില്ല്
അമ്പുകളാലൊരു തരം നിരവെ
മന്നന്റെ പട അഞ്ചുമന്നൻ സേവക-
ന്റെ ചന്തമായ പടവരവത് കണ്ടെ-
കണ്ടവരുമില്ല ശങ്കരതനയനെ
കേട്ടവരുമില്ല അമ്പലവാസികളവരും
അമ്പലവാസികളവർ പൊന്നും കുടതഴാ-
കൈവിളക്കും പിടിച്ച് മന്നൻ പടയാളി പടയോടെഴുന്നള്ളി.

## 2. തിരുവേളി ഇളഹരജ പുത്രീവിവാഹം (താളം തൃപുട)

മീനകേതന സമാനകോമള
കളേബരൻ ഹരിഹരാത്മജൻ
സ്നാനമങ്ങുഷസിചെയ്തു നിത്യ-
നിയമാദി കർമ്മമതശേഷവും
പട്ടുടുത്തതിനു മേലണിഞ്ഞു മണി-
കാഞ്ചി തോൾവളകൾ മോതിരം-
പൊട്ടുതൊട്ടു പുഴുകുങ്കുമം കളഭ-
കസ്തൂരിയിവകൾ മെയ്യിലും
നിസ്തുലാഭയൊടണിഞ്ഞു തങ്കമണി-
മുത്തുമാല സുമഹാരവും
അച്ഛനമ്മ സചിവോത്തമർ സഖി
കളൊത്തു മെല്ലെഴുന്നെള്ളിനാൻ
ചാരുതോരണ വിതാനവാദ്യരസ-
മേളമോടു കുരലാരവം.
വീരമദ്ദളമിടക്ക ചെണ്ടതകിൽ
പാരമാം വെടി നിനാദവും
വീരനാമിളഹരജഭൂപനെതിരേറ്റു
ചെന്നകമണച്ചത്
ഇന്നുവേളിയിളഹരജനന്ദിനി-
ക്കിന്ദു ശേഖരസുതൻ വരൻ

എന്നറിഞ്ഞഖില ഭൂസുരാദിജനം
ഒത്തുകൂടിയ സഭാതലെ
ദീപധൂപദീപഹോമം നർത്തകി
കളാടിടുന്ന ബഹുമോടിയും
പത്തുനൂറു സഖിമാർ നിരന്നവർ
വിളക്കെടുത്തിരുപുറത്തുമായ്
മുത്തണി സ്തനി സുമാംഗിതൻവര-
വെത്രയും ബഹുമനോഹരം
ഇന്ദു ബിംബമൊളിമങ്ങി വന്നിത-
ങ്ങംബുജാക്ഷി സവിധേ മുദാ-
സ്നിഗ്ദ്ധ സൗരഭമിയന്നിടും വരണ-
മാലകയ്യിലെടുത്തവൾ.
മുഗ്ദ്ധയായ ടിയളന്നു മംഗള
സ്വരൂപ സന്നിധിയിലെത്തിനാൾ
നാണം ഒട്ടൊന്നെതിർക്കെ മോഹവും
മാലയിട്ടു മണിമാരനെ
പാട്ടുമാട്ടമൊടു വാദ്യഘോഷമിടി-
പോലെഴുന്ന വെടിനാദവും
മുപ്പുരാരി സുതമേനിമേലമരർ
പുഷ്പമാരി വർഷിച്ചത്
പെയ്തമോഹമൊടു ചെയ്തു ദാന-
മവനീ സുരർക്ക വധിയെന്നിയേ
സദ്യശസ്സിസകലർക്കുമങ്ങു ബഹു
സദ്യ നൽകി വിഭവത്തൊടെ-
ആനതേർകുതിര കാഞ്ചനാഭരണ-
മായുധങ്ങൾ സഖിമാരെയും
ആവോളം നൃപതിതൻ മകൾക്കുധന-
മേകിപോകതിനനുജ്ഞയും

3. പുറപ്പാട്

പരമശിവൻ പുത്തിരനാരുടെ
തിരുവേളി കളിഞ്ഞൊരു ശേഷം
പരിചൊടു പോകുവതിനായി
കരവൂരമ്മാച്ചൻ പടകൾ നിരത്തി.
കരിരഥ തുരഗപ്പട വിരവൊടു പടഹ-
ധ്വനികൊടികുടതഴ നിരന്നു വെഞ്ചാമര വീശി
ചേലൊത്ത കാലാൾ പട പോലെ

തരുണീ മണികളുടെ വരവും
കോലാഹല മോടു നിരവെടിനിരനിരെ
ത്തരുണികൾ കുരവകളോടെ
കത്തികൾ മുന പെരുത്ത ചുരികകുന്തം
ചവളം ചിത്തത്തിൽ ഭയമേറ്റും തോക്കുകൾ
ലോകത്രയമാകെ പ്രഭയാലെ വിളയാടിന
സൂര്യപ്രഭയുടെ എതിരൊടു അയ്യൻ നട കൊള്ളുന്നു.

**ഇളവരസേവം വേളിസേവം സമാപ്തം**



### അധ്യായം 4

## പൂങ്കൊടി സേവം

**1. അയ്യൻ പാണ്ഡിയ സേവത്തിന് പോകാൻ ഒരുങ്ങുന്നു**

**താളം ചുഴാരി, മുത്താളം**

അന്നം നടയൊത്ത മുടിമന്നൻ മലയാളി
അന്നു കിനാവിൽ കണ്ടതിലുറച്ചു ചിത്തം
മന്നൻ മലയാളി പാണ്ഢിയൻ നാട്ടിന്ന്
മടിയാതുടൻ പോകാൻ തുനിഞ്ഞത് കണ്ടു കന്യക
ആളിൽ നിറമഴകിയ ഉടയോൻ സേവകനാർ പിമ്പെ
അരികെ പുകഴ്ന്തുടൻ വിലക്കുന്നു കന്യക
വേളി കഴിഞ്ഞാറുദിനം കഴിയും മുൻപേ
വേണ്ടും വഴിയെ പോകാൻ തുനിയുന്നതെന്തിപ്പോൾ?
ഈശൻ ഫലവീര്യം അഴകൊത്ത ഭർത്താവെ
ഇഷ്ടം നിനച്ചല്ലേ പണയം കൊണ്ടിതു ഭർത്താവെ
നിമിഷം ചെറുകന്നികയെ തഴുകി ചൊല്ലുന്നയ്യൻ
പാണ്ടിപ്പെരുമാളെ സേവിച്ചുഴറി ഞാൻ
നിമിഷം വരുവാൻ ചെറുപെണ്ണേ കന്യകേ

2. ഊരിൽപെരിയോനെ മന്നൻ മലയാളീ
ഉത്തമനേമലനാട്ടിനു ദൈവമേ
മാരൻ വടിവൊത്ത മാണിക്യസേവകാ
മായത്താൽ ചെയ്യും വിനോദങ്ങൾ ഭർത്താവെ
നേരിട്ടെന്റെച്ഛനെ ചൂതിലും തോല്പിച്ച്
നേരെ പണയവും വാങ്ങിച്ചു പോന്നു താൻ

കാണിക്കു ഞാൻ തെല്ലും നീങ്ങുന്നോളല്ലല്ലോ
കണവാ താനെന്നെ പിരിഞ്ഞേച്ചു പോകല്ലെ
നീരാടിനിൽക്കുന്ന പൊയ്കക്കരെ വെച്ചു
താനെന്റെ രൂപം മനംകുളിരെ കണ്ടു
ആശ തനിക്കു മെനിക്കുമുണ്ടായിട്ട്
ആധാരം നാം തമ്മിൽ മറ്റാർക്കും ദൈവമേ
പാതിരനേരത്ത് ഉണർന്നല്ലേ സേവകൻ
പട്ടുപുടവകൾ കൊണ്ടുവന്നീടുവാൻ
പയ്യേ പെറുകന്യേ പോയി വരട്ടെ ഞാൻ
എന്നും പറഞ്ഞങ്ങു പോകാനൊരുങ്ങവെ

3. മന്നൻ മലയാളി പോകേണ്ട ഭർത്താവെ

അമ്പൊടു പാണ്ടിയൻ നാട്ടേക്കു പോണെങ്കിൽ
അലങ്കാരപ്പെട്ടി ചമയിച്ചൊരുക്കുന്നേൻ
പൊന്നുംപോർ കുതിരയെ അണിയിച്ചൊരുക്കുന്നു
പൊന്നും പെരുമാളെ സേവിപ്പാൻ പോണെങ്കിൽ
പുറപ്പെട്ടു ഞാൻ കൂടി പോരുന്നുണ്ടിപ്പോഴേ
കന്യകേ നീ കൂടി പോരുന്ന കാര്യങ്ങൾ
നിന്നാണെ മേലിൽ ചിതം കന്യകേ
പെണ്ണുങ്ങൾ പോകിലോ കുറ്റം പലതുണ്ട്
ഇത്തരം സേവകൻ വാക്കുകൾ കേട്ടപ്പോൾ
ഉത്തരമായുര ചെയ്യുന്നു കന്യക
താൻപോകും കാരിയം ഞാനറിഞ്ഞിപ്പോഴേ
ചെട്ടിച്ചിപ്പെണ്ണിനെ സ്വപ്നം നിനന്തുതാൻ
സ്വപ്നം നിനന്തവളെ തേടിപ്പോകുന്നത്
തൻകനി നിന്നു കനിയായ് പഴുക്കുമ്പോൾ
മറ്റൊരു കനി തേടിപ്പോവതു യോഗ്യമോ?
സങ്കടമീവണ്ണം കേട്ടു മലയാളീ
ഈവണ്ണമൊന്നും നിനയ്ക്കല്ലേ കന്യകേ
കസ്തൂരി ചന്ദനം പിള്ളരക്കുമതും
ഇച്ഛയിൽ വേണ്ടുന്ന വെറ്റിലടക്കയും
രക്ഷയിൽ നെയ്ച്ചോറുമുണ്ട് വസിക്ക നീ
പാണ്ഢിയൻ തന്നേയും സേവിച്ചുഴറി ഞാൻ
ഏഴാം ദിവസം വരുന്നുണ്ട് കന്യകേ
എന്നും പറഞ്ഞിളകൊണ്ടു മലയാളി

4. പൂങ്കൊടി സേവ

കണ്ടനാരുടെ തിരുപുത്തിരനയ്യൻ
കായാംമ്പുനിറമഴകിയ രാജൻ

കടലിടിവെടി ഉഴറിനപടയൊട്
ഇണ്ടലൊഴിഞ്ഞു സുഖത്തോടു ചെന്ന്
പാണ്ഡിയപുരം എത്തിയ നേരം
പുരികക്കൊടി പൂങ്കൊടി അവളുടെ
മാളികയിൽ നിന്നഥ കണ്ടു
ശ്യാമളനിറ കോമളനയ്യനെ
കണ്ടുകൺമയങ്ങിയതവളും
സേവകൻ തന്നോട് ചോദിച്ചു പൂങ്കൊടി
എവിടേയ്ക്കായ് പോകുന്നു മലയാളി സേവക
പാണ്ഡിയരാജനെ സേവിപ്പാൻ പോണു ഞാൻ
താനുണ്ടോ സേവക തിരുവേളി കഴിച്ചത്?
ഞാനൊരു വേളി കഴിച്ചവനാണെടോ
നിന്നുടെ ഭർത്താവ് ആരാണ് സുന്ദരി?
എന്നുടെ ഭർത്താവ് മധുരയിൽ മുതുചെട്ടി
എങ്ങോട്ടു പോയെടോ നിന്നുടെ ഭർത്താവ്
വാണിഭം വില്ക്കാനായ് പോയെന്റെ ഭർത്താവ്
എന്നുവരും പെണ്ണേ നിന്നുടെ ഭർത്താവ്
ഇന്നും വരവില്ല നാളെയും വരവില്ല
മറ്റന്നാൾ സന്ധ്യയ്ക്കു വന്നീടും ഭർത്താവ്.
ഭർത്താവ് വരുന്നേരം എന്തുചെയ്യും നീയ്?
കോവണി വലിച്ചങ്ങു മാളികയിൽ വെക്കും ഞാൻ.
അന്നേരം പുഞ്ചിരികൊള്ളുന്നു സേവകൻ
സേവകൻ തന്നുടെ കയ്യും പിടിച്ചവൾ
ചന്ദനമെത്തമേൽ കൊണ്ടങ്ങിരുത്തുന്നു.
സേവകന് പാൽപഴം കൊടുക്കുന്നു പൂങ്കൊടി
ശൃംഗാരമോടയ്യൻ പൂങ്കൊടിയുമായിട്ട്
പൂങ്കൊടിയാൾ മാളികയിൽ സുഖം വാഴുന്നു.

5. ചില്ലൂരിയമ്പലം തന്നിലെ ചെട്ടിയാർ
ചൊല്ലുള്ള വാണിഭമൊക്കെ നിരത്തുന്നു
ആമോദത്തോടെയിരിക്കുന്ന നേരത്ത്
വാണിഭത്തിൽ ചില പിഴവുകൾ കാണുന്നു
അപ്പോൾ മനസ്സിൽ നിനന്തല്ലോ ചെട്ടിയാൻ
എന്നുടെ പൂങ്കൊടി മാളിക വീട്ടില്
എന്തോ പിഴവുഅനർത്ഥങ്ങളുണ്ടായോ?
വാണിഭമൊക്കെ പെറുക്കുന്നു ചെട്ടിയാൻ
കമ്പിളിമാറാപ്പിൽ കെട്ടി മുറുക്കുന്നു

കെട്ടും എടുത്ത് തലയിലും വെക്കുന്നു
മുന്നം നടന്നവൻ വടിയും കുടയുമായ്
പൂങ്കൊടി മാളിക ഒട്ടരികെ ചെന്നു
മാളികയിൽ ദീപം വിളക്കുകൾ കാണുന്നു
ദീപം വിളക്കിലെ ആളുമാറ്റങ്ങളും
അയ്യൻ കളികളും കണ്ടേച്ചു ചെല്ലുന്നു
മാളിക കീഴെയും ചെല്ലുന്നു ചെട്ടിയാൻ.
ചെട്ടിയാൻ വരവത് കാണുന്നു പൂങ്കൊടി
കോവണി വലിച്ചവൾ മാളികയിൽ വെക്കുന്നു.
പൂങ്കൊടി തന്നെ വിളിക്കുന്നു ചെട്ടിയാൻ
പൂങ്കൊടി പൂങ്കൊടി കോവണി ഇറക്കെടി
മിണ്ടാട്ടമില്ല; ഉരുവാട്ടമില്ലൊട്ടും.
എവിടെ വസിക്കേണ്ടു പൂങ്കൊടി ഞാനിനി
കിഴക്കിനി തെക്കിനി വടക്കിനി മാളികെ
മാളികയൊന്നും ഒഴിവില്ല ചെട്ടിയാനെ
ആ മൊഴി കേട്ടിട്ടു പോകുന്നു ചെട്ടിയാൻ
പോകും വഴി കണ്ടു ചങ്ങാതി ചെട്ടിയെ
ഉണ്ടായതൊക്കെ പറഞ്ഞല്ലോ ചെട്ടിയാൻ
ചങ്ങാതി ചെട്ടി ഉപായം പറയുന്നു
തന്നുടെ ഭാര്യയെ അവനെടുത്തെങ്കിലോ
അവനുടെ ഭാര്യയെ താനും വരിക്കേടോ
ചെട്ടിത്തെരുവിലും ചെന്നു വസിച്ചവൻ

6. അതിതാപം പെരുതായി അഴകിയ മെത്തപോൽ
ആനന്ദം കുറഞ്ഞല്ലോ കിടക്കുന്നാരിയ കന്നിക
ഒരു വല്ലായ്മയോ ഞാൻ ഉപായങ്ങൾ നിരൂപിച്ചാൻ
തരമില്ലായ്മയോ ഞാനും തനിക്കെന്നെ ശരിപോരായോ?
സ്ഥായിയുള്ളവനെന്ന് നിനച്ചു ഞാനിരുന്നിട്ട്
പാപിയാം ഭർത്താവെ മുഖക്കേടു ചമച്ചയ്യോ?
കുളികുറി ജലപാനം വെടിഞ്ഞു കന്യകയാള്
ഭർത്താവിനെത്തന്നെ കരുതി കിടപ്പാണ്
ആരിയപ്പെറും ദേവി വിവരം കേട്ടറിഞ്ഞിട്ട്.
അടുത്ത് വന്നവൾ തന്റെ മുഖം പാർത്തു പറയുന്നു
കാര്യങ്ങൾ പറയുമ്പോൾ കലമ്പല്ലെ കന്യകേ നീ
കണവന്മാർ മുഖമുണ്ടോ പണയം കണ്ടിരിപ്പാറ്.
ആശയുണ്ടെനിക്കുള്ളിൽ അവൻ നിന്നോടിണങ്ങുവാൻ
അതു ദൈവവിധി പോലെ വരുമെന്റെ മകളെ കേൾ
പൂജയും കൊടുപ്പാം ഞാൻ കുമളം ഭഗവാനേ

പുലരുമ്പോളെഴുന്നേറ്റു കുളിക്കണം മകളെ നീ
പലരപ്പോൾ വരികയും തരമൊക്കെ പറകയും
അതു കേട്ടിട്ടിളകീല ആരിയപ്പെണ്ണവളും
എൻ ഭർത്താവിനെ കണ്ടേ എനിക്കിന്ന് സഹിയാവൂ
അതിതാപം മുഴുത്തവൾ വിളിച്ചുതൻ കിളിപ്പെണ്ണേ.

7. ഏഴാമൽ മലമേൽ പോയ് പറന്ന പൈങ്കിളിയോട്
നിയ്യാണെ പിണങ്ങാതെ വരികയെന്നരികത്ത്
പറന്നു വന്നവൾ മുൻകൈ വളമേലെ ഇരുന്നാറെ-
പൈദാഹമത് തീർപ്പാൻ പാൽപഴം കൊടുക്കുന്നു.
പൈദാഹം ശമിച്ചപ്പോൾ പറഞ്ഞു പൈങ്കിളിയോട്
അയ്യപ്പനഴകും പൊൻചുരിക കൈതഴമ്പോലും
അന്തോളത്തരചനാം കുതിരസേവകനാര്
അവരും പൂങ്കൊടി വീട്ടിൽ ഇളച്ചും കൊണ്ടിരിപ്പുണ്ട്
പയ്യെ ചെന്നവർ തന്റെ ഇരിപ്പേടം കിടപ്പേടം
പരിചിൽ കണ്ടറിഞ്ഞിട്ട് വരുവേണം മടിയാതെ
ആധാരമതു കേട്ടു പറന്നു പൈങ്കിളിയാള്
ഇണ്ടലേന്നിയേ ചെന്നു പാണ്ഡിയപുരം പുക്ക്
വട്ടമായ് പറന്നവൾ മാളികതോറും നോക്കി
ഒട്ടൊട്ടു പറന്നപ്പോൾ അറിഞ്ഞു ഇന്നടത്തെന്ന്
പറന്നുചെന്നവൾ അയ്യൻ മുൻപിൽ ചെന്നിരുന്നാറ്.

8. കാണുന്നു സേവകൻ പൈങ്കിളി പെണ്ണിനെ
പൈങ്കിളിപ്പെണ്ണിനെ കണ്ടൊരു നേരത്ത്
പൈങ്കിളിയാളുടെ അരികത്ത് ചെല്ലുന്നു
പൈങ്കിളിയെ തൃക്കൈ തന്നിലെടുക്കുന്നു.
പൈദാഹം തീർപ്പാനായ് പാൽപഴം കൊടുക്കുന്നു.
പാൽപഴമുണ്ടപ്പോൾ പറഞ്ഞു പൈങ്കിളിയോട്
ശിവനാണ് പറയരുത് ഞാനിവിടെ ഉണ്ടെന്ന്.
വേണ്ടും വചനങ്ങൾ പറഞ്ഞു കിളിയോട്.
പാൽപഴം ഉണ്ടുകിളി ആലിന്റെ കൊമ്പേറി
ആലിൻ കൊമ്പിലിരുന്ന് പറഞ്ഞുള്ള വാചകങ്ങൾ,
മന്നൻ മലയാളി താനല്ലേ സേവകാ
ഇളഹരജൻ തന്നോട് ചൂതാടീത് താനല്ലേ-
ചൂതിൽ ജയം കൊണ്ടു കന്യകയെ വേട്ടു താൻ.
വേട്ടതിന്റൊറാം നാൾ പോന്നതു താനല്ലേ?
പോന്നിട്ടു ദിനമാസം ആറതുമായില്ലേ
കാണാഞ്ഞിട്ടവളുടെ ദുഃഖം കൊണ്ടിപ്പോഴേ

വാർത്തകളറിവാനായ് എന്നെയയച്ചിത്
ആരിയ കന്യകെ മറന്നു ഞാൻ സേവകാ
മധുരപൂങ്കൊടിയാളെ വേട്ടു താൻ സേവക
ആണുങ്ങൾക്കൊട്ടും ചിതമല്ലയിപ്പണി
ഈവാർത്ത ചെന്നു ഞാൻ അമ്മയോടു പറഞ്ഞാകിൽ?
മധുര പൂങ്കൊടി വെട്ടിച്ചെരുമിയെന്നവളെ.
അടികൊള്ളിപ്പാൻ ഞാൻ മതിയെന്റെ സേവക-
ഈ വകകേട്ടു പറഞ്ഞു മലയാളി.
ഈ ചതി തെല്ലും ഞാൻ മുന്നറിഞ്ഞെങ്കിലോ?
പപ്പും ചിറകും കരിച്ചയച്ചേനല്ലോ
ആധാരം അതുകേട്ടു പറന്നു കിളിമകള്

9. ഇല്ലിത്തോരണം പന്തിപറന്നേ-
അല്ലിത്തോരണം പന്തികടന്നേ
പാണ്ഡിയനാടും അടവി കടന്നേ
ആനമലയും മുടിയും കടന്നേ
കൈനാറി പൂവനം മാറി മറഞ്ഞേ
മാമലനാടും പുഴകൾ കടന്നേ
തൊണ്ണൂറുകാതം വഴിയും കടന്നേ
മയിലാട്ടവും കുയിൽ പാട്ടുകൾ പാർത്തു
ഇളഹരജൻ പുരി കണ്ടു കിളിയാൾ
ആരിയപെണ്ണിന്റെ മാളിക പുക്ക്
കോമളത്തയ്യലാൾ മുൻവളമേലെ
പാറിപ്പറന്നിരുന്നാൾ കിളിമകള്
പാണ്ഡി മധുരയിൽ പോയി വന്നമ്മേ ഞാൻ
പൂങ്കൊടി മാളികെ പോയി വന്നമ്മേ ഞാൻ
ആരിയ മന്നനെ കണ്ടുവന്നമ്മേ ഞാൻ
മന്നൻ മലയാളി പൂങ്കൊടിയുമായിട്ട്
അവരിരുവരും തൻ നടപ്പും ഇരുപ്പും കണ്ടാൽ
ഇരിക്കുന്നതിൽ നല്ലൂ മരിക്കയാണ് നല്ലമ്മേ-
ഒരുത്തനും ഒരുത്തിയും ഇങ്ങനെ സുഖിക്കുമ്പോൾ
ഒരുത്തന്റെ ഒരുത്തി നീ എങ്ങിനെ സഹിക്കുന്നു?
പാണ്ഡിയ നാട്ടിനു പോണമ്മേ കന്യകേ
ആരിയവീര്യം കുറയ്ക്കല്ലേ കന്യകേ
ഏവം കിളിമകൾ പാറിയകലുന്നു.

10. ആരിയമന്നൻ മലയാളി സേവകൻ
പൂങ്കൊടി മാളികെ കയറിച്ചെല്ലുന്നേരം
ലവണത്തിൽ വീണൊരു പല്ലികണക്കയ്യൻ

ആനന്ദ സേവക മുഖം വാടിക്കാണുന്നു
എന്തെന്റെ ഭർത്താവെ ആനന്ദസേവകാ
ഓമനമുഖം വാടിയതെന്ത് മലയാളീ.
ഉള്ളവണ്ണം എന്നോട് ചെല്ലേണം സേവകാ
ഉള്ളവണ്ണം ഞാൻ പറയാൻ തുടങ്ങുമ്പോൾ
കയർത്തെന്നോടേതും പറയല്ലേ പൂങ്കൊടി
ഇളവരനൃപനോടു ചൂതിൽ ജയിച്ചു ഞാൻ
ചൂതിൽ ജയം കൊണ്ടു കന്യകയെ വേട്ടു ഞാൻ
വേട്ടതിന്റെറാം നാൾ പോന്നതും ഞാനല്ലേ-
കാണാഞ്ഞിട്ടവളുടെ താപം കൊണ്ടിപ്പോഴേ
വാർത്തകളറിവാനായ് കിളിയെ അയച്ചവൾ
കിളിമകളും വന്നിവിടെ പറഞ്ഞലസിപ്പോയി
ഈ വാർത്ത കിളിചെന്ന് അവളോട് പറഞ്ഞീടിൽ
ആരിയ പെണ്ണവളിപ്പോൾ വരുമിവിടെ
ഏറിയ ദോഷം അനർത്ഥങ്ങളുണ്ടാകും
ആരിയൻ നാട്ടിന്നു പോണു ഞാൻ പൂങ്കൊടി
ഈ വാക്ക് കേട്ടല്ലോ പൂങ്കൊടിപ്പെണ്ണവൾ.
താനാരിയൻ നാട്ടിന് പോകേണ്ട ഭർത്താവെ
താനാരിയൻ നാട്ടിന് പോകുന്നതാകിലോ
എനിക്ക് സഖിയാര് ഓമന ഭർത്താവെ-
ആനന്ദസേവകനെ കൈക്കൊള്ളുക മൂലം ഞാൻ
എനിക്കെന്റെ മുതുചെട്ടി ഭർത്താവും വേർപ്പെട്ടു
ഓമന പൂമുഖം തിരുനെറ്റി ശോഭയും
ചാന്തണി നെറ്റി കടക്കണ്ണിൽ ഭംഗിയും
മുത്താപ്പു കെട്ടി വളർത്തിയ പോർമുല
ഓമനമാറും മറന്നല്ലോ പോണു താൻ
താനാരിയൻ നാട്ടീന്നു പോകേണ്ട സേവകാ
തെരുവേഴും കടന്നുണ്ടോ അവളിടെ വരുവാറ്
വണ്ട് ഇരിപ്പേടം പൂവുണ്ടോ ചെല്ലാറ്
പൂവ് ഇരിപ്പേടം വണ്ടല്ലോ ചെല്ലാറ്
പാളയിരിപ്പേടം കിണറുണ്ടോ ചെല്ലാറ്
കിണറ് ഇരിപ്പേടം പാളയല്ലേ ചെല്ലാറ്
വെണ്ണയിരിപ്പേടം ഉറുമ്പല്ലേ ചെല്ലാറ്
ഇത്രക്കും ദോഷത്ത്വം ഭർത്താവിനുണ്ടായോ
എന്നം പറഞ്ഞവൾ കയ്യുംപിടിക്കുന്നു
ചന്ദനമെത്തമേൽ കൊണ്ടങ്ങിരുത്തുന്നു
സേവകനു പാൽപഴം നൽകുന്നു പൂങ്കൊടി.

ശൃംഗാരത്തോടയ്യൻ പൂങ്കൊടിയുമായിട്ട്
പൂങ്കൊടി മാളികയിൽ സുഖം വാഴുന്നു.

**താളം ചുഴാരി, രൂപകം**

11. മക്കളുമില്ല മരുമക്കളുമില്ലാ എനിക്കെൻ
ഭർത്താവെ തേടി അറിവാൻ
പാണ്ഡിയിലോ പരദേശത്തോ
മന്നരിൽ മന്നനെൻ മലയാളി.
പരദേശത്ത് ഉണ്ടെന്നൊരു വാർത്ത
കിളിമകൾ പാറിപറന്നെത്തിപറഞ്ഞു
പരദേശത്തെ നാരിമാർക്കല്ലോ
ഉപകാരമായി ഭവിച്ചെൻ ഭർത്താവ്
നാരികുളിച്ചുമാറ്റ് പകർന്നു
പോകുവതിന്ന് ഉഴറിയൊരുങ്ങി
മണിമച്ചറ വാതിൽ തുറന്നു
മണിമച്ചറ അകത്ത് കടന്നു
മണിമച്ചറ അകത്ത് കടന്നു.
വെള്ളൊലികര മുണ്ടെടുത്ത്
വെള്ളൊലിക്കര മുണ്ടുമെടുത്ത്
മാറും മുലമറച്ചാരിയ കന്യക
മണിമച്ചറ കതക് മുറുക്കി
കിളിമച്ചറ കതക് തുറന്നു
കിളിമച്ചറ കതക് തുറന്നു
വീരായം പണമെടുത്ത് കന്യക
വീരായം പണമെടുത്തു കന്യക
പൊന്നോലക്കുരു വട്ടിയിലാക്കി
പൊന്നോലക്കുരു വട്ടിയിലാക്കി
കീഴ്മടിയിൽ തിരുകുന്നു കന്യക
കിളിമച്ചറ കതകതു പൂട്ടി
കിളിമകളെ ഞാൻ പോയി വരട്ടെ
പാണ്ഡിയപ്പുര ദേശത്തിന്-
കിളിമകളൊട് യാത്രയും ചൊല്ലി
പടിയും പുരിയിടകടന്നു കന്യക
അന്നം നടയാൽ വയലിലിറങ്ങി
എകർന്ന വരമ്പേറി നടകൊണ്ടു കന്യക
ഓടിയും നടന്നും ചെന്നിള ഹരജന്റെ
പൊന്നും പോർപടിവാതിൽ കടന്നു
പൊന്മകൾ തന്റെ വരവത് കണ്ടു

ഓടിയണഞ്ഞു തഴുകി ഹരജൻ
പുരികുഴൽമണി മകളെ നീ ചൊല്ലു-
വീരൻ മലയാളിയില്ലേ അവിടെ
ഇല്ലച്ഛ വേട്ടതിന്റെറാം നാൾപോയി
വല്ലഭനെന്നുടെ പൂമണിമാരൻ
പാണ്ഡിപരദേശത്ത് ഉണ്ടെന്നറിഞ്ഞു
കണ്ടീടുവാനായ് പുറപ്പെട്ടു ഞാനും

12. കാരിക്കുതിരയും കടിഞ്ഞാണം തരണമച്ഛാ
കാരികാരിക്കുതിരയും കടിഞ്ഞാണുമെന്തിനു മകളെ
ഭർത്താവിനെത്തേടി പോകവേണന്നമച്ഛാ
ഭർത്താവിനെ കാണാഞ്ഞു കൊതി ആശവളരെയുണ്ട്
ഭർത്താവിനെത്തേടി പോകുന്നതാകിലോ
തീരാത്തൊരപവാദം ചൊല്ലുമേ മാലോകർ
മാലോകർ ദോഷം ചമച്ചുവെന്നാകിലോ
തീർത്തുതരാനും ഞാൻ പോരുമേ നല്ലച്ഛാ
അച്ഛനറിയാതെ കുതിരപന്തിയിൽ പുക്ക്
കാരിക്കുതിരയെ അഴിച്ചവൾ കന്യക
കുതിരയെ കുളിപ്പിച്ചു നിഴലിലും കെട്ടുന്നു
കുതിരക്ക് മുതിര പുഴുങ്ങിക്കൊടുക്കുന്നു
കുതിരക്കു ജീനീ മുറുക്കുന്നു കന്യക
പരമീശ പരദൈവമെന്നെ തുണയ്ക്കട്ടെ
എന്നും നിനന്തവൾ കുതിരപ്പുറമേറി
ചമ്മട്ടി കോൽകൊണ്ട് വീശിയടിക്കുന്നു
ഓടുന്നു മണ്ടുന്നു പൊന്നും പോർക്കുതിര
ഓടി ചില വഴി ചെല്ലുന്ന നേരത്ത്
ചായൽ തണലും വെയിലും കൊണ്ടോടുമ്പോൾ
മിന്നുന്ന മേനിമേൽ പൊന്നോളം പ്രഭതോന്നി
അവിടന്നു പലവഴി ഓടിചെന്നെത്തുമ്പോൾ

13. അപ്പോൾ വരുന്നൊരു കൊച്ചുകണിയാനും
കൈകൊണ്ട് മാടിവിളിച്ചു കണിയാനെ
നില്ക്കു നില്ലെന്നുടെ കൊച്ചുകണിയാനെ
കുതിരപ്പുറത്തീന്ന് ഇറങ്ങുന്ന കന്യക
ഞാൻ പോകും കാരിയം ജയമുണ്ടോ കണിയാനേ
അവിടെ ഇരുന്നവൻ രാശി വരയാക്കുന്നു
കണ്ടകശനിയുടെ ദശാകാലമാണമ്മേ
തീരാത്ത ദുഃഖം അപരാധമുണ്ടാകും
എന്നാലോ കാര്യത്തിൽ ജയമുണ്ട് നല്ലമ്മേ

എങ്ങോട്ടു പേകുന്നു നല്ലാർ മണിയമ്മേ
ഭർത്താവിനെത്തേടി പോകുന്നു ഞാനിന്ന്
പത്തുപണം രാശി ദക്ഷിണ നൽകുന്നു
എന്നാലോ പോയി വരട്ടെ കണിയാനെ
കാറികുതിരപ്പുറമേറി കന്യക
ഓടുന്നു മണ്ടുന്നു പൊന്നും പോർക്കുതിര
കാതം വഴി ദൂരെ ചെന്നൊരു നേരത്ത്
അപ്പോഴെക്കാണുന്നു പാണചെറുക്കനെ
പാണാ ചെറുക്കാ നീ അടുത്തുവാ പറയട്ടെ
അടുത്തുവന്നകലെ നിന്നു പാണച്ചെറുക്കനും
ഭർത്താവിണങ്ങുവാൻ മരുന്നുണ്ടോ പാണനേ
മരുന്നുമേ മന്ത്രവും ഉണ്ടല്ലോനല്ലമ്മേ
തത്ക്കാലമൗഷധം ഒന്ന് ചൊല്ലിത്തരാം
നീലക്കൊടുവേലി വഴുതനവേർ മഞ്ഞള്
ഇല്ലിമുള്ള് കരിക്കട്ട കല്ല് കന്നിവെറ്റില
വടിവോടരച്ചിട്ട് കുറിതിലകം തൊട്ടെന്നാൻ
കണ്ണില്ലാകുരുടനും തപ്പിയോടിവന്നിടും
കാലില്ലാത്തവനെന്നാൽ ഉരുണ്ടുരുണ്ട് വന്നിടും
പത്തുപണത്തെയെടുക്കുന്നാ കന്യക
പാണച്ചെറുക്കന് ദക്ഷിണ നൽകുന്നു.

14. അവിടന്നും കുതിരയെ ഓടിച്ചുകന്യക
ചമ്മട്ടിക്കോൽ കൊണ്ട് വീശിയടിക്കുന്നു.
ഓടുന്നു മണ്ടുന്നു പൊന്നും പോർക്കുതിര
പീലിത്തിരുമുടി ആടിയുലയുന്നു
മുത്തണി ക്കൊങ്കകൾ തത്ര കുലുങ്ങുന്നു.
ധൂളിപടലത്തിൽ ഒളിമങ്ങി കന്യക
മിന്നൽ കണക്കങ്ങു പായുന്ന നേരത്ത്
പാണ്ഡിപരദേശം പൂക്കിത് കന്യക
മധുരാപുരിയിടം തേടുന്നു കന്യക
ചെട്ടിത്തെരുവിലും ചെല്ലുന്നു കന്യക
ചെട്ടിയാൽ മാളിക കാണുന്നു കന്യക
മാളികയിൽ ദീപം വിളക്കുകൾ കാണുന്നു.
ചെട്ടിയാൻ മാളികനേർ കീഴെ ചെല്ലുന്നു.
കുതിരപ്പുറത്തീന്ന് ഇറങ്ങുന്നു കന്യക
മാളികയിൽ ഓടിക്കയറുന്നു കന്യക
എന്തെല്ലാം വാണിഭം ഉണ്ടിവിടെ ചെട്ടിയാനെ
വേണ്ടും തരങ്ങള് ഉണ്ടെടോ പെൺകൊടി

സന്ദേഹം പൂണ്ടിട്ട് ചോദിച്ചു ചെട്ടിയാൻ
എവിടേക്കായ് പോകുന്നു ആരിയപ്പെൺകൊടി
എൻഭർത്താവിനെത്തേടി പോകുന്നു ചെട്ടിയെ
നിന്നുടെ ഭർത്താവ് ആരാണ് പെൺകൊടി
എന്നുടെ ഭർത്താവ് ആരിയ സേവകൻ
ഭർത്താവെത്തേടി നീ അലയേണ്ട കന്യകേ
പൂങ്കൊടി മാളികെ വാഴുന്നു സേവകൻ
അവരുമിരുവരും അവിടത്തിൽ വാഴട്ടെ
നാം തമ്മിൽ സൊരുമിച്ചു ഇവിടേയും വാണിടാം
എന്നരുകേട്ടപ്പോൾ ആരിയ കന്യയ്ക്ക്
ദു:ഖം പോയ് കോപമായാരിയപ്പെണ്ണിന്
കടമിഴി ചുവക്കുന്നു തുടതുള്ളി വിറക്കുന്നു
അഴകോടെ മുറ്റത്തിറങ്ങുന്ന കന്യക
ചെട്ടിയാൻതാനും പുറകെ കുതിക്കുന്നു
ചെട്ടിയാൻ കുടുമയിൽ ചാടിപ്പിടിച്ചവൾ
കുതിരയെ തല്ലുന്ന ചമ്മിട്ടി കോൽകൊണ്ട്
അവളിരുപുറം നോക്കി അടിജ്യം കൊള്ളുന്നു
വായിലെ പല്ലൊക്കെ ചവിട്ടികൊഴിക്കുന്നു
അയ്യയ്യോ നല്ലമ്മേ കൊല്ലരുതെന്നെയും
തെറ്റുപിഴകൾ പൊറുത്തു രക്ഷിക്കണേ
ചെട്ടി വിലാപങ്ങൾ കേൾക്കുന്ന കന്യക
കാരിക്കുതിര പ്പുറമേറി കന്യക
അവിടെ കിടക്കടൊമുതു ചെട്ടിയാനേതാൻ
എന്നും പറഞ്ഞിളകൊള്ളുന്നു മങ്കയാൾ

15. അവിടന്നം കുതിരയെ ഓടിച്ചു കന്യക
അവിടന്നം നാൽകാതം വഴിയോടി ചെന്നപ്പോൾ
അപ്പോഴെ കാണുന്നു തെരുവുകളോരോന്ന്
തെരുവുകളിലൊന്നിലും കണ്ടില്ലസേവകനെ
ദു:ഖം പെരുതായി ആരിയപ്പെണ്ണിന്
ഭർത്താവെനന്നായ് മനസ്സിൽ നിനന്നവൾ
അവിടന്നുംപലകാതം വഴികടന്നെത്തുപ്പോൾ
മാളികയിൽ ദീപം വിളക്കുകൾ കണ്ടവൾ
ദീപം വിളക്കിലെ ആളുമാറ്റങ്ങളും
അയ്യൻ കളികളും കണ്ടേച്ചു ചെല്ലുന്നു.

16. കാണുന്നു സേവകൻ ആരിയ പെണ്ണിനെ
കണ്ടു ഭയം പൂണ്ട സേവകനപ്പോഴെ

പരദേശിപ്പെണ്ണിനെ അരികെവിളിക്കുന്നു
കാലെ! ചെറുപ്പത്തിൽ കന്യക പാകത്തിൽ
ഞാൻ വേട്ട ഓമന കന്യക വരവുണ്ട്
ദു:ഖം മുഴുത്തു വരുന്നവൾ കന്യക
മാളികയിൽ വന്നവൾ എന്നേയും കണ്ടെന്നാൻ
ഏറിയ ദോഷഅനർത്ഥങ്ങളുണ്ടാകും
എവിടെ ഒളിക്കേണ്ടു പൂങ്കൊടി ഞാനിന്ന്
ഏതുവഴിക്കോടി പോകണം പൂങ്കൊടി
ഏതുംവഴിയോടി പോകേണ്ട സേവകാ
എന്നുടെ മാളികയിൽ എഴുണ്ട് ഒളിയറ
കല്ലറ, കതകറ, മച്ചറ, മാളിക
കല്ലറയിൽ ച്ചെന്നു ഒളിച്ചോളു സേവകാ
കല്ലറയിൽ ചെന്നു ഒളിച്ചു മലയാളി
വാതിലടച്ചങ്ങു പൂട്ടുന്നു പൂങ്കൊടി
പാണ്ഡിതാഴേഴും പറങ്കിതാഴും പൂട്ടി
അന്താഴ തള്ളി അഴിയും ഏറിയുന്നു
പൂട്ടിയ താക്കോൽ മടിയിൽ തിരുകുന്നു
പൂങ്കൊടി വേശ്യയും കാത്തുനില്ക്കുന്നവിടെ

17. അവിടന്നും കുതിരയെ ഒടിച്ചു കന്യക
പൂങ്കൊടിമാളിക നിമുറെയും ചെല്ലുന്നു
പടിയും പടിപ്പുര കടക്കുന്നകന്യക
ആയിടത്തൊന്നിലും കണ്ടില്ല ഭർത്താവെ
പരിചൊടെ ഏഴാം പടിയും കടന്നവൾ
എങ്ങുമൊരേടത്തും ഇല്ലല്ലോ സേവകൻ
ദു:ഖം പെരുതായി കന്യകക്കപ്പോഴെ-
കാതം വഴികലെവന്നപ്പോൾ കണ്ടുഞാൻ
അയ്യൻകളികളെ കണ്ടേച്ചു വന്നുഞാൻ
ഭർത്താവെ കൂടാതെ പോകുകയുമില്ല ഞാൻ
പെണ്ണായ ഞാനല്ലേ കാതം വഴി പോന്നു
ഭർത്താവെ കാണാൻ കൊതിപൂണ്ടു വന്നു ഞാൻ
നിർണ്ണയമിവിടെ മരിപ്പാൻ വിധി വന്നു
ഏവം നിനന്തവൾ കുതിരയെ കെട്ടുന്നു

18. മാളികയിലോടിക്കയറുന്നു കന്യക
പൂങ്കൊടി പൂങ്കൊടി എന്ന് വിളിച്ചവൾ
ആളുമനക്കവും ഇല്ല ഒരേടത്തും
ഒച്ചയുമില്ല ഉരിയാട്ടവുമില്ല

കോപം വലുതായി കന്യകക്കപ്പോഴെ
പൂങ്കൊടി മണിയറ വാതുക്കൽ ചെന്നവൾ
പൂങ്കൊടി പൂങ്കൊടി വാതിൽ തുറക്കെടി
മിണ്ടാട്ടവുമില്ല ഉരിയാട്ടവുമില്ല
പരദേവതമാരെ കരുതി നിനച്ചവൾ
ഓതിരം തിരഞ്ഞവൾ കടകത്തിലായുന്നു
കടകത്തിലാഞ്ഞിട്ട് ആഞ്ഞുചവിട്ടുന്നു
വാതിലലമുറയോടഥ വീഴുന്നു
മണിയറയ്ക്കുള്ളിൽ കടന്നിത് കന്യക
എലിപോലെ നിന്ന് വിറക്കുന്നു പൂങ്കൊടി
പൂങ്കൊടി പെണ്ണിന്റെ മുടിയും പിടിച്ചമ്മ
എന്റെ മണിമാരൻ എവിടെടി ചെട്ടിച്ചി
വിറപൂണ്ടു പൂങ്കൊടി ഉരചെയ്താനപ്പോഴെ
നിന്നുടെ കാന്തനെ ഞാനുണ്ടോ അറിയുന്നു
മുടികെട്ടി പിടിച്ചമ്മ ചെകിടത്തടിക്കുന്നു
മാറത്തലച്ചു ചവിട്ടുന്നു കന്യക
അയ്യയ്യോ പൊന്നമ്മേ കൊല്ലരുതെന്നെയും
കല്ലറയ്ക്കകത്ത് ഇരിപ്പുണ്ട് സേവകൻ
കല്ലറവാതിൽ ചവിട്ടിപൊളിച്ചമ്മ
കല്ലറക്കകത്ത് കടന്നഥനോക്കുമ്പോൾ
ഇരുളാലൊന്നുമെ കാണുന്നതില്ലടൊ
തപ്പിതടഞ്ഞു നടന്നവൾ കന്യക
അയ്യന്റെ കച്ചവാൽ പിടികൂടി കന്യക
ഓമന ഭർത്താവേ എന്നെ മറന്നിതോ?
തൃപ്പതേവീണ് മരിക്കുന്നുതുണ്ട് ഞാൻ
കന്യക ദുഃഖത്തെ കണ്ടു മലയാളി
വാരിയെടുച്ചു മടിയിൽ കിടത്തുന്നു
ഒരുനാളും നിന്നെ മറക്കുവതല്ല ഞാൻ
ഓമനകയ്യും പിടിക്കുന്നു സേവകൻ
പൂങ്കൊടിയാളുടെ ചാരത്ത് വന്നിട്
പൂങ്കൊടിയാളുടെ കയ്യും പിടിക്കുന്നു
ഇടവും വലവും നിറുത്തിയിരുവരെ
ഇരുവരും എന്റെ സഖികളിനിമേലിൽ
പുഞ്ചിരികൊള്ളുന്നു മങ്കമാരന്നേരം
നമഃ നമഃ ഞങ്ങളടിമലർ കൂപ്പുന്നേൻ

പൂങ്കൊടി സേവം സമാപ്തം



പൂങ്കൊടി സേവം പാട്ടുകളെ പല ആശാൻമാരും ചുരുക്കിയെഴുതിയിട്ടുണ്ട്. ശ്രീ കാര്യാട്ട് ആശാൻ "മികവഴുമിളഹരജനോമനമകളാണാരിയ കന്യക" എന്നിങ്ങനെ മനോഹരമായി എഴുതിയിട്ടുള്ളത് ഇതിൽ ചേർക്കുന്നില്ല. കൂട്ടത്തിൽ മനോഹരമായ മറ്റൊന്ന് ചേർക്കുന്നു.

താളം രൂപകം, ചുഴാരി
കളരുചി കിളറിന പൂമേനി വിയർത്തു
കിളിമൊഴിയിളവെയിൽ കൊണ്ടുതളർന്നു
കണവ സവിധേ അണവാൻ ചുണ കളവാതെ
അണിമണി മുടിയാൾ യാത്ര ഒരുങ്ങി
ഒന്നുകിൽ ഇഹ ഞാൻ ചെന്നു മരിക്കുമല്ലായ്കിൽ
ഹരിഹരസുതനെ കൊണ്ടിങ്ങുപോരും
എന്തൊരു പിഴയാണ് ഞാൻ ചെയ്തത് കാന്തന്
സന്തതമെന്നെ പിരിഞ്ഞുവസിപ്പാൻ
വണ്ടണിക്കുഴലാൾ ആരിയമങ്ക സങ്കടമതിൽ
പൂണ്ടുകൊണ്ടു കരഞ്ഞു
സങ്കടമൊഴിവാൻ തുണയരുളേണേ
ചെങ്കനൽ തിരുമിഴി തിരുവടി തന്നെ
ചെന്തളിർ പൂമേനിയൊഴിഞ്ഞെനിക്കാരും
പിന്തുണയായില്ല എൻ കാന്തനല്ലാതെ
തോഴിമാരുമൊത്ത് ആറ്റിൽ ഞാൻ കുളിക്കുമ്പോൾ
അളിവർണ്ണനന്നവിടെ വന്നെന്നെ കണ്ടു
മോദമോടെന്റെച്ഛനോട് ചൂതാടി പണയം
ഓമന ഭർത്താവെ എന്തിനായി വാങ്ങി?
മാളികയിൽ വന്നു അരിപൊലി വാങ്ങി
വേളികഴിച്ചെന്നെ പെരുവഴിയിലാക്കി
ഓമനമാറും പൂമുഖവും പുഞ്ചിരി
കോമളരൂപൻ മറന്നു കളഞ്ഞോ?
വഞ്ചന പെരുകിയ പൂങ്കൊടിയുടെ നേരെ
നെഞ്ചകമലിവാൻ എന്താണ് ന്യായം?
ഇളഹരജമകളായിപ്പിറന്നെന്നോടിക്കളി--
മധുരപൂങ്കൊടെ വളരെ നാളായി
ആരിയൻ നാട്ടിൽ പിറന്നവളെങ്കിൽ ഞാൻ
പൂങ്കൊടിയുടെ ഇക്കളി കുറച്ചേ പോരു
ഇത്തരമവളോരോന്നു ചിന്തേ നിനച്ചും
കത്തിന ഹൃദയത്തോടോർത്തും വിയർത്തും
പൂം പട്ടണം നടുവെ തിരഞ്ഞിഹപോകാൻ

പൊന്നും പൂമൊട്ടണി മുലയാൾ കുതിരപ്പുറമേറി
പൊന്നും പോർക്കുതിര മേൽ മിന്നൽക്കൊടിപോലെ
ചമ്മട്ടിക്കോൽ കൊണ്ട് വീശയടിച്ചു
പൂപൊട്ടണിനെടിലക്കുറുനിര ചിന്നി
കെട്ടിയ പുരിക്കുഴലിന്റെ അഴകൊട്ടുമങ്ങി
വെണ്മയെഴുന്ന പൂമുഖവും കുളിർമേനി
കണ്ണിനു കൗതുകം വളരുന്ന ഗളവും
ചന്ദ്രനുദുച്ചുയരുന്നതുപോലെ
ചെന്നവൾ മധുരാപുരിയകം പൂകി
പട്ടണം നീളെ നടന്നു തിരഞ്ഞു
പലപലതെരുവുകൾ തേടിയലഞ്ഞു
വഞ്ചനപെരുകിയ പൂങ്കൊടിയുടെ മാളിക-
ക്കരികത്തായൊരു ചെട്ടിയാനെ കണ്ടു
വണ്ടണിക്കുഴലാൽ ആരിയ മങ്ക
കുണ്ഠിതമകലെക്കളഞ്ഞവനോടു ചൊന്നു
തിങ്കളണിഞ്ഞഹരനാർ സുതൻ വാഴും
പൂങ്കൊടിയാളുടെ വീടറിയാമോ?
ആരിയമന്നൻ മലയാളിയെന്റെ
ഭാര്യയുമായിട്ടാ മാളികയിൽ വസിപ്പൂ
നീരജമിഴിയാളെ നടന്നലയേണ്ട
പോരിക നമുക്ക് സുഖമായ് വസിക്കാം
ഈശ്വരകൃപകൊണ്ടവരുടെ മുൻപിൽ
കയ്യിണചേർത്തു നടന്നു രസിക്കാം



### അധ്യായം 5

## പാണ്ഡിയസേവം മുത്താളം

പരമശിവ പുത്തിരനയ്യൻ
പന്ത്രണ്ടാകും തിരുവയസ്സിൽ
നല്ലച്ഛനരികിലണഞ്ഞു
രാജസേവ ചെയ്യണമെന്ന്
രാജസേവ ചെയ്യണമെന്നാൽ
ആരെയിന്നു സേവിക്കേണ്ടു
ഉലകിൽ പെരിയ രാജാവിനെ
സേവിച്ചാൽ ഗുണമതിലുണ്ട്

പാണ്ഡിരാജൻ എന്നുടെ ഭക്തൻ
സേവിപ്പാനുത്തമ രാജൻ
എന്നുകേട്ടു അയ്യനുമപ്പോൾ
തിരുപാദം തൊഴുതു നടന്നു
അമ്മാച്ചനെ അരികിൽ വിളിച്ചു
പടനിരത്താനാജ്ഞ കൊടുത്തു
പാണ്ഡിരാജസേവ കഴിപ്പാൻ
പോകവേണം നല്ലമ്മാച്ചാ
നമ്മുടെ പടകുട ശബരികളൊക്കെ
വിരവോടു നിരത്തുകയെന്ന്
നിലവയ്യൻ കല്പന കേട്ടു
അമ്മാച്ചൻ പടകൾ നിരത്തി
ആനപ്പട അണികൾ നിരത്തി
കുതിരപ്പട അതിനുടെ പിറകെ
കാലാളും രഥമഥ പടയണി
കാലം കളയാതെ നിരത്തി
പടകളൊക്കെ നിരത്തിനിറുത്തി
അയ്യൻ അമൃതേത്തു കഴിച്ച്
തിരുമെയ്യാഭരണമെടുത്ത്
തിരുമെയ്യിലണിഞ്ഞത് വേഗാൽ
പൊന്നണിഞ്ഞ തണ്ടതിലേറി
ആലവട്ടം വീശും വിശറികൾ
വെൺചാമരവും കൊടിക്കുറയൊടു
വെൺമതിപോലുളവായപ്പോൾ
ഈടും തുകിൽ ചെണ്ട മദ്ദള
ഉടുക്കും പല വാദ്യനിനാദാൽ
ഉലകമിളകിന പടയോടു കൂടി
പാണ്ഡിനാട്ടേയെക്കഴുന്നള്ളി.

2. അസ്ഥിമാലയണിഞ്ഞ രസുത-
നെത്തി പാണ്ഡിയ പത്തനേ
അരഭം പുലിത്തുകൽ മണികൾ നവരത്നം
കൊടികൾ കുടതഴ ശബരിയും
നാണിഭക്കൊടി തോരണങ്ങളി-
ടയ്ക്കു തൂക്കിയ രാജന്
ഗോപുരം മണിമണ്ഡപത്തറ
ചതൃമണി കൊടി മുല്ലയും
മാതൃദന്തിയടിച്ചിരുത്തിന

കനകഭൂക്ഷണശാലയും
കണ്ടു കണ്ടർമകനും ചിതമൊടെ
കോവിൽ പുക്ക് വസിച്ചത്
കണ്ടു തൊഴുണർത്തിച്ചു പാണ്ഡിയ-
സേവകരധികാരികൾ
അരവാൾ ചുരിക കൊണ്ടരചൻ തിരുമുമ്പിൽ
വരിക മുനകൊണ്ടു സേവകാ
പണ്ടു ദേവകൾ ഋഷിമുനികുലം
പണിതിട്ടുറപ്പിച്ച ചിത്രക്കൽ
വെട്ടിതാൻ മുറി ചെയ്യണം അര-
വാളുകൊണ്ടര നിമിഷമേ
അല്ലെങ്കിൽ തന്റെ ആയുധം വെച്ചു
സേവിയാതെ താൻ പോകണം
ആയ വാക്കിനെ കേട്ടരൻ മകൻ
ചതൃമണിത്തറ പുക്കത്
അരവാളും ചുരിക വലങ്കയ്യിൽ പിടിച്ചു
പരിചിനോടൊന്നിളക്കിനാൻ
കൊടിയ ചൊമടിട്ടുറപ്പിച്ചൊരരഭക്കൽ
നടുവെ കുത്തിപ്പിളർന്നത്ഭുതം
പൊൻ മുടി നവരത്നം വാങ്ങിനാൻ
പാണ്ഡിയനോട് അയ്യനും
ഹരഹരശിവശിവ പടിപതിനെട്ടും
ശരണം ഞാനിതാ കൈതൊഴാം.

3\. പുരമെരിചെയ്ത ഹരസുതൻ പുകഴ്വാൻ
പുതുമലയാളി സേവകനാരും
അഴകോടൊരു നൂറുനൂറായിരം പൊന്നിന്ന്
ഹരജന് കുറിയോല യെഴുതി
നിറവോടവിടം പോകുവതിന്
പൊന്നും പോർചുരിക കയ്യിലെടുത്ത്
പാണ്ഡിയ രാജൻ മനസ്സറിയാതെ-
പടമന്നരിൽ ചിലരറിയാതെ
അഴകൊടു ചുരിക വഹിച്ചതുമായി
പാണ്ഡിയനാരുടെ പടിവാതുക്കൽ
ചേരും പുലർകാലെ പാണ്ഡിയനാരും
സ്നാനം ചെയ്വതിന്നായി വരുമ്പോൾ
ഉടുപതിക്കലാധരസുത ചുരിക
സമചതുരം തിരുമുടിമേലെ കൊണ്ടു

കഷ്ടമിതെന്തോന്ന് എന്ന് ചെറുത്ത്
ചുരികവലിച്ചങ്ങകലെയെറിഞ്ഞു
പരിജനരെല്ലാം കാണെ ചെന്ന്
മണിയറ മേലെ വീണത് ചുരിക
അയ്യോ എന്റെ അയ്യപ്പായെന്ന്
മരച്ചുരിക ഉരത്താനപ്പോൾ
ഉരനാദം കേട്ടു അരചനുമപ്പോൾ
ഉരക്കും ചുരികയാരുടേതെന്ന് ?
മന്നനാകും പുതുമലയാളി തന്റെ
ചുരികയതെന്ന് അധികാരികളും
എന്നതിനെ കേട്ടൊരു നേരം
പുതുമലയാളിയേ വിരവിൽ വരുത്തി
ഉരയ്ക്കും ചുരിക യിതാരുടെ സേവക
ചുരികയിളക്കി കളിക്കാമോ വിരവിൽ
അതുകേട്ടയ്യൻ മരച്ചുരികയെ
കയ്യിലെടുത്തു മറിമായങ്ങൾ കാട്ടുവതിന്നായ്

**പുലിസേവം (പാണ്ഡിയസേവം)**

4. പന്ത്രണ്ടു വയസ്സിലയ്യൻ
പാണ്ഡിയനെ സേവതുടങ്ങി
പതിനാറു വയസ്സോളം
പാണ്ഡിയനെ സേവിച്ചു
പാണ്ഡിയനെ സേവിച്ചു
നിലനിന്നു പോരുമ്പോൾ
അന്നുള്ള മന്ത്രിമാരിൽ
മുൻപനാണയ്യനും
മന്ത്രിമാർക്കയ്യനോട് വൈരം മുഴുക്കുന്നു
അയ്യനെ നാട്ടീന്ന് കളയാനുറച്ചവർ
പെരുന്തേവി അരികിലും ചെല്ലുന്നു മന്ത്രിമാർ
ദേവീ ഞങ്ങളുടെ രക്ഷ ചെയ്യേണമേ
എങ്ങനെ രക്ഷിക്ക വേണ്ടത് മന്ത്രിമാരെ-
അയ്യനാലാർക്കും പൊറുതിയില്ലൊട്ടുമേ
അയ്യനെ നാട്ടീന്ന് കളഞ്ഞുതരണമേ-
എങ്ങനെ അയ്യനെ കളയേണ്ടുമന്ത്രിമാരെ-
തിരുവയർ നോവെന്ന് കളവായിപറയണം
ശേഷമടിയങ്ങൾ വേണ്ടത് ചെയ്തോളാം
അന്നേരം ദേവിയ്ക്കിളകിനാൻ ശൂലനൊവ്വ്-
നിൽക്കുക വയ്യ കിടക്കുകവയ്യൊട്ടും

ദേവിക്ക് നോവത് പാരം കഠോരമായ്
പാണ്ഡിയൻ താനുമറിഞ്ഞു ചികിത്സയ്ക്കായ്
കൊട്ടാരവൈദ്യരെയൊക്കെ വരുത്തുന്നു
കൊട്ടാരവൈദ്യന്മാർ നോക്കി മടങ്ങുന്നു
ഞങ്ങളാലെയിത് അസാധ്യയെന്നായവർ
പാരം വ്യഥ പൂണ്ടു പാണ്ഡിയപ്പോഴെ-
ദേവിയാൾ വേദന മാറ്റുവോർക്കിന്നഹോ
വേണ്ടും ധനത്തെ കൊടുക്കുന്നതുണ്ട് നാം
അഷ്ടവൈദ്യരെ ക്ഷിപ്രം വരുത്തുവാൻ
ആളെവിളിച്ചങ്ങയച്ചിതാനപ്പോഴേ-

5. അഷ്ടവൈദ്യരുമെത്തി രോഗിയെ
സൂക്ഷ്മമായി നീരിക്ഷിച്ചുടൻ
ഒത്തുകണ്ടിന ലക്ഷണങ്ങളാ-
ലൊത്തെഴുതിയൊരൗഷധം
കണ്ടകാരിയാം പൂണ്ട വേരുമ-
കൊട്ടകം കുറുന്തോട്ടി വേർ
കറുത്ത കാറൊളി വെളുത്ത കാറൊളി-
കാരെള്ള് കറിവേപ്പില
കണ്ടിവെണ്ണ കരിങ്ങാലിക്കാതല്
കാർത്തോട്ടി കരിയേലവും
അമൃത മുക്കരം അരത്തമഞ്ചട്ടി-
തിപ്പലിയേകനായകം
കുമിഴ് കുവളം പാതിരിപ്പലക-
പയ്യാനിവേര് മുഞ്ഞയും
എരുക്കിൻതോലൊടു വേരുമാവിധി
കറുത്ത ചുണ്ടവേർ ചെന്നിനായകം
ചെത്തി കീഴ് കൊലചെത്തി വേരുമ-
കൊടുവേലിശുദ്ധി ചെയ്തങ്ങിനെ-
ഒക്കെകൂടി ചതച്ചോരഞ്ഞാഴി
വെള്ളത്തിലത് വെന്തഹോ
നാലിലൊന്നായിറക്കി യൂറ്റിയതിൽ
മേമ്പൊടിയതും ചൊല്ലിടാം
കാട്ടിലെ കരിമ്പുലിയുടെ പാല്
ചേർത്തു സേവിക്കിൽ ഭേദമാം
ഈവിധമൊരുഔഷധം കുറി-
ച്ചഷ്ടവൈദ്യരും പോയിനാൻ
പുലിയുടെ പാല് കൊണ്ടുവരുവതി-

ന്നാരാൻ സാധ്യമീ ഭൂമിയിൽ
ഞങ്ങളാലിത് സാധ്യമല്ലെന്ന്
മന്നവധരിച്ചീടണേ-
ഹരിഹരസുതൻ പെരിയവീരനാം
അയ്യനിന്നു സാധിച്ചിടും
ഹരിഹരസുതനയ്യനെ മെല്ലെ
അരികിലണച്ചു ചൊല്ലീടിനാൻ
എങ്കിലിന്നു താൻപുലിയുടെ പാല്
കൊണ്ടുവന്നു തന്നീടണം
അതിനുപണി പെരുതടിയനെങ്കിലും
അരചനിങ്ങനെ കല്പിച്ചാൻ
എന്നുചൊല്ലിയൊരയ്യനും മര-
ച്ചുരിക കയ്യിലെടുത്തത്
പലരോടും വഴിനീളെ ചോദിച്ചു
വിരവോടയ്യനും യാത്രയായ്

**6. പുലിപ്പാലിനായി യാത്ര:-**

മലയാളിതാൻ ചെന്ന് വരുത്തേണം പുലിപ്പാൽ
ആകാമെന്നുര ചെയ്തു നടകൊണ്ടു മലയാളി
കറപ്പു കച്ചയും കെട്ടി കരത്തിൽ വില്ലമ്പുമായി
ചുരികയുമെടുത്തിട്ട് പുറപ്പെട്ടു മലയാളി
കൊട്ടാരംമാളികം വിട്ടു പെരുവഴി
താഴെ തെരുവതിൽ ചെന്നു മലയാളി
അവിടത്തെ മങ്കമാർ ഭാഷണമോരോന്ന്
പാണ്ഡിയ റാണിക്ക് ശൂല നൊവ്വാണടോ
വേണം പുലിപ്പാലെന്നോതി ചികിത്സാരി
അപ്പോഴെ കാണുന്നു അയ്യനെ മങ്കമാർ
എവിടേക്ക് പോകുന്നു മലയാളി സേവക
പാണ്ഡി പെരുന്തേവി ശൂല കൊണ്ടാകുല-
നാഴിപുലിപ്പാല് വേണ മതിനൊടോ
പുലിപ്പാലിനായിട്ടു പോകുന്നു ഞാനെടോ
അതുകേട്ടു മങ്കമാർ കഷ്ടം നടിക്കുന്നു
മാറാത്ത വ്യാധിക്ക് കിട്ടാത്തൊരൗഷധം !
പുലിപ്പാലു കൊണ്ടുണ്ടോ ഔഷധം മലയാളീ
എന്തെന്തു വ്യാധിക്ക് പറ്റും പുലിപ്പാല്
വാതത്തിനുംനന്നു പിത്തത്തിനും കൊള്ളാം
ശൂലയ്ക്കും മന്തിനും ഉത്തമമാണത്
അതുകേട്ടു മങ്കമാർ ഓതുന്നു അയ്യനോട്

എന്റെ മക്കൾക്ക് ശൂലനൊവ്വാണെടോ
പുലിപ്പാല് കൊണ്ട് താൻ ഇതിലെവരുന്നേരം
നാഴിപുലിപ്പാല് തരുവേണം മലയാളീ
ആകമെന്നുരചെയ്തു നടകൊണ്ടു സേവകൻ

7. മേലെ തെരുവതിലൂടയ്യൻ പോകുമ്പോൾ
അവിടത്തെ പൂന്തരുണി കണ്ടുടനയ്യനേ
എവിടേയ്ക്കുപോകുന്നു കോമളനയ്യനേ
പുലിപ്പാലിനായിട്ടുമാമലെ പോണു ഞാൻ
എലിയൊന്നോ കരുതിതാൻ പുലികളെ സേവക
പുലിയെന്ന് ചൊല്ലി എലിപ്പാലുതരല്ലേ താൻ
പുലികളെ കൊണ്ടു താൻ ഇതിലേ വരുനേരം
കെട്ടിക്കറന്നീടാം സുന്ദരിമാർകൾക്ക്
പുലികളെകൊണ്ട് താൻ ഇതിലെ വരുന്നാകിൽ
പറവെച്ചു പൊൻപണം തന്നിടാം ഞങ്ങള്
ആമെന്ന് ചൊല്ലിനടന്നു നിലവയ്യൻ.

8. ഗമിക്കുന്ന വഴി മദ്ധ്യേ മേടയിൽവാഴുന്ന
തരുണിയാൾ കളവാണി കണ്ടുവന്നയ്യനേ-
നടന്നിട്ട് തളർന്നുള്ള ക്ഷീണം ശമിപ്പാനായ്
വരുവേണം മലയാളി ഇവളുടെ കുടി തന്നിൽ
ഇരുന്നല്പം ഇളച്ചിട്ട് പോയാലും മലയാളി
ഇവളല്ലാതൊരുവരും ഇല്ലയിവിടത്തിൽ
കുസുമാസ്ത്ര സമനായ നരവീര ഭവാനെന്റെ
ആഗ്രഹം കനിവോടെ സാധിപ്പിച്ചീടേണം
ഇതിപാരം പറയുന്ന സുന്ദരിയവൾ പിമ്പെ
ഒരുമിച്ചു ഗമിച്ചത് ഹരസുതനപ്പോഴേ-
ഹര പുത്രനിരിക്കുവാനൊരു പീഠം നൽകീട്ട്
തണ്ണീരമൃതേത്തു നൽകുന്നു പെൺകൊടി
അയ്യനെ കണ്ടവൾക്കിളകുന്നു മദനാർത്തി
ചാരുപരവശ യോതിനാളിങ്ങനെ
ജ്വലിക്കുന്ന മുഖകാന്തിയുള്ള ഭവാനിപ്പോൾ
എങ്ങോട്ടുപോകുന്ന മലയാളി സേവക
ഞാനും നൃപാജ്ഞയാ പുലിതേടിപ്പോകുന്നു
പുലിയെന്നാലന്തത് ? അറിയാമോ സുന്ദരി.
സുന്ദരിഭാവമറിഞ്ഞു നിലവയ്യൻ
അജ്ഞതനടിച്ചിദം ചൊന്നൊരു നേരത്ത്
പുലിയെയറിയാത്ത മലയാളി സേവ
പുലിരൂപം വിരചിച്ചു കാട്ടിത്തരുവാം ഞാൻ

പരിഹാസവാക്കിത് ചൊല്ലി മധുവാണി
തന്നുടെ വടുവൻ നായയെ വിളിക്കുന്നു
നിജ കാന്തൻ വേട്ടയ്ക്കുരിഞ്ഞുള്ള പുലിത്തുകൽ
ശുനകന്റെ വളർമെയ്യിലഴകോടെ ചാർത്തിനാൾ
തുടരത് പിടിച്ചിട്ട് മലയാളി മുമ്പില്
പുലികാണാമലയാളി പുലിയെന്നാൽ കാണെടോ

9. ഇത്തരം മധുവാണി കളഹാസം ശ്രവിച്ചിട്ട്
സത്വരം എഴുന്നേറ്റു പുലികാണാനെഴുന്നെള്ളി
പുലിയായ ശുനകനിൽ ഒളിനോട്ടം പകർന്നയ്യൻ
അതിശയം നടിച്ചവൾമുഖപത്മം നിരീക്ഷിക്കെ-
പുലിയത് പുലിയായി പുതുമയോടൊന്നലറിനാൻ
പുതുപുച്ഛമിളക്കുന്നു പല്ലിളിച്ചു കാട്ടുന്നു.
തീക്കനൽ ചിതറും പോൽ കണ്ണുരുട്ടി മുരളുന്നു
ഞെട്ടിപ്പിടഞ്ഞു വിറപൂണ്ടു തരുണിയാൾ
തട്ടി ത്തടഞ്ഞും അലമുറയോടവൾ
മച്ചറയിങ്കലും ഓടിഒളിക്കുന്നു
അറയിലും പുലികണ്ടു വിസ്മപ്പെട്ടവൾ
അലമുറെ മലയാളി പാദത്തിൽ വീഴുന്നേൻ
അയ്യാ മലയാളീ സേവക ശരണം മേ
ഇപ്പുലി എന്നേയും കൊല്ലുന്നതിൻ മുൻപേ
ഇപ്പുലി തന്നെ അടക്കേണം മലയാളി
പുലിയെഅടക്കിയാൽ എന്തുതരുംനീയെ
എനിക്കുള്ള മുതലെല്ലാം മലയാളിയ്ക്കരുളിടാം
എനിക്കല്ല ശബരിമലയ്യന് നൽകുക
സത്യമിത് കേട്ടു പുലിതാനടങ്ങുന്നു
പുലിയല്ല ശുനകനായ് വാലാട്ടിയവൾചാരെ
അയ്യനെതൊഴുതവൾ സാദരം പൂജചെയ്തു
സാമോദം മലയ്ക്കായി നടകൊണ്ടു മലയാളി

10. ഉള്ളാട ക്കുടിലതിലെത്തി മലയാളി
ഉള്ളാട ഉള്ളാട എന്നു വിളിച്ചത്
അതുകേട്ടു വന്നത് മുത്തുള്ളാടനപ്പോൾ
എന്താവിളിച്ചത് കൊച്ചുതമ്പുരാനേ
ഇവിടത്തിലെങ്ങാനും പുലിപെറ്റുകിടപ്പുണ്ടോ ?
ഇവിടത്തിലെങ്ങുമേ പുലിപെറ്റുകിടപ്പില്ല
ഇവിടെ പുലികളെ മുതുവേളർ മുടിച്ചേപോയ്
കരിമല കീഴിലെ കരിഞ്ചോല തടത്തില്

കല്ലളമാളത്തിൽ പുലിപെറ്റു കിടപ്പുണ്ട്
അവിടേയ്ക്കുള്ള വഴി ചൊല്ലിത്താ ഉള്ളാടാ
ഉള്ളാടൻ മുമ്പേയും അയ്യൻ പുറകേയും
മലയർ കുറവർ വസിക്കും മലപുക്ക്
അവിടത്തിലൊന്നിലും ഇല്ലപുലിക്കൂട്ടം
കുറവന്മാർ ചൊല്ലിയദിശ നോക്കിനടന്നയ്യൻ
കരിമല കീഴിലെ കരിഞ്ചോല തടത്തിൽ
കരിമ്പാറ യളദിശി ചെല്ലുന്ന നേരത്ത്
മനുഷ്യന്റെ ഗന്ധമറിഞ്ഞല്ലൊ പെൺപുലി
ഈറ്റപ്പുലിതാനും കണ്ണുരുട്ടീടുന്നു
ചീറിയടുക്കുന്നു ഈറ്റപുലികള്
കുഞ്ഞുങ്ങൾ മുരളുന്നു പല്ലിറുമ്മീടുന്നു
പൊന്നും പോർചുരികയെടുത്തു നിലവയ്യൻ
ആരെന്നറിഞ്ഞു കയർക്കുന്നെടി കള്ളി
ഹരനുടെതിരുമകൻ ഞാനെടി കരിങ്കള്ളി
ഹരനാമം കേട്ടവളാചാരം ചെയ്യുന്നു
പെൺപുലിയുല്ലാസം കേട്ടു കരിമ്പുലി
അലറിക്കുതിച്ചവർ സംഘമായെത്തുന്നു
പുലികളെയൊക്കെ അടക്കി നിലവയ്യൻ
പാണ്ഡിയ നാട്ടിന്ന് പോണം നമുക്കിന്ന്
അയ്യനെ അറിഞ്ഞവർ ആചാരം ചെയ്യന്നു
ആൺപുലി സന്നാഹം കൂട്ടുന്നതപ്പോഴെ
ആൺപുലി കണ്ഠേ കയറി മലയാളി
പെൺപുലി കൂട്ടങ്ങൾ കുഞ്ഞുങ്ങൾ പിന്നാലെ
കാടിളക്കി പുലി കൂട്ടമോടയ്യനും
പാണ്ഡിയ നാട്ടിലേക്കായി നടകൊണ്ടു.

## 11. പുലിപ്പുറത്ത് എഴുന്നെള്ളത്ത് (തൃപുട)

പുലികളെ കൊണ്ടു വരവുണ്ടയ്യനെ-
ന്നൊരുമൊഴി കേട്ടു പാണ്ഡിയൻ
പെരിയപേടി മുഴുത്തു തന്നുടെ-
മന്ത്രിമാരോടു ചൊല്ലിനാൻ
സേവചെയ്യുവാൻ വന്നമാനുഷൻ
ദേവനോ അതോ മായയോ !
കാട്ടിലുള്ള വൻ പുലികളൊക്കെ
ആട്ടികൊണ്ടു വരവുണ്ട്
ഇത്തരമവർ ചൊല്ലി നിൽക്കവെ
എത്തിനാൻ പുലിക്കൂട്ടവും

കാടിളക്കി വരുന്നു വമ്പുലി
മുൻപിലൊന്നിങ്കലയ്യനും
ബാലസൂര്യസമാനമാദൃശം
തൃക്കരെ വില്ലുമമ്പവും
കോട്ടയ്ക്കുള്ളിൽ കടന്നു ചെന്നു
നിരന്നു നിന്നു പുലികള്
ആദരിച്ചു വിളിച്ചു രാജനോ-
ടയ്യനും പറഞ്ഞാനഹോ
ഇഷ്ടം പോലെ പുലികളെ-
ക്കറന്നൗഷധം എടുത്തീടുക
ദീനവത്സലവാക്കു കേട്ടതി-
ദീനരായ് നൃപ മന്ത്രിമാർ
ഹരിഹരസുത വചന മിങ്ങനെ
കേട്ടത് പെരുന്തേവിയും
ചീർത്തഹങ്കാര ഹുങ്കിനാലവര-
രാജ്ഞയും കൊടുത്തീടിനാൻ
ദേവി തന്നുടെ തോഴിമാരെ
വിളിച്ചു കല്പന ചെയ്തത്
ഇന്ദ്രലോചനേ മേഖല പ്രിയേ
അംബുജാക്ഷി കാമാക്ഷിയേ
സൂര്യനന്ദിനീ സൂര്യകാന്തിനീ
സുരസേ ബാലേ വിലാസിനി
വേഗമോടിഹ നിങ്ങൾ ചെന്നു
കറക്കുവിൻ പുലി ക്ഷീരവും
ദേവി തന്നുടെ കല്പനയ്ക്കായ്
നടന്നു തോഴികളായവർ
ചന്തമോടെ ചില ആടമോടികൾ
പട്ടുടത്തൊരുങ്ങീടിനാർ
കാഞ്ചനമണിനൂപുരങ്ങളും
മെയ്യിനുള്ളലങ്കാരവും
പുലികളെക്കറന്നീടുവാൻ
വെള്ളിമൊന്തയും ചില പാത്രവും
ഒത്തുകൂടിയങ്ങസ്ഥലത്തേക്ക്
സത്വരം നടന്നീടിനാർ

12. ഹരിഹര ഹര ഹരനു പുത്തിര-
ശരണം ഞാനിതാ കൂപ്പുന്നേൻ
പുലികളെ ക്കറന്നീടുവാൻവരും

തരുണിമാരെ കണ്ടയ്യനും
കണ്ടുകൗതുകം പൂണ്ടു പുഞ്ചിരി-
യോടു ചൊല്ലിനാനിങ്ങനെ-
ഇഷ്ടംപോലെ കറന്നുനിങ്ങളാ-
പാത്രമൊക്കെ നിറക്കുവിൻ
തിരുമിഴിക്കളകുള്ളൊരയ്യനുടെ
ആജ്ഞ കേട്ടു പുലികള്
വമ്പനാം പുലിക്കിമ്പമുണ്ടായി
സരസമോന്നലറീടിനാൻ
ഉഗ്രമാമലറിച്ച കേട്ടുടൻ
ഞെട്ടി നാരിമാർ വീണത്
പേടിയോടറഞ്ഞോടി ആടയും
മോടികൾ വെടിഞ്ഞാനവർ
ദേവിതന്നുടെ മുമ്പിൽ നാരിമാർ
സങ്കടങ്ങളെ ചൊല്ലിനാർ-
ദേവി ഞങ്ങളെ യമപുരിയ്ക്ക
ങ്ങയക്കുവാനുറച്ചയച്ചിതോ ?
സേവചെയ്യുവാൻ വന്ന മാനവൻ
മനുഷ്യനല്ല ധരിക്കണം
പാണ്ഡിയ നൃപൻ മന്ത്രിമാരുമായ്
ചിന്തയയോടതി ക്ലാന്തരായ്
എന്തൊരു കഴിവെന്തു ചെയ്യണം?
ഭൂതനാഥ കൃപയ്ക്കുനാം
ഭൂതനാഥ പദാന്തികേ യണ-
ഞ്ഞേവരും തൊഴുതീടിനാർ-
ഭൂതനാഥ മനുഷ്യനുകുല
ദൈവമാകിയൊരയ്യനേ
വന്നുപോയ പിഴകളൊക്കെ
പൊറുത്തു രക്ഷ ചെയ്യേണമേ-
പുലികളെകണ്ടു പെരിയഭയമുണ്ട്
മാനസേ ധരിച്ചീടണം
തെറ്റുകൾ പിഴവന്നതിനു നാം
നാടുകൾ നഗര മേകിടാം
കൂട്ടമോടെ വൻപുലികളെയൊക്കെ-
കാട്ടിലേയ്ക്കയക്കേണമേ-
ആയവാക്കിനെ കേട്ടു അയ്യനും
പുലികളെ വിലക്കീടിനാൻ

പാണ്ഡിയ നാട്ടിലുള്ളമാനുഷ-
രൊത്തു കൂടി നിരന്നവർ
ഒത്തുകൂടി വണങ്ങി കാഴ്ചകൾ
നേർച്ചകൾ കൊടുത്തീടിനാർ
മണ്ഡലവ്രത മോടു മാമലെ
ചെന്നുവീണു തൊഴുതവർ
മായയാൾ സുതനയ്യനയ്യനുടെ
മായകളതി വിസ്മയം
ഹരിഹരസുത ശബരിമാമലെ
വാഴുമയ്യനേ പാഹിമാം

(അയ്യൻ പുലികളെ കൊണ്ടുവരുന്ന വഴിയിൽ ഉണ്ടായ ചില പുതു മകളെ ഇതിൽ ചേർക്കുന്നില്ല)

പാണ്ഡിയ സേവം പുലിസേവം സമാപ്തം



അദ്ധ്യയം 6

## പന്താളസേവം (താളം ചുഴാരി, രൂപകം)

1. അന്തകരിപു നന്ദനനപ്പോൾ
അന്തമില്ലാതെ യുള്ളൊരുപായാം
ചന്തമോടെ നിനച്ചത് മനസ്സിൽ
എന്തെന്നാലത് കേൾപ്പിനെല്ലാരും
ആരും കയറാതുള്ളൊരീ മലയിൽ
താപസരുടെ പൂജകളേറ്റ്
നാമിവിടെ ഇരുന്നാൽ നരരിൽ
കലിയുഗമലം നീക്കുക വിഷമം.
മകരമാസത്തിൽ മുമ്പേ വരുന്ന
മകരസംക്രമ മഹോത്സവനാളിൽ
ഇവിടെ മനുഷ്യരെ വരുത്തുക വേണം
അതിനായൊരു സ്ഥലമത് വേണം
എന്നുടനെ മനസ്സിൽ കരുതീ
പൊന്നും ചുരിക കയ്യിലെടുത്തു
പൊന്നമ്പലം താഴെയിറങ്ങി
ശബരി പണ്ട് തപസ്സിനിരുന്ന
മാതംഗമല വലഭാഗേ ചെന്നു

കിണറും കുളമമ്പലമൊക്കെ
ത്ധടുതി കൊണ്ടു ചമച്ചാനയ്യർ
ഇവിടെ മനുഷ്യർ വരുവതിനിനിയും
എന്തൊരു ഉപായമെന്ന് നിനച്ചു
മാനുഷർക്ക് അധിപതി യാകിയ
രാജാവിനെ സേവിക്കവേണം
എന്നുടനെ മനസ്സിൽ നിനച്ച്
പൊൻ ചുരിക കയ്യിലെടുത്തു
ചെന്നു പന്തള രാജാവിന്റെ
വമ്പെഴുന്ന മാളിക പുറമേ-
കണ്ടനേരം പന്തളവരനും
കരുണയോടെ ഒന്നരുൾചെയ്തു
എവിടെനിന്ന് വരുന്നത് താനും
എന്തിനായി ഇവിടേക്കു വന്നു
നാട്ടിൽ പെരിയ രാജാവിനെ
സേവിച്ചു അരിയും പൊന്നുമതെല്ലാം
മോദത്തോടെ വാങ്ങിപ്പതിന്നായ്
വന്നു ഞാനെന്റെ പന്തള വരനെ-
സേവിപ്പാനായി വന്നവനെന്നാൽ
എന്തുസേവം സേവിപ്പാനാകും
വന്നപടയെ കൊന്നു മുടിക്കാം
മേലിൽ പട വരാതെ കഴിക്കാം
വെടി പടഹധ്വനി മുഴങ്ങിയതപ്പോൾ
വെട്ടു കൊണ്ടു മരിക്കുന്ന ചിലര്

2. ഉദയരാജാവ് പടകളുംകൂട്ടി
ഉലകമൊക്കെ ജയിപ്പതിനായി
ചെന്നു പന്തളരാജാവിന്റെ
വൻമ്പെഴും കോട്ടപ്പുറമേ നിരന്നാർ
പടകൾവന്നു നിരന്നൊരു നേരം
പടമന്നർ കാര്യവിചാരം തുടങ്ങി
അധികാരികളിലൊരുവൻ ചെന്ന്
അരചനെ തിരുമുഖമറിയിച്ചു
പടകൾ വന്നു നിറഞ്ഞു പുറത്ത്
ഇനിയെന്ത് വേണ്ടത് കല്പിച്ചിടേണം
വന്ന പടയെ കൊന്നു കൊന്നു മുടിപ്പിൻ
എന്നരചന്റെ കല്പനകേട്ട്
ആനപ്പടകൾ അണികൾ നിരത്തി-

കുതിരപ്പട അതിനുടെ പുറകേ
വെടിപടഹധ്വനിയോടരചസേന
അരികളോടെതിരിൽ അണിയായ് നിരന്നു
വെട്ടുകുത്ത് ആക്രോശം വെടിമുഴങ്ങി
ഝണ ഝണ ഹാഹാരവങ്ങൾ മുഴങ്ങി
വെട്ടുകൊണ്ടു മരിക്കുന്നു ചിലത്
ഉദയപ്പടയോടെ തിർ നില്ക്കാവാതെ
പന്തളപ്പടകളോട്ടം തുടങ്ങി
എന്നതിനെ കണ്ടൊരുനേരം
സേവകനാരെ അരികെ വിളിച്ചു
മാനഹാനി വരുനാതിൽ മുന്നേ
പ്രാണഹാനി വരുത്തീടും ഞാനേ
മാനഹാനിവരികയുമില്ല
പ്രാണഹാനിവരുക വേണ്ട
മകരമാസത്തിൽ മുമ്പേവരുന്ന
മകരസംക്രമ മഹോത്സവനാളിൽ
ശബരിമലയിലെ ഹരിഹരസുതനെ
കണ്ടുവണങ്ങാമെന്നൊരുസത്യം
മുന്നമേസത്യം ചെയ്യുകിലടിയൻ
പടകളെയൊക്കെ കൊന്നു മുടിക്കാം
വന്നു തൊഴുത് ഹരിഹര സേവ
ചെയ്യാമെന്നരചൻ സത്യവും ചെയ്തു.

3. ഇപ്പോൾ വന്നിനപടയോടെതിർപ്പാൻ
ഇത്ര ലോകത്തിങ്കലാരും പോരാ
ഉലകിലൊക്കെ നിറഞ്ഞല്ലോ നില്പൂ
ഉദയരാജാവും പടകളും കൂടി
ഇരുപുറവും പൊരുതവരോട്
പന്തളപ്പടയ്ക്കില്ലിഹ ജയവും
ആയതിനെ കണ്ടൊരുനേരം
കാണായിതൊരു പടയുടെ വരവ്
കോട്ടകൊത്തളം ഗോപുരമൊക്കെ
ഝടുതി കൊണ്ട് തകർക്കുന്നവര്
പന്തളനൃപൻ ചിന്ത തുടങ്ങി
നാടും പട സന്നാഹം പോയി.
മാനക്കേടുവന്നു ഭവിക്കും
ഹരിഹരസുതനെ അരികെ വിളിച്ചു
സത്യമമ്പൊടു ചെയ്തരചൻ താൻ

4. സത്യമെമ്പൊടു കേട്ടു അയ്യനും
അച്ഛനെ മനമോർത്തുടൻ
അച്ഛനെ നിനച്ചിഛരയോടുതൻ
ചുരിക കയ്യിലെടുത്തത്
അന്തകരിപു ശങ്കരൻ തുണ-
യെങ്കൽ ചിന്ത പിന്നെന്തഹോ ?
എന്നുറച്ചു വൻപട നടുവില-
ങ്ങെത്തിനാൻ ഹര നന്ദനൻ
ആനതേരു കുതിരകൾ പട-
യൊക്കവെ യൊടുക്കീടിനാൻ
ഗിരിമുകളതിൽ പടുതീപെട്ടു-
മൃഗജാതിയോടിടുമാവിധം
ഉദയസേനയങ്ങോടിനാൻ
നാലുദിശിയിൽ പേടിമുഴുത്തവർ
ഹരിഹരസുതൻ ഭുതസഞ്ചയ-
മോടഥ മുടിച്ചാർകളെ
ശേഷിച്ചോർ തിരിഞ്ഞോടിനാർ
ബഹു പേടിയും മുഴുത്തേകരായ്-
ഹരിഹരസുതൻ അതിശയം
അരനാഴികയ്ക്കകം വെന്നത്
അന്തകാലയം പൂകിനാർ ബഹു
വമ്പരാം പടനായകർ
വിജയിയായ് ത്തദാ അയ്യനയ്യനും
അരച സന്നിധി പുക്കത്
ചെന്ന നേരമാ ഭൂപതിയുടൻ
സപദി വീണ തൊഴുതത്
അയ്യനയ്യനേ ചെയ്ത പിഴകളെ
സദയ മങ്ങു പൊറുക്കണേ
അറിവെഴാതടിയങ്ങൾ തൻപിഴ-
ഹരിഹരസുത കാക്കണേ
എന്റെ നാടും പടനഗരവും
നിന്നുടെ യെന്നറിയണേ
അർക്ക ചന്ദ്രനുള്ളത്രകാലവും
മെത്രയും തുണ ചെയ്യണേ
ഹരിഹരാത്മജൻ പതിതപാവന-
നപ്പോഴെ മറഞ്ഞീടിനാൻ

**5. പന്തളേശന്റെ ശബരിമല യാത്ര:- താളം ചുഴാരി, വർമ്മം**

സത്യവൃതനാം പന്തളരാജൻ
നിത്യമയ്യപ്പനെ മനസ്സാ വണങ്ങി
ഭക്തപ്രിയനായ സ്വാമിയെ കാണാൻ
സക്തിയുമേറി ഉഴറി മനസ്സ്
മകരമാസാദ്യേ മാമലെ യെത്താൻ
വൈകാതെ വേണം വ്രതാദികളെന്ന്-
കന്നിമാസത്തിൽ കുളികുറി സേവ-
വൃശ്ചികേ മുദ്ര ധരിക്കുക ശുദ്ധേ-
കാരിരുൾ കച്ച ധരിക്കുക വേണം
പാരാതെ മന്ത്രം ശരണമയ്യപ്പാ
പാരിതിലുള്ള പരിജനം പടയും
പോരിക നല്ലൂ ശബരിമലയ്ക്ക്
ഭക്തൻ നൃപന്നുടെ കല്പന കേട്ടു
യുക്തരാമൊക്കെ ഉഴറി ഒരുങ്ങി
മാലയും, മുദ്രാ, തിരുനാമം, നിഷ്ഠാ-
ഭക്തിയിൽ നാൽ പത്ത് നാള് കഴിച്ചു
സ്വാമിക്ക് നൈ, കാണി, അരിമലരൊക്കെ
മുൻകെട്ടിൽ മുദ്രയതിട്ടു മുറുക്കി
തൻകാര്യമൊക്കെ നിറച്ചു പിൻ കെട്ടിൽ
പള്ളിക്കെട്ടമ്മ ശിരസ്സതിൽ വെച്ചു
പോകമലക്കെന്ന് പൊൻകുട കീഴെ-
പന്തളരാജൻ പരിവാരമോടെ
കൊമ്പ് കുഴല് ശംഖോടുടുക്ക്
വെടിപടഹം പലവാദ്യങ്ങളോടെ
സേവകനയ്യന്റെ കീർത്തനാലാപം
സ്വാമിതിന്തക ആനന്ദ നൃത്തം
തെരുവതിലൂടെ ശരണം വിളിയും
കാഴ്ചഘോഷത്തോടെ യാത്ര തിരിച്ചു.

6. ഏവം ശബരീശ ഭക്തി പ്രവാഹം
നാടതിലൊക്കെ ഒഴുക്കി നരേന്ദ്രൻ
എരുമേലി ശാസ്താ വാവരുമൊത്ത്
തരസാലടവി പുകഴ്ന്നവരന്ന്
കാട്ടിലൊളിച്ച രിപുഗണത്തേയും
കോട്ട കിടങ്ങുകളൊക്കെ നിരത്തി
പുണ്യസരസാം പമ്പയിൽ സ്നാനം
ദാനാദികർമ്മം വിളക്കും നടത്തി

നീലിമലയെ നമിച്ചതിലേറി
ശബരിപീഠത്തെ തൊഴുതു നടന്നു
പൊന്നും പതിനെട്ടു തൃപ്പടി കേറി
മിന്നും ശബരീശ ദർശനം പുണ്യം
ഏവം ദുരിതമനക്കെട്ടഴിച്ച്
ദേവന്റെ മുന്നിൽ ചൊരിഞ്ഞു സഭക്ത്യാ
ശരണമയ്യപ്പാ ശരണമയ്യപ്പാ
ശരണമന്ത്രേണ മുഖരിതമെങ്ങും
മകരസംക്രമ മഹോത്സവ വേള-
മാനവർക്കെന്നും മഹോത്സവ നാള്
വേണ്ടും വഴിപാട് ദേവിക്കും പിന്നെ
ഇണ്ടലകന്നു സകലർക്കും ഏകി
സ്വാമി കൃപയാർന്നു ഏവരുമപ്പോൾ
വിടചൊല്ലി നാഥനെ വാഴ്ത്തി മടങ്ങി
ഹരഹര ഹര ഹരനുടെ മകനെ-
വിരവൊടു തുണ അരുളണേ സ്വാമീ-
നമ: നമ: നമ: ശബരീശ പോറ്റീ
ശരണമായൊന്നും പടിയുന്നേൽ സ്വാമീ

പന്തളസേവം സമാപ്തം



## അദ്ധ്യായം 7

## പാണ്ഡിയ സേവ

**പ്രശ്നോത്തരി – ചോദ്യോത്തരങ്ങൾ** താളം ചുഴാരി, വർമ്മം, രൂപകം

1. ചന്ദ്രശേഖര പുത്തിരനാകിയ-
അന്നം നടയൊത്ത മന്നൻ മലയാളി
ചിന്നം വിളിയോടെ ചെന്നത് പാണ്ഡി-
യന്നുടെയാ മാളികപ്പുറമേ-
ചെന്നനേരം പാണ്ഡിയവരനും-
കരുണയോടെ ഒന്നരുൾ ചെയ്തു
എവിടെ നിന്ന് വരുന്നത് താനും-
എന്തിനായി ഇവിടേയ്ക്ക് വന്നു
നാട്ടിൽ പെരിയ രാജാവിനെ-
സേവിച്ചു അരിയും പൊന്നുമതെല്ലാം
മോദത്തോടെ വാങ്ങിപ്പതിന്നായ്
വന്നു ഞാനെന്റെ പാണ്ഡിയ വരനേ

സേവിപ്പാനായി വന്നവനെന്നാൽ
പാരാതെ ചൊല്ലുക പിതൃമാതൃനാമം-
കാമാന്തകനെന്നുടെ അച്ഛൻ
ദാമോദരിയാൾ മോഹിനിയമ്മ-
ഹരിഹരസുതനെന്നറിഞ്ഞപ്പോൾ-
നരപതിക്കേറ്റം കൗതുകമുളവായ്
അന്തകരിപു നന്ദനരെല്ലാം
ചിന്തിക്കിൽ ബഹുശാസ്ത്രജ്ഞരല്ലോ
എന്നാകിലും എന്റെ മനസ്സിൽ
ഇനിയും ചില സംശയമുണ്ട്.
എന്തുസംശയം രാജാവിനുള്ളത്?
ചിന്തിച്ചു വേഗം പറയണമിപ്പോൾ
താമരസാക്ഷൻ ആദിനാരായണൻ
ശ്രീരാമനായി പിറന്നൊരു നാളിൽ
പംക്തി സ്പന്ദന നാകിയ രാജന്
താതനിട്ട നാമമതെന്ത്?
പത്ത് തേര് ലഭിച്ചൊരു കാരണം
വിസ്തരിച്ചു പറയാമോയിന്ന്
ആർകൊടുത്തുള്ള തേർചാഴിയാണി
പോരിനിടയിൽ മുറിഞ്ഞത് പണ്ട്
പുത്രന്മാരവർ ഉണ്ടായകാലം
എത്രയായിനൃപന്ന് വയസ്സ്
ഇനിയും ചില സംശയമുള്ളത്
ഇതുചൊല്ലുക ചോദിച്ചിടാം ഞാൻ

2. താളം തൃപുട
കേൾക്ക മന്നവ തോന്നുമാലളിത-
ചോദ്യമായതിനുത്തരം
ശാസ്ത്ര സൂത്രമുടനോർത്തു ചൊല്ലുവാൻ
പ്രയാസമെങ്കിലും നൃപാഗ്രഹാൽ
തിങ്കൾ ചൂഡ കൃപകൊണ്ടു ഞാനിവിടെ
ശങ്ക വിട്ടുര ചെയ്തിടാം
മൂർഖന്മാരിതു കേൾക്കിലപ്പോഴേ
തർക്കമെന്ന് നിനച്ചിടാം
ശാസ്ത്ര സൂത്രമറിഞ്ഞ സജ്ജനം
ഓർത്തു പാർത്തു രസിച്ചിടും
ദർപ്പകരിപു നന്ദന ഇതു
കേൾപ്പതിന്നാശകൊണ്ടു ഞാൻ

വിസ്തരിച്ചുടൻ ശാസ്ത്ര സംയുതം
പേർത്തു ചൊൽക മലയാളി താൻ.
ചിത്രഭാനു കുല മാണ്ടതിൽപെരിയ-
കീർത്തിമാനജ മഹീപതി
പുത്രനായി ജനിച്ചിന്ദുമതിയിൽ
നേമിയെന്ന ഭൂപാലകൻ
ദശരഥനുടെ താതനന്നു വിളി-
ച്ചനാമ മതാണെടോ
കാലം കൊണ്ടു ധനുർവ്വേദ ശാസ്ത്രത്തിൽ
യോഗ്യനായ് നേമിരാജനും
ചക്രവർത്തിയായതു ലകീർത്തി-
വളർത്തിവാഴുമാ നാളതിൽ
അമരകളസുരാദികൾ തമ്മിൽ
സമരമങ്ങു തുടങ്ങിനാർ
അമരനാഥനു വിജയമില്ലാഞ്ഞു
നേമിരാജനെ വരിച്ചത്
ഘോരയുദ്ധേ ജയിച്ചു നേമി-
യന്നമര രാജനതി കൗതുകാൽ
ഇന്ദ്രനഞ്ചുതേർ നൽകി ഇന്ദ്രാണി
മൂന്നുതേരു കൊടുത്തത്
ഭീമനെന്ന ഗന്ധർവ്വൻ രണ്ടു തേർ
നൽകിനാൻ നേമി ഭൂപന്
പത്തുതേരുമതിലൊത്തുനിന്നഥ-
പത്തുദിക്കും പൊരുതിടാം
പത്തു തേരുമതൊത്തു ചേർപ്പതിനു
സൂത്രമുണ്ട് പണിയന്ത്രമായ്
ദശരഥനെന്നനാമം ദേവകൾ
നല്കി നേമിയാം രാജന്
അമ്പോടിന്ദ്രാണി നൽകിയ രഥ-
ചാഴിയാണി മുറിഞ്ഞത്
അറുപത് സഹസ്രം വയസ്സതിൽ
നരപതിക്കു സാന്താനവും
പരമപുരുഷനായ ശ്രീഹരി-
രാമനായവതരിച്ചത്

3. താളം തൃപുട
കമല ലോചനനായ രാഘവൻ
കമനീ മാർമണി യാകിയ-

ജാനകി സുമിത്രാത്മജനോടു
കാനനത്തിനെഴുന്നെള്ളുവാൻ
താതനെ വണങ്ങി പുറപ്പെട്ട
ആഴ്ച രാശി നാൾ പക്കവും
സൂക്ഷ്മമമായ് കഥിക്കേണ്ടതാണിത്
തർക്കമെന്ന് നിനക്കൊല-
പന്നഗേശ്വരനായ ലക്ഷ്മണൻ
ജാനകിയോടും കൂടവെ-
അത്രിതാപസ പരാശരത്തിൽ
നിന്നത്ര രാഘവൻ പോയിനാർ
ഘോരകാനന മതിൽ ക്കടന്നു
നടന്നീടുന്ന വഴിക്കഹോ !
ചിത്രമായൊരു പുഷ്ക്കരണി
കണ്ടത്ര ചെന്നു രഘുത്തമൻ
പുഷ്ക്കരണിയതിൽ ചെന്നിറങ്ങിയവർ
പുഷ്ക്കരം ഭുജിച്ചീടിനാർ
പുഷ്ക്കരണിയുടെ വൈഭവങ്ങളെ
ആകവെ കഥിച്ചീടണം
എത്രകോൽ ചതുരമുണ്ട് പുഷ്ക്കരണി
എത്ര പുഷ്പമതിലുണ്ട ഹോ ?
ചാലവെ നീലത്താമര യതിൽ-
ഉണ്ട് നല്ല കൽഹാരവും
ചന്തമോടെ വിടർന്നീടുന്ന
ചെന്താമരാമ്പൽ കുസുമങ്ങളും
രാഘവൻ നിഴൽ നോക്കിയന്നി-
ന്നൊരു വൃക്ഷമതേതഹോ !
എത്ര കോൽ ഉയരമുണ്ടിതാ തരു-
എത്ര ശാഖാ സൃംഗങ്ങളും
കൊമ്പ് നീളവും മുരട് വണ്ണവും
പത്രമെത്ര വിസ്താരവും
ഇവകളൊക്കെ അതി സൂക്ഷമമായ്-
കഥിക്കേണ്ടതാണ് മലയാളീ താൻ

താളം മുത്താളം
4. കണ്ടർമകനിലവയ്യൻ താൻ
പാണ്ഡിയനുടെ ചോദ്യം കേട്ടു-
അരചാ ഞാൻ കണ്ടൊരു ശാസ്ത്രം
കൊണ്ടുര ചെയ്യുന്നതുമിപ്പോൾ

പങ്കജദള നയനൻ രാമൻ
പിതൃപങ്കജമതിൽ വീണുവണങ്ങി
ജനകാത്മജ ജാനകിയോടും
തന്നനുജൻ ലക്ഷ്മണനോടും
യാത്രപുറപ്പെട്ടൊരു സമയം
ചിങ്ങം രാശി കാർത്തിക നാള്
തിഥിയന്ന് തൃതീയയതാണ്
ഗുരുവാരം എന്നറിയേണം
പുഷ്ക്കരണി ചതുരം കോൽപത്ത്
അമരകളുടെ നിർമ്മിതി യത്രേ
നീലോൽപ്പല മീരഞ്ചുണ്ടതി-
ലീരാറുണ്ടാമ്പൽ കുസുമം
കൽഹാരം ഉണ്ടൊരു പത്ത്
രക്തോൽപ്പലവും ദശമറിക
മുത്തൊടു മാണിക്യം മരതക
വൈഡൂര്യം മണിയിവയാലെ
ഇന്ദ്രൻ താൻ കെട്ടിച്ചുള്ളൊരു-
പുഷ്ക്കരണി ശോഭിതമോടെ
രാഘവനും സീതയുമായി
നിഴൽ നോക്കിയ വൃക്ഷം അരയാൽ
നൂറ്റി അറുപതുയോജന ഉയരം
ഉണ്ടെന്ന് അറിയുക അരചാ
കൊമ്പൊന്നിന് ലക്ഷം പത്രം
പത്രമതിനൊരു കോൽവൃത്തം
മുരടിനുമുണ്ടൊരുദശ യോജന
വണ്ണമെന്ന് അറിയുക ഹരജാ
ശൈലമെന്ന പുരാണേകണ്ടത്
വിസ്തരിച്ചെന്നറിയുക വേണം

**പരശുരാമ ചരിതം ചോദ്യോത്തരം താളം തൃപുട**

5. സരസിജാക്ഷണനായ മാധവൻ
പരശുരാമനായവനിയിൽ
അവതരിച്ചൊരു കാലമങ്ങവ-
ന്നച്ഛനമ്മയുമാരഹോ ?
പരശുരാമനങ്ങമ്മയെകൊല-
ചെയവതിനുള്ള കാരണം ?
ശക്തനാം പരശുധാരിയെന്ന്
പ്രസിദ്ധിയുണ്ട് പല ദിക്കിലും

കാർത്തവീര്യനങ്ങാരുടെ മകൻ ?
ഓർത്തുതാൻ പറഞ്ഞീടുക
ആയിരംകര വീര്യവും അഷ്ട-
സിദ്ധിയുംപരമമായുസ്സും.
വീര്യശൌര്യവും ഉത്തമഗുണം
ആരവനു കൊടുത്തത് ?
ഇത്രവീരനായുള്ള രാജനെ വധി-
ച്ചതെന്തിന് ഭാർഗ്ഗവൻ
ക്ഷത്രയകുലമൊടുക്കി ഭാർഗ്ഗവൻ-
ഏകവിംശതി വട്ടവും
ദശരഥാത്മജനോടെ തൃക്കുവാൻ
എന്തുകാരണമോതുക ?

6. പരശുരാമനും പരിചൊടവനിയിൽ-
അവതരിച്ചു ത്രേതായുഗേ-
ജനകനായത് ജമദഗ്നി മുനി
ജനനിയായത് രേണുകാ.
പാതിവ്യത്യഭംഗം വരുത്തിയ
അമ്മയെഹനിച്ചീടുവാൻ
താതനായൊരു മാമുനി വച-
നേന കൊന്നു ജനനിയെ.
പരശു എന്നൊരു ആയുധം കൊണ്ടു
പാരതക്കെ ജയിക്കയാൽ
പരശുരാമനെന്നുള്ള പേർ.
ഭൂവനതതിലൊക്കെ പരന്നത്
കൃതവീര്യാത്മജനായി വന്നു
പിറന്നു കാർത്തവീര്യാർജ്ജുനൻ
വൈഷ്ണവാംശ മുണ്ടവനിലാകയാൽ
അതുല വീരനായ്വന്നത്.
ദത്താത്രേയഋഷീശ്വൻ കൊടു-
ത്തീടിനാൻ വര സിദ്ധികൾ
ആയിരംകര ബലങ്ങൾ തിങ്ങി.
വിളങ്ങും കാർത്തവീര്യാർജ്ജുനൻ
മുനിജനത്തിനെഴും സുരഭിയെ-
അപഹരിച്ചൊരു കാരണാൽ
ഏകനായിട്ടെതിർത്തു രാമനും
പാർത്ഥീവകുല മൊടുക്കിനാൻ
പരശുരാമനിലെഴുന്ന വൈഷ്ണവ-

തേജസ്സെ കൊടുത്തീടുവാൻ
ദാശരഥിയോടെതിർത്തു മാർഗ്ഗമേ
മാഹേന്ദ്രപർവ്വതം പൂകിനാൻ.

© 7. **താളം തൃപുട. ജാലന്ധര വധം**
ശ്രീലക്ഷ്മിയാൾക്ക് ബഹജനായ്പുരാ-
ദാനവനുളവായി പോൽ !
മൂർത്തി മൂവ്വരിലേറെ ശക്തനവന്റെ-
നാമമതെന്തഹോ ?
വീരവീരനവന്റെ ഭാമിനിയായ-
സുന്ദരി യാരഹോ ?
വാനവരോടു വൈരം തോന്നുവാ-
നെന്തുകാരണ മോതുക.
യുദ്ധഭൂവിലവന്റെ ശക്തിയായ്
കാത്തുരക്ഷിപ്പതെന്തഹോ ?
മാധവൻ ഹരി തോറ്റൊഴിഞ്ഞിന-
കാരണം പറയാവതോ ?
മുപ്പുരാന്തകനും എതിർത്തിട്ട്
ഖിന്നനായതിൽ കാരണം ?
എന്തുകാരണാലദ്രി പുത്രിതാൻ
അല്ലലേറ്റു വലഞ്ഞത് ?
ദുഷ്ടനിഗ്രഹത്തിനു മൂർത്തിമാർ -
തീർത്തൊരായുധമെന്തഹോ ?
മായാമാധവനന്നു മായായൽ
ചെയ്ത വൻചതിയെന്തഹോ ?
മണ്ണുതിന്നുള്ള കണ്ണൻ മൈക്കണ്ണി-
മാരുമായ് കളിയാടിയ
പൂവന മതിൽ നാമകാരണം ?
ഭോഷ്ക്കല്ലയിത് ശാസ്ത്രസമ്മതം
നിഷ്ക്കർഷിച്ചുര ചെയ്യാമോ ?

© 8. ശാസ്ത്ര വിജ്ഞരിരിക്കുമിസ്സഭാ-
വാസികളൊന്നറിയണേ-
ആദിയന്തമില്ലാക്കണക്കഹോ-
സൽപ്പുരാണ കഥാമൃതം.
ആയതിലൊന്നെടുത്തു തർക്കങ്ങൾ
ഉന്നയിപ്പതിനുചിതം.
ആഴിയിലടി മുങ്ങി മുത്തുകൾ

തേടീടുവതി നൊക്കുമോ !
ഉത്തരമരുളാതിരിക്കുക
യോഗ്യമല്ല സഭാതലെ-
ശങ്കയുണ്ടെന്റെ മാനസേ ചെറ്റു
പങ്കജാക്ഷി തുണക്കണേ
തെറ്റുകുറ്റങ്ങളുള്ളതൊക്കെ
പൊറുക്കണേ ശബരീശ്വരാ-
എങ്കിലോപുരാ മാധവനൊരു-
ത്തമയാകിയ നാളതിൽ.
സിന്ധുവാരിധിയിൽ ജലന്ധര-
ദാനവനുളവായത്
നീരജയ്ക്കു സഹജനായത്
ജന്മ സാദൃശ്യമൊന്നുതാൻ
അപ്സരകുല വൃന്ദയാണവൻ
ഭാമിനി സതി സ്വാധ്വിയാൾ
പാതിവൃത്യ മഹാബലാലവൾ
കാത്തീടും നിജകാന്തനേ-
ശക്തിവൈഭവമാർന്നു ദാനവൻ
ചക്രവർത്തിയായ് വാഴവേ-
അംഗഹീനനാം കേതു തന്നുടെ
സങ്കടഹരണാർത്ഥമായ്
നിർജ്ജരപുരം പുക്കവരെ
ജയിച്ചു നിർഗ്ഗമിപ്പിച്ചവൻ
രക്ഷ ചെയ്വതിനായി ശ്രീഹരി
തൽക്ഷണം ഒരുങ്ങീടവെ-
ദുഷ്ടനെങ്കിലുമെൻ സഹജനെ
നഷ്ടമാക്കരുതേ ഭവാൻ
ലക്ഷ്മിയെക്കരുതി ഹരി തദാ
കൊല്ലുകില്ലെന്ന് ചൊല്ലിനാൻ
ഏറ്റു ഘോര രണേ ജയിക്കാഞ്ഞു
വാങ്ങി മാറിനാനച്യുതൻ

9. ശ്രീഹരനോടെതിർത്തു ദാനവൻ
ദേവിയെ ഹരിച്ചീടുവാൻ
ദേവദേവനണഞ്ഞു പോരില-
വധ്യനാമിവനെന്നഹോ ?
വൃന്ദതൻ സതി ശക്തിയുള്ളനാൾ
വന്നിടാ മരണമെന്നുമേ ?

ഹരിഹര വീര്യശക്തിയെന്നിയേ-
ശക്തി പോരാ മറ്റൊന്നിനും
ഏവം ഹരിഹരശക്തി ഒത്തൊരു-
സൂര്യ ചക്രം പ്രഭോജ്വലം
തീർത്തു താങ്ങരുതാഞ്ഞു ശ്രീഹരൻ
ഉദരത്തിലത് പേറിനാൻ.
ഘോരയുദ്ധം തുടങ്ങി ദാനവ-
നില്ലൊരിഷ്യലുമൊന്നിലും
മായയാൽ ശിവനായി ദാനവൻ
ശൈലജാന്തികെ യെത്തിനാൻ.
ചിന്തയാൽ ഹരിമായയാൽ ച്തി
ചെയ്തതിന്നുറച്ചീടിനാൻ
മായാദാനവനായി ശ്രീഹരി
പൂവനമൊന്ന് തോറ്റിനാൻ
സ്വാമിയെന്ന് നിനച്ചുവൃന്ദ-
രമിച്ചുമായയോ ടൊപ്പമേ-
പാതിവൃത്യ കവചം, ദാനവ-
ജീവനും നഷ്ടമായ്ത്തദാ-
വൻ ചതിയിതറിഞ്ഞു വൃന്ദ-
ശപിച്ചു മാധവനെത്തദാ-
രാമപത്നിയെ രാവണൻ
ഹരിച്ചീടുവാനിതു ഹേതുവായ്.
പുണ്യനാരി തുളസിയായ് ഹരി
ചൂടിനാൻ ശിരസ്സിലെപ്പോഴും
വൃന്ദയാൾ വിഹരിച്ച പൂവനം
വൃന്ദാവനം പരിപൂതമായ്
ദുഷ്ടജാലന്ധര വധത്തിന്
ഹേതുവാം മഹാശക്തിയെ-
ധർമ്മശാസ്താവെന്നോതിടുന്നു
ഹര ശങ്കര വിഭോ പാഹിമാം.

(പുരാണ സമ്മതം)

(പാണ്ഡിയ സേവം ചോദ്യോത്തരം സമാപ്തം)



**പന്തളസേവ ആധാരക്രമം ചോദ്യോത്തരങ്ങൾ താളം, മുത്താളം**

1. അന്തരിപ്പുറന്ദനനയ്യൻ
പന്തളവര കോവിൽപുക്ഴ്ന്ന്
കണ്ടനേരം പന്തളവരനും
കരുണയോടെ ഒന്നരുൾ ചെയ്തു.
മന്നരിൽ മുടിമന്നൻ മലയാളി
വന്നതെന്തിനെന്നുര ചെയ്ക.
മാനവേന്ദ്രനായ ഭവാനെ-
സേവ ചെയ്‌വതിനായി ഗമിച്ചേൻ.
പേരും കുലമൊന്നൊഴിയാതെ-
നേരായി കഥിക്കണമെന്നാൽ
മുക്കണ്ണൻ അച്ഛനെനിക്ക്
ചക്രപാണി അമ്മയുമാണ്.
ഈശ്വരനുടെ നന്ദനനെന്ന്
ശ്രവ്യ കൌതുക മേറിനൃപന്
എന്നെ സേവിക്കുന്നവരിവിടെ
ഒന്നല്ല നിരവധിയുണ്ട്
തന്നത്താനറിയാത്തവരാലെ
പിന്നെ മറ്റാർക്കെന്തുക്കുണ്ടാം കാര്യം ?
തന്നെ സ്വയം അറിവോനെങ്കിൽ
എന്നെ സേവിച്ചാലതു ഭാഗ്യം
മന്നവനുടെ വാക്കത് കേട്ടു
ചൊന്നാതയ്യൻ എന്തറിയേണ്ടൂ ?
എന്തുകാര്യമെന്നാലും ബത-
ചിന്ത ചെയ്തുര ചെയ്ക നൃപാല.
അയ്യനിങ്ങനെ ചെന്നത് കേട്ടു
പന്തളാധിപനിങ്ങനെ യോതി
എത്ര വിരല് നീളം മർത്യന്
ഗാത്രം അതിനുടെ ആധാരങ്ങൾ
ഷഷ്ഠമെന്നൊരു പക്ഷമതുണ്ട്
ഷഷ്ഠമീവക എവിടെയിരിപ്പ്
അറിയാമെങ്കില ലോതുക നാമം
ആരതി ലധി വാസമതെന്നും.
മൂർത്തി ഭേദം വിരലിടനീളം
പൂർത്തിയോടുര ചെയ്യുക വീര-
പൂർണ്ണപുരുഷനൊത്താരുശ്വാസം-
എത്രയെന്നുര ചെയ്തീടാമോ ?

പീഠം, മന്ത്രം, അക്ഷരദളവും,
ഭൂതം, വൃക്ഷം, വാഹന, ഗ്രഹവും.
എന്നുവേണ്ട ധാരാപടലം
ഒക്കെയും ഉര ചെയ്ക ഭവാനും.
അറിയില്ല ഭവാനെന്നാകിൽ
പോയാലും സേവിച്ചിടാതെ
ഇത്തരം നൃപവാക്കുകൾ കേട്ടു.
ചിത്തജരിപ്പു നന്ദനനയ്യൻ
ഓർത്തു പേർത്തു ചിത്തതലേയത്-
പേർത്തു പേർത്തുര ചെയ്തു തുടങ്ങി.

2. കേൾക്കമെന്നവ ചോദ്യമായതിനു-
ഉത്തരം കഥിച്ചീടുവൻ
വിസ്തരിച്ചു പറഞ്ഞിടാൻ ഫണി-
നാഥനുമെളുതല്ലെടോ-
തിങ്കൾ ചൂഡ കടാക്ഷമോടഹം
ശങ്കവിട്ടുര ചെയ്തിടാം.
പണ്ട് ഋഷികുലം ചിന്തവിട്ടതി-
സൂക്ഷ്മമാക്കിയ ശാസ്ത്രവും
കണ്ടറിഞ്ഞു പഠിക്കു വോർക്കത്-
കൊണ്ടു കാര്യമുണ്ടായ് വരും
അറിവതല്പം കുറഞ്ഞവർക്കിത്
അനുഗ്രഹമായ് ഭവിച്ചിടും
മർത്വ വിഗ്രഹം കൃത്യമാമനു-
പാത മവയവമാസ്പദം
മർത്ത വിഗ്രഹം കൃത്യമായളവ്
ഷൾനവേദിക മെന്നഹോ
ഷൾനവേദിക തത്വമുണ്ടത്
പിന്നെ ഞാൻ പറഞ്ഞീടുവൻ

3. ആധാര ക്രമമിനിയും കേൾക്കമെന്നവ മൂലാധാരം
സ്വാധിഷ്ഠാനം, മണിപൂരകമനാഹൃദവും,
വിശുദ്ധിയുമാജ്ഞ-
ഗുദമതിൽ നിന്നിരുവിൽ മീതെ-
മേണ്ഡ്രത്തിനൊരുവിൽ താഴെ
മുൻപത് മൂലാധാരം വട്ടം
നാലിതൾ പുഷ്പം നാലക്ഷരവും
ഇഡപിംഗള സുഷ്മനയതിൽ-

നിന്നുളവായി പ്രണവം മന്ത്രം
പാശാങ്കുശ വരദാഭയ ഗണ-
പതിയാണതിലധിവാസം.
കുണ്ഡലിനി ശക്തിയുമിവിടെ
ശ്വാസമൊരറുന്നൂറാദി
ആദിത്യൻ ഗ്രഹമാണവിടെ
മേണ്ഡ്രത്തികൽ ചതുരശ്രയമായ-
ആറിതൾപുഷ്പം, ആറക്ഷരവും
അക്രമലേ കമലാസനനും
ഭാരതി ശക്തിയുമതായ്
ചെമ്പാസനമിട്ടതി, ലന്നം
വാഹനമായത്, പൃഥ്വീഭൂതം
ആറായിര മുണ്ടതിൽ നിന്നു-
ളവാകിയ ശ്വാസം, കുവളവൃക്ഷം
ചന്ദ്രഗ്രഹ, മഞ്ഞു 'ത' കാരം മന്ത്രം,
പീത നിറവു, മെന്നറിയേണം.
അവിടന്നൊരു ദശവിരൽ മീതെ
മണിപൂരകമായൊരു ചക്രം
പത്തിതൾ പുഷ്പം നിറകതിർ വടിവും
പത്തക്ഷരമതിനുള്ളിൽ വസിച്ച്
അക്രമലേ വെള്ളിപ്പീഠം മിട്ടതിൽ
ഭൂതം, ഗരുഡൻ വാഹനമായി-
രമയാം ശക്തിയോടും ഹരിയതി-
ലാറാധാരമാം ശ്വാസത്തോടും
ശ്വേതനിറം മന്ത്ര 'മ' കാരം ഗ്രഹ-
മത് കുചനും വൃക്ഷവുമരയാൽ
ശംഖൊടു ചക്രം ഗദാപത്മം
കൗസ്തുഭ വനമാലയണിഞ്ഞ്
സുന്ദര പുരുഷ ഹരി പീതാംബര
വസനനതിലധിവാസം
അവിടന്നൊരു ദശവിരൽ മീതെ-
മുക്കോണായത് ഹൃദയം ചക്രം
മിന്നൽ പിണരോടിടയും നിറം
ദ്വാദശ ദളമായൊരു പുഷ്പം
ഈരാരക്ഷര മുണ്ടതിൽ നിന്നാ-
റായിരമാം ശ്വാസവുമറിക.
തങ്കം പീഠം വൃഷഭം വാഹനം
രുദ്രൻ രുദ്രാണി യോടധിവാസം

മാൻ മഴു ശൂല കപാല കടുന്തടി
രുദ്രാക്ഷ വരദാഭയനായി
ആറാമത് രക്തം വസനം ചർമ്മം
ഗ്രഹമത് ബുധനെന്നറിക
ഭൂതമഗ്നി ശിഖാരം മന്ത്രം
തരുണത്തിയു മവിടെയിരുപ്പ്
അവിടന്നൊരു ഷൾ വിരൽ മീതെ
ഗളമതിലങ്ങു വിശുദ്ധിചക്രം.

4. സ്പടികവർണ്ണമൊടു ഷോഡശാക്ഷര-
ദളങ്ങളോടതി ശോഭിതം
അവിടെയാശിവൻ ചന്ദ്രനായമൃത്
പോലെനല്ല സ്വരൂപമായ്-
രത്നപീഠ മതിലീശ്വരി യോടു.
വൃഷഭവാഹനസംയുതം
വായു ഭൂതമീരാറായിരംശ്വാസം-
മന്ത്രമങ്ങു 'പ'കാരവും
കൃഷ്ണവർണ്ണവുമത്തിയാം തരു-
ഗുരുഗ്രഹമതിൽവാസവും
ഇങ്ങനെ വിളങ്ങും വിശുദ്ധി-
യങ്ങൊമ്പതു വീരൽ മീതെയായ്
പുരികക്കൊടിയുടെ നടുവെ വിളങ്ങിടും
ചക്രമാജ്ഞയെന്നറിയുക.
നീലകല്ലതുപോലെ വർണ്ണമായ്
രണ്ടിതൾ പുഷ്പവട്ടവും
മന്ത്രമങ്ങു 'യ'കാരവുമവിടെ
ശ്വാസമുണ്ടൊരായിരമഹോ
അക്ഷരദ്വയം ഭൂതമാകാശം
പുകനിറംഞാവൽ വൃക്ഷവും
വില പിടിച്ചിടാതുള്ള മാണിക്യ
കാന്തിപോലതി ശോഭിതം
ഏവമൊന്നായിടുന്ന സദാശിവൻ
മനോമണിയോടും
ഇങ്ങനെ ഷഢാധാരവും
സുഷുമ്നയിൽ ലയം മന്നവ
ഇനിയുമുണ്ടൊരുനില കഥിപ്പതിനു
പാരമുണ്ട് വിഷമം സഖേ.
ആധാരക്രമം സമാപ്തം.

ഉടുക്ക് മൂലം ചോദ്യോത്തരം താളം ത്രിപുട
1. ഭൂതനാഥകഥാമൃതം പല-
തോതിടുന്ന വിദ്വതർകളെ
സാരമായൊരു സംശയം മമ
മാനസേ മതിക്കുന്ന ഹോ!
പാരമാഗ്രഹമുണ്ടെനിക്ക്
മനതാരിലിന്നതറിയുവാൻ
മൂലമായറിയേണ്ടതാണിത്
തർക്കമെന്ന് കരുതിടൊലാ
വാദ്യമയ്യന് ഉടുക്കു വന്നതാ-
ണാദ്യമായി അറിയേണ്ടത്
ആരു നൽകിയതാണുടുക്ക്
പുരാരിനന്ദനെന്നതും
എത്രയംഗുലമാണുടുക്കിന്റെ
നീളവും ശരി വൃത്തവും
പേരിതിന്നുടുക്കെന്ന് വന്നീടാ
നെന്തു കാരണമോതുക
പൃഥിയിൽ തുകലിട്ടോരപതി-
നെട്ടുവാദ്യങ്ങളേതഹോ
ചൊവ്വോടിന്നിതിനുള്ള പേരുകൾ
ഒക്കെയും ഉരചെയ്യേണം
പാട്ടുപാടുമനേകരിക്കഥ
കേട്ടിട്ടില്ലിതു നാൾ വരെ
ഇട്ടിയമ്പുറം ശങ്കരൻകുട്ടി
ആശാനാണിത് രചിച്ചത്
വിസ്തരിച്ചിതിനൊക്കെയും ശരി
യുത്തരങ്ങൾ കഥിക്കേണം

2. മൂലമായ ചില ചോദ്യമാണിത്
സമസ്തമുത്തരമുരച്ചീടാം
ഒക്കുകില്ല പറയാതിരിക്കുകിൽ
സജ്ജനങ്ങൾ ഹസിച്ചീടും
ഏണപാണിയൊടു വാദ്യമങ്ങു-
മമ വേണമെന്ന് സുതനോതവേ
വീണ മദ്ദളമിടക്ക ചെണ്ടതകിൽ
പാണി തൊട്ട് പലതോതിനാൽ
ഇന്നതിന്നഖിലമുണ്ട് നാഥ രതി-
ലൊന്നുമില്ലൊഴിവെടുത്തീടാൻ

തങ്കരത്തിൽ വിലസുന്ന ഉടുക്കെടു-
ത്തെങ്കലിന്നിവിടെ വന്നിടു
മായകൊണ്ടു തുകലാക്കി മാടി ശുഭ-
മോടു ചന്ദ്രവളയങ്ങളിൽ
ബ്രഹ്മൻ പൂണുനൂലാലെ ചേർത്തു
ചരടാക്കി കോർത്തു മുറുക്കിനാൻ
കച്ചയാക്കി മടക്കി വാസുകി
സർപ്പനായകനെത്തദാ
വൃത്തമങ്ങു വിരൽ നാലതിനു വിധി
യൊത്തൊറാറു വിരൽ നീളവും
ക്ഷേത്രസന്നിധിയതിങ്കൽ നിന്നിടും
പാലയാണതിക മുത്തമം
നലമൊടങ്ങു ദുർവ്വാസാമാമുനി-
ത്തിലകനോതി ചില താളവും
ആദിയിൽ പരബ്രഹ്മമാത്മ-
സമാനം ഏകാതാരവും
പിന്നെയങ്ങവതരിച്ചു രൂപമതിൽ
നിന്നു ചെമ്പട തൃമൂർത്തികൾ
കാരിനങ്ങളുവായ കാരികയിൽ
നിന്നു വർമ്മമുണ്ടായത്
ആഴിചൂഴുമുളവായതിന്ന്
ചുഴാരിയെന്നു പറയുന്നത്
ഏഴുതാളമുടുക്കിനാക്കി യതി
മധ്യേ മാത്രയേകത്തിന് (മധ്യേ മാത്ര ഏകത്തിന്)
ഏഴുതാളം ചൂഴാദിയെന്നഥ
ഏവരും പറഞ്ഞീടിനാൻ
കേളിയോടെ മുവ്വാറതായ
തുകലിട്ടവാദ്യമതോതിടാം
തപ്പ്, ചെണ്ട, തകിൽ, തമ്പേറും
പടഹമുടുക്ക് പിന്നെ പറ വീണയും
ചൊൽപ്പിറന്ന മൃദംഗ, മദ്ദള, മിഴാവ്
പമ്പയൊടു ഭേരിയും
ശില്പമേറിയൊരിടക്ക, തിമില
പുനഃപാണിയും, തുടി, കിന്നരം
ഇപ്പറഞ്ഞ തുകലിട്ടൊരപതി
നെട്ടുവാദ്യമതിശോഭനം

പ്രശ്നോത്തരി സമാപ്തം



## അധ്യായം 8

## വേളാർസേവം (മുത്താളം)

അന്നത്തിൽ നടയൊത്ത മലയാളി സേവകൻ
അമ്മാച്ചൻ തന്നെ വിളിച്ചൊന്നരുൾ ചെയ്തു
ഇന്നിനി വേളാരെ സേവിക്കാൻ പോകണം
ശകുനമത് നന്നു പെരുംപട കൂട്ടുവാൻ
കല്പന പോലെ പെരുംപട കൂട്ടുന്നോൻ
മുതുവേളാർ കൊടുവേളാർ പടിനോക്കി നടകൊണ്ടു
പലപലനാടും മല കുന്നുകൾ താണ്ടി
ചേലൊത്തപുരത്തിന് പുതുവെയിലോടെ ചെല്ലുമ്പോൾ
ചെമ്മേ ചമച്ചുള്ള പറമാടങ്ങൾ കണ്ടാൻ
ചെമ്മേ പെരുവഴി നടുവിലുണ്ടൊരു മാടം
കല്പിച്ച് വിളിപ്പിച്ച് പറഞ്ഞിനാനയ്യനും
ആരാണ് എവരാണ് പെരുവഴിയേ വീടു ചമച്ചത്?
മാടത്തിനകത്തുള്ളോർ ഓടിവരീനിവിടെ
അതുകേട്ടു മുതുകിഴവി പറയത്തി വന്നവിടെ
വഴി നടുവെ പുരവെച്ചതെന്താണ് മുതുപറവി
മുതുപറവി പൊൻപറവി പുരവലിച്ചകലെ മാറ്റ്
അയ്യോ തമ്പുരാനെ അടിയനൊരു മുതുകിഴവി
പാവമീ കിഴവിക്ക് കണ്ണും ചെവിയും തിരിയൂല
കണ്ണും ചെവിയും തിരിയൂല കാലിനു മുടന്താണേ
മെയ്യരുതാനീയെങ്ങനെ പെരുവഴിയേ പുരതോറ്റി
നിന്നുടെ മക്കളെ  വിളിച്ചിട്ട് മാറ്റെടി
അയ്യോ തമ്പുരാനെ  പന്ത്രണ്ടോളം പെറ്റടിയൻ
ഒന്നല്ല പന്ത്രണ്ടിനേയും വളർത്ത്യടിയൻ
പതിനൊന്നു മക്കളെ മലങ്കടുവ കോപം ചെയ്തു
പന്ത്രണ്ടാമത്തവൻ ഒരു പോതും തെരിയാത്തോൻ
അവനോ മലഞ്ചെരുവിൽ തേനൂറ്റാൻ പോയല്ലോ
മലമേലെ ഒളികെട്ടി ഒളിയിലിരിക്കുമ്പോൾ
ഒളികണ്ടു ചെങ്കടുവ അലറി അണഞ്ഞപ്പോൾ
ഒളിവീണു കടുവച്ചാർ കോപത്തെ ചെയ്തല്ലോ!
അയ്യയ്യോ മുതുകിഴവി ഗതിയറ്റോളാണല്ലോ
അയ്യോ എനിക്കിങ്ങനെ വിധിയായി വന്നല്ലോ
ഗതിയില്ലാതടിയനും പെരുവഴി കുടിവെച്ചേൻ
പെരിയോനെ ദൈവമേ കനിവുകാട്ടണമേ

2. ഇത്തരം കിഴവിതാൻ ദുഃഖത്തെ കേട്ടപ്പോൾ
കാരുണ്യത്തോടയ്യൻ അരുളിചെയ്താനപ്പോൾ
എങ്കിലോ ഞാനൊരു ഔഷധം തന്നീടാം
കണ്ണിലും കാതിലും പാതിയൊഴിക്കുക
പാതി മരുന്നു നീ കാലിൽ തിരുമ്മുക
എന്നും പറഞ്ഞയ്യൻ ഔഷധം പറിച്ചിട്ട്
മുതുപറവിയുടെ കയ്യിൽ കൊടുക്കുന്നു
ഇരുകയ്യാൽ ഔഷധം കൂട്ടിതിരുമ്മീട്ട്
കണ്ണിലും കാതിലും ഒഴിക്കുന്നു പറവിയാൾ
ഔഷധമൊഴുക്കീട്ട് കണ്ണ് തിരുമ്മുന്നു
മേലോട്ടും കീഴോട്ടും നോക്കി പറവിയാൾ
മേലോട്ടു നോക്കവെ നക്ഷത്രം കാണുന്നു
കീഴോട്ട് നോക്കവെ തൻ നിഴൽ കാണുന്നു
ഇരുകാലിൽ ഔഷധം ചെയ്യുന്നു പറവിയാൾ
കാലിൻ മുടവുകൾ നീങ്ങുന്നതപ്പോഴെ
അയ്യനരികത്ത് ഓടിയണഞ്ഞവൾ
അയ്യോ തമ്പുരാനെ അടിയനെല്ലാം തിരിയുന്നുണ്ട്
കണ്ണും കാൽ ചെവി നന്നായ് തെരിയുന്നുണ്ടടിയന്
നിന്നുടെ മക്കളെ തരുവിക്കാം മുതുപറവി
എങ്കിലോനിയൊന്ന് വേണം മുതുപറവി
ശബരിമലയിങ്കൽ പതിനെട്ടാം പടിയുണ്ട്
പടിമേൽ അവരെ നീ അടിമ തന്നിടാമോ?
പന്ത്രണ്ടിനേയും ഞാൻ അടിമ തന്നീടാമോ?
എങ്കിലോ ഞാൻ തരും കല്ലുമെടുത്തു നീ
കരിമല മുകളേറി നാലുദിശയിലും
മക്കളെ പേർ ചൊല്ലി കല്ലെറിഞ്ഞീടുക
അതു കേട്ടു പറവിയാൾ കല്ലുമെടുത്തിട്ട്
കരിമല മുകളേറിച്ചെന്നു മുതുപറവി

3. മക്കളെ പന്ത്രണ്ടാൾ പേർ ചൊല്ലി വിളിച്ചവൾ
കണ്ട, മുണ്ട, ചാത്താ, കോര, രക്ക, കേളു, മാട, വാ വാ-
താണി, മാണി, ചീക്കു, തയ്യ, കറുത്തേയിങ്ങോടിവരീൻ
കാടുചുറ്റി നാലുവഴിക്കായ്
കല്ലെറിഞ്ഞു വിളിച്ചാളവളും
അതിശയം അവൾ അരികിലെത്തി
മക്കളൊക്കെ നിരന്നത് കണ്ട്
വാരിയെടുത്തു പുണർന്നാളമ്മ
മക്കളെ നിങ്ങളെങ്ങു വസിച്ചു

വൻ കടുവ ഞങ്ങളെയൊക്കെ
കല്ലളയിൽ കാവലുവെച്ചു
അയ്യനരികെ ചെന്നതു പറവി
ആനന്ദത്തോടുര ചെയ്തപ്പോൾ
തമ്പുരാനുടെ തിരുമനസ്സാലെ
മക്കളെയൊക്കെ കിട്ടിയെനിക്ക്
അയ്യോ എന്റെ പൊന്നുതമ്പുരാനെ
മക്കളെയടിമയൊഴിച്ചിടണേ
എന്റെ മക്കളെ ഒന്നിനേയും ഞാൻ
വൻമലയ്ക്കായ് അടിമതരില്ല
അതു ചൊന്നൊരു നേരത്തിങ്കൽ
പന്ത്രണ്ടമ മുറവിളികൂട്ടി
പൊൻമക്കളെ പന്ത്രണ്ടിനേയും
മലങ്കടുവ പിടികൂടിയതപ്പോൾ
അയ്യോ എന്റെ തമ്പുരാനെ
എന്റെ മക്കളെന്നും തൃപ്പടിക്കടിമ
എന്റെ മക്കൾ പന്ത്രണ്ടാളും
തൃപ്പടിക്ക് അടിമയതെന്നും
സത്യവാക്കത് കേട്ടൊരുനേരം
വൻകടുവകളൊക്കെയൊഴിഞ്ഞു
അയ്യനയ്യനെ വാഴ്ത്തി സ്തുതിച്ചു
മുതുപറവിക്കിഹവരവുമരുളി
വൻമലയിലെഈറ്റകൾ വെട്ടി
തൊട്ടി മുറം ഇവകൾ ചമച്ച്
    തൃപ്പടിയിൽ കാഴ്ചകൾ വെയ്ക്കിൻ
    അഷ്ടിമുട്ടുകയില്ലൊരു നാളും
    പൊൻപറവിക്കീവരമേകി
    നടകൊണ്ടു നിലവയ്യനുമപ്പോൾ

4. ചെറുകൂത്തിപെണ്ണിന്റെ പടികൂടെ പോകുമ്പോൾ
മാടിവിളിക്കുന്നു ചെറുകൂത്തിപ്പെണ്ണവൾ
എവിടേയ്ക്കായ് പോകുന്നു മുടിവെച്ച സേവകാ
വേളാർസേവക്കായ് പോകുന്നു പെണ്ണേ ഞാൻ
ഒരിക്കൽ മുറുക്കീട്ടു പോകാലോ സേവകാ
ഒരിക്കൽ മുറുക്കുവാനാശയുണ്ടെനിക്ക്
അറിഞ്ഞു തരാനാരുമില്ലല്ലോ പെൺകൊടി
എങ്കിലീ പലക മേലിളകൊള്ളൂ സേവകാ
പലകമേലിരിപ്പാനോ അസ്മാദി ഞാനല്ല

പലകമാറ്റിയവൾ മാന്തോല് കൊടുക്കുന്നു
മാൻതോലിരിക്കാനോ സന്ന്യാസി ഞാനല്ല
മാൻതോല് മാറ്റിയിട്ട് പുലിത്തുകൽ വിരിയിട്ടു
ഹരഭഗവാൻ ചാർത്തുന്ന പുള്ളിപ്പുലിത്തുകൽ
പുലിത്തുകലിൽ ഇളകൊള്ളാൻ വയ്യെടൊ പെൺകൊടി
പുലിത്തുകൽ മാറ്റീട്ട് പൊൻപായ വിരിയിട്ടു
പൊൻപായമീതെ ഇളകൊണ്ടു സേവകൻ
ഏറ്റം വെളുക്കെ ചിരിച്ചവൾ പെൺകൊടി
എന്താണ് പൊൻമങ്കേ പല്ല് വെളുത്തത്?
ഏതാനും നോൽമ്പും കുളിയുമാണോയിപ്പോൾ?
ഏതാനും നോൽമ്പില്ല കുളിയുമില്ലിപ്പോൾ
എന്നുടെ വേളർ പുലിവേട്ടയ്ക്കായ് പോയി
ആയതിനുള്ളൊരു നോൽമ്പും കുളിയാണ്
പുലിയെന്ന് പറയുന്നതെന്താണ് പൊൺകൊടി
നിറവും വടിവുമേ ഓതിത്തരാമോ നീ
വലിയമരത്തിന്റെ ഇലയാണോ തൊലിയാണോ?
കുറിയ മരത്തിന്റെ പൂവാണോ കായാണോ?
നടക്കുന്ന മൃഗമാണോ പറക്കുന്ന പക്ഷിയോ?
പരിഹാസം ചിരിപ്പൊട്ടി കളവാണി പറഞ്ഞപ്പോൾ
ഈ വകയൊന്നുമേ അല്ല മലയാളി
പുലികാണാ മലയാളി പുലികെട്ടി കാണിക്കാം

5. ചെറുകുത്തി പെണ്ണ് വളർത്തും ശുനകനെ
വാത്സല്ല്യമോടെ വിളിച്ചരികെ നിർത്തി
വാലാട്ടി വടുവൻ നായ് അരികിലണഞ്ഞപ്പോൾ
തൻ കാന്തൻ കൊണ്ടുവന്ന പുള്ളിപുലിത്തുകൽ
നായിന്റെ നടനാലും ഉടലാലും പൊതിഞ്ഞവൾ
തുടലും പിടിച്ചയ്യൻ അരികിലണഞ്ഞവൾ
പുലിയറിയാ സേവകാ പുലിയെത്താൻ കാണടോ
പുലിമന്ത്രം ജപിച്ചയ്യൻ പുലിയെത്താൻ നോക്കവെ
വാലാട്ടും വടുവൻ നായ് പുലിയായി മാറിപ്പോയ്
പല്ലിളിച്ചു പുലി പതിഞ്ഞൊന്നു ചാടുന്നു
മുരളുന്നു ചീറുന്നു പുള്ളിപ്പുലിയപ്പോൾ
കണ്ടു ഭയപ്പെട്ടു ചെറുകുത്തിപെണ്ണവൾ
അലറിക്കുതിച്ചവൾ അറയിലൊളിക്കുന്നു
അറയിലും മുറിയിലും പുലികണ്ടു വിറച്ചവൾ
മുടിവെച്ച സേവകാ പുലിയെ വിലക്കണം
ഞാനീ പുലിയെ വിലക്കണമെങ്കിലോ.

കടുത്ത സ്വാമിയ്ക്കൊരു പൊൻചൂരൽ നേരണം
അതുകേട്ടവളുടൻ പൊൻചൂരൽ നേരുന്നു
എന്നിട്ടും ചാടി അടുക്കുന്നു പുലിയപ്പോൾ
ഞാനീ പുലിയെ അടക്കണമെങ്കിലോ
മഞ്ചമാതാവിനൊരു പൊൻതാലി നേരണം
അതു കേട്ടവളപ്പോൾ പൊൻതാലി നേരുന്നു
എന്നിട്ടും ചാടി അടുക്കുന്നു പുലിയപ്പോൾ
കൊച്ചുകടുത്തക്കൊരു വെള്ളംകുടി നേരുക
കൊച്ചുകടുത്തക്കൊരു വെള്ളംകുടി നേർന്നവൾ
എന്നിട്ടും പുള്ളിപുലി അലറികുതിക്കുന്നു
വാവർക്ക് മരച്ചുരിക നേരടി പെണ്ണാളെ
ഇടക്കെട്ടിൽ വാവർക്ക് മരച്ചുരിക നേരുന്നു
എന്നിട്ടും പുലിയൊട്ടടങ്ങുന്നതില്ലല്ലോ
ശബരിമലയ്ക്കൊരു പൊൻചുരിക നേരടി
ശബരിമലയ്യനൊരു പൊൻചുരിക നേരുന്നു
അന്നേരം വാലാട്ടി വന്നല്ലോ വടുവൻ നായ്
ചെറുകുത്തിപെണ്ണിന്റെ ഗർവ്വം കളഞ്ഞയ്യൻ
അവിടന്നും ഇളകൊണ്ട് വേളാർപുരത്തിന്

**6. താളം രൂപകം, ചുഴാരി**

പണ്ടു സേവകനാർ ചെന്നു വേളാർപുരി-
യിങ്കൽ കണ്ട പുതുമകളെകത്രചിത്രം വിചിത്രം
കളരി കളപ്പുര അങ്കക്കൊട്ടിൽ അഗ്രശാല
കിണറും കുളം തരാതരംനിരവ്
നാലുക്കെട്ട് ചുറ്റും നടുക്കെട്ടിന്നിടക്കെട്ടും
നടുമുറ്റവും പതിനാർകെട്ടിന്നകമേ
നടമാടുന്നിതാ കിടങ്ങുകൾ കോട്ടക്കുഴി
വമ്പൻ പടപ്പന്തി കിടങ്ങുകളും കണ്ടയ്യൻ
എടക്കമദ്ദളം അടിച്ചുവൻപറമുട്ടി
ഇടഞ്ഞു മേഘങ്ങൾ നടുങ്ങിവെട്ടും ധ്വനിപ്പോലെ
ധരിച്ചു വിസ്മയം എന്നുറച്ചു പൗരന്മാർ
വിളക്കുമായിക്കുടപിടിച്ചു ചെന്നെതിരേറ്റു
എതിരേറ്റകമ്പടിയോടെ മാളിക
മുകളിൽ ചെന്നു രസിച്ചിരുന്നാനയ്യൻ

വേളാർ സേവം സമാപ്തം



## അധ്യായം 9
## ഈഴവ സേവം

**1. കപ്പൽപണി ആരംഭം (താളം ചുഴാരി)**

അരചരിൽ മണിമകുടതിലോത്തമ-
നഖിലജഗൽപതി പശുപതിപൂർണ്ണൻ
ആറുമക്കലയേന്തു മീശ്വര-
നന്ദനനയ്യൻ തിരുമാനസത്തിൽ
കരുതി ഈഴോത്തരചൻ തന്നുടെ
അരികെചെന്നു സേവിച്ചിടാനായ്
കടലൊരു ദശയോജനയുണ്ട്
കടപ്പതിനുണ്ട് വിഷമം നിനച്ചാൽ
ആരാലും ബാധ വരാതസുരർകൾ
മരുവീടിന ലങ്കക്കരികെ
ഈഴോത്തരചൻ പെരുമാളുടെ
ഈടാർന്ന രാജ്യമെന്നറിയേണം
ദുഃഖിച്ചതുണ്ട് അസുരർകളവിടെ
ചെല്ലരുതാഞ്ഞു പലകാലമായി
മംഗളമായിപ്പോയിഹ വരുവാൻ
ആരാലും ബത സാധ്യമതല്ല
പെരുതാകുമർണ്ണവമിന്നു കടപ്പാൻ
എന്തൊരുപായമെന്നു നിനച്ച്
കരുതിയുറച്ചു തിരുമനസ്സതിൽ
അഴകിയ കപ്പലൊന്ന് ചമച്ചാൻ
വിരുതുറ്റ ശില്പി മൈന്ദനെ ഇവിടെ
വിരവിൽ വരുത്തുക വേണമമ്മാച്ചാ
മുത്താളം
അയ്യനുടെ കല്പന കേട്ട
അമ്മാച്ചൻ താൻ ഉഴറിനടന്ന്
പലപലനാടും മേടും കടന്ന്
മൈന്ദാദികളുടെ പുരിയത് പുക്ക്
പുരമെരിചെയ്ത ഹരനുടെ തനയൻ
മന്നൻ മലയാളി സേവകനാർക്ക്
അഴകോടെ ഈഴോത്തീനു പോകാൻ
കപ്പൽ പണിയൊന്ന് ചെയ്യണമിന്ന്
കരവൂരമ്മാച്ചൻ വാക്കത് കേട്ട്
മൈന്ദാദികൾ ഉഴറി ഒരുങ്ങി

കുളി കുറി തേവാരമൊക്കെ കഴിച്ച്
പോകരിനുറ്റവർ യാത്രയുമായി
ചെട്ടിവം മഴു കൈമഴുവെടുത്ത്
കൊച്ചുളിയഥ കോടാലിയെടുത്ത്
കാച്ചിവളച്ചിന നെല്ലുളിയെടുത്ത്
ചെറിയ മെഴുക്കോലും മട്ടമെടുത്ത്
വീതുളി പൊഴുതുളി ചിറ്റുളിയെടുത്ത്
നെടിയ മുഴക്കോലും മുട്ടിയെടുത്ത്
കൊട്ടോടി ചുറ്റിക ചിന്തേരെടുത്ത്
കെട്ടിയെടുത്തവർ യാത്രയതായി
മൈന്ദാദികൾ ബഹു വെളുക്കെച്ചിരിച്ച്
മുൻപ് പിൻപായി യാത്ര തിരിച്ചു.

2. ഹരനുടെ തിരുമകനീഴോത്തിരു-
രാജാവിനെ കാണ്മാതിനായി
വൈകാതിനി മൈന്ദാദികളെ
കപ്പൺപണി ചെയ്യണമെന്ന്
ഇമ്പമോടവർ മലമേലേറി
വമ്പെഴും മര മാശുമുറിപ്പാൻ
ഒത്തൊരു ശുഭ വേളയെ നോക്കി
വീഴ്ത്തിനാർ തരുനികരമശേഷം
കൂലിക്കാരൊത്തൊരുമിച്ചവരും
മാലിപ്പുറം ചമച്ചൊരുക്കുന്നു.
പാരമതിലേറ്റി നൂലിട്ടു കണിശം
വേണ്ടും ഉരുപ്പടി തീർത്തൊരുക്കുന്നു.
പുണ്യമായ മുഹൂർത്തം നോക്കി
കപ്പലിന്നഥ കീലുമതിട്ടു
തുടരെ ചില പലകകൾ ചേർത്തു
ഓരായം പണിയൊത്തഥ ചെയ്തു
പിറകെ വൻകെട്ടും പാമരാദി-
കൾ മറ്റും ചീനികളെല്ലാം.
ഏർക്കാലും വെച്ചു ചിതം പോൽ
അതിൽ മണി ക്കാലുകൾ നാട്ടി
കൊടിമരവും നാട്ടി മുകളിൽ
പൈങ്കിളിയെ പണിഞ്ഞഥ വെച്ചു.
കപ്പൽ പണി തീർത്തവരന്ന്
തിരുമുൻപിലറിയിച്ചത് വാർത്ത
കപ്പൽ പണിത മൈന്ദർക്കന്ന്

സമ്മാനങ്ങൾ അനവധി നൽകി
ഇമ്പമോടെ പൂജകൾ തേങ്ങ-
യുടച്ചഥ കപ്പൽ കടലിലിറക്കി
ചൂഴും കുളിർ തെന്നലിലാടി
പാരം തിര പൊങ്ങി സഹർഷം.

3. അറിയേണം കളി മധുരത്തെരുവിൽ
അഴകിയ വാണിഭമെന്തെല്ലാം ?
കപ്പലേറിയ വാണിഭവിഭവം
ആരാഞ്ഞറിയുക പാരംവിഷമം
അമ്പൊടനവധിവാണിഭ വിഭവം
പുതുകപ്പലിലേറ്റുന്നുണ്ട്
ചെണ്ടകളും, കൊമ്പും, കുഴലും
ഇടയ്ക്ക് ഉടുക്ക് പെരുമ്പറ വാദ്യം
ചീനക്കുഴൽ തകിലും തപ്പൊടു
വെടി പടഹ ധ്വനികൾ മുഴങ്ങി
ഇരുവേലിയരക്ക് ഉരുക്കൊടു-
തുരുശോടരിയാറുമരത്ത
ഈയം, കായം, വെങ്കായം
ചായം, പായകൾ നാരായം
ഈഞ്ച, ഇഞ്ചി, പഞ്ചസാര, കണ്ണൻ
കരി, പൂവ്വൽ, പുഞ്ചനെല്ല്.
എന്തമൊന്ത, പൊന്തി, പമ്പരങ്ങൾ
കാന്തമിരുമ്പ്, ചെമ്പുമൊന്ത, ഈന്തക്കായം
എണ്ണക്കിണ്ണം, നല്ലെണ്ണ, അജ്ഞനം
കാവിമണ്ണ്, കിണ്ണം, കണ്ണാടികൾ
ഏലത്തരി, ഏലവംഗത്തൊലി
ശീലത്തരം, കുട, മേൽത്തരങ്ങളും
എരിയും തരങ്ങൾ, ചരടും, കയറും
മറിമാനുറിയും, ഓടിന താറാവും
പടയുടെ ഇടയിൽ കൊടിയും, തഴയും
അതിന്നിടയിൽ മരുവിന ബഹുജനമേറെ-
ചെട്ടിപ്പട്ടർ, പരദേശി, അമ്മാച്ചർ
ശീനികൾ തീർത്തീടിന അരക്കർ
കപ്പലണച്ചഥ വെടിയും വെച്ച്
ഹരിഹര സുതനുടെഴുന്നെള്ളത്ത്
ഹരിയോ ഹര ശങ്കര സുതനെ
അടിയനിതാ പദതളിർ തൊഴുതേൻ

4. ഏറിയ വാദ്യ ധ്വനിയോടെ
മുടി മന്നൻ കപ്പലിലേറി
ഇമ്പമോടെ പരിജനരാശി-
കൊടി കുട തഴ ശബരികൾ വീശി
വിസ്മയത്തോടെ കപ്പൽ പായ-
കളേഴും നിരവിൽ നിവർത്തി നിർത്തി
പുരമെരി ചെയ്ത ഹരനുടെ തനയൻ
പടനടുവിലെഴുന്നെള്ളുമ്പോൾ
പലപല കടലുകളിളകി മറിഞ്ഞി-
ട്ടുടനെ തിരമാലകൾ പൊങ്ങി.
പായുവാൻ കാറ്റും വഴിയൂതിന-
കപ്പലുമേ കൊടി കുട തഴയും
പരിചിനോടീഴത്തിന് ചിലർ
തോക്ക് നിറച്ച് കയ്യിൽ പിടിച്ച്.

5. പഞ്ചശര രിപുസുതനയ്യൻ
പന്തണിമുല മാർവ്വിനു കാന്തൻ
പങ്കജദളനയനൻ പടയൊടെ-
ഴുന്നെള്ളി ഈഴത്തെരുവൂടെ
വഞ്ചന പെറുകിയ കന്നിനപുരിയിൽ
ഇരുപുറവും പീടിക കണ്ടു.
പീടിക ഇടയെ നടന്നു നടന്നവര്
നാടകശാലകളും മറികടന്ന്-
പന്തിയിതു പോലൊരു നഗരി-
യുമില്ലെന്ന് അയ്യനുള്ളിലുറച്ചു
പാരിട മതിലിടിപൊടി ചിതറിന
പടയോടു കൂടിയെഴുന്നെള്ളി
നിലമുറ്റത്തിന്നരികെ ചില
തോരണ ഞാത്തുകൾ കണ്ടാനയ്യൻ.

6. പെൺകൊടി തയ്യലാൾ
പീടിക പുക്കപ്പോൾ
പൊൻ മലർ പൂങ്കാവിൽ
ചന്ദ്രനുദിച്ച പോൽ
മങ്കമാരായിരം തോഴിമാരും കൂടി
പങ്കജബാണനകമ്പടിയുമായി
ചന്തമോടങ്ങിനെ വരവത് കണ്ടപ്പോൾ
പേരിവൾക്കെന്താമ്മാച്ചാ അമ്മായിയാര ഹോ
നന്മയിൽ ചോദിച്ചു സേവകൻ പിന്നേയും

ചേതേ മനോഹരി ജാതിയിലേതിവൾ
നാരിസമമിവൾ ക്കാരുമുണ്ടാവില്ല
മാരമാൽ പൂണ്ടു മയങ്ങി മലയാളി.

7. കുറയാം തോറും കുറവുകൾ കലരാ-
മണിഭവനങ്ങൾ കടന്ന്
പൂമാതി ന്ദിരാ ദേവി
കളിച്ചിളകും മണിഭവനത്തിൽ
നേരേ കാണായൊരു പീടിക
നാടകശാല നില മുറ്റത്ത്
നാരിമണി തോഴികളോടും
പീടിക പുക്കത് കണ്ട്
പയ്യേ നിലവയ്യൻ തന്നോ-
ടറിയിച്ചാൻ അമ്മോച്ചൻ താൻ
മയ്യൽ കണ്ണാളിവൾ ദിവ്യ-
കുലത്തിൽ ജനിച്ചതിനാലെ-
പയ്യേ പനിമതി ഉദയം പോലൊരു
ദിവ്യത്വ മിവൾക്കതുമുണ്ട്
പെൺമണി പൂമങ്ക മധുവില്പത് കണ്ടാനയ്യൻ.
വെറുതെ നിലവയ്യനവളോട് മധുവീരന്നു.
കാണാൻ മധു തരണമെങ്കിൽ
തരണം പണമിരട്ടി
എൻകയ്യിൽ പണമില്ല
മധുവൊട്ടു തരേണം നീ.
എൻ കയ്യിൽ വെറുതെ
മധുവില്പാനില്ല പൊന്മകനാരെ-
എൻ കയ്യിൽ പണമില്ല
പണയത്തിന് പൊന്നില്ല.
സേവിച്ചിഹ ഇതിലെ വരുമ്പോൾ
വിലയും പലിശയുമേകാം
അതുമതി അപ്പോൾ മധു-
നൽ കുവതിന്നേതും സംശയമില്ല.
പെൺമണിയെ കണ്ടകതാരിൽ
മന്മഥ വിവശതയോടയ്യൻ
പരുഷമൊടു പങ്കജ മുഖിയുടെ-
കളിവാക്കുകൾ കേട്ടു നടന്നു.

8. നീല നീരദ കളേബരൻ നിഖില
ഭൂതനാഥനഖിലേശ്വരൻ

നീല ലോഹിതസുതൻ ശബരി-
ഗിരിശാലയിലഖിലപാലകൻ
പങ്കജാക്ഷിമണി തങ്കമായ-
പൊൻ മങ്കചൊന്ന മൊഴി കേട്ടുടൻ-
മന്ദം അന്നവിടെ നിന്നു പോണു.
മുനിവന്ദ്യരാശര വിനാശനൻ
ചെന്നിറങ്ങി നദിയിൽ കുളിച്ചു
ജപകർമ്മമെന്നിവ കഴിച്ചുടൻ
ചെന്നു നിന്നുടനർക്കനെ സ്തുതി-
ച്ചിന്ദു ശേഖരനുടെ നന്ദനൻ
നിശ്ചലം നിമിഷ മധ്യനിൽ-
പ്രസാദിച്ചു അർക്കനതി വിസ്മയം
രശ്മിമാലയണിന്ത ഭാനുശിവ-
പുത്രനുറ്റൊരു തപോ ബലാൽ-
ചിത്രമായ പുതുപൊൻ തളികയായ്
തീർത്തെടുത്തു കര താരില്
കാളമേഘരുചി രാഭ പൂണ്ട-
കാകോള മുണ്ടരനുടെ സുതൻ-
മേളമോടു കളവാണിയാളു ടയ-
മാളികപ്പടിയിലാദരാൽ-
ചെന്നു മന്ദമരയന്ന ഗാമിനി-
യോടിന്ദു ബിംബ മുഖി കേൾക്കനീ-
ചാരുവാണി പണയം തരാം മധു-
തരേണമേതുമിനി വൈകൊലാ
തന്നിടും പണയമിന്ന് നാളെ വില-
തന്നിടുമ്പോളിഹ നൽകണം
ചൊന്നമൊഴി കേട്ടു മന്ദമെഴുന്നേറ്റു
മന്മഥ വിനോദിനി മെല്ലവേ
പയ്യവേ പണയമങ്ങെടുത്തു
കരതാരിലാക്കമത് നോക്കിനാൾ-
ചന്തമായപുതു പൊൻതളിക
പന്തണി മുലയാൾ തദാ
കണ്ടു കൗതുക മോടാശു വാങ്ങി.
പോയ് വെച്ചു പെട്ടിയതിൽ പൂട്ടിനാൾ
വന്നവർക്ക് ശരിയായളന്നു മധുവെ-
കൊടുത്തിളമാൻ മിഴി.
മധു കുടിച്ചുടനങ്ങു ചൊന്നു വിധു-

മുഖിയോടോതി ബതയാത്രയും
ചെമ്പ്രകാശമിയലുന്ന ചോരി-
വായും പ്രസന്നമുഖിയാളുടെ-
വഞ്ചകത്ത്വമിയലുന്ന പുഞ്ചിരി-
കൊഞ്ചൻ കോമള കുചങ്ങളും
കണ്ടു കൗതുക മോടമ്മാച്ചനോടു
കണ്ടനയ്യനും ഉരചെയ്തത്-
തരണബിംബ മുദയത്തിനിത്തളിക
കളമൊഴിക്ക് നഹി നിശ്ചയം
ഇത്ഥ മോതിയമൃതേത്ത് ചെയ്ത്
സുമമെത്ത മേൽ കയറി നിദ്രയായ്

9. പിറ്റെന്നാൾ പുലർകാലെ നീരാടി
ഉറ്റവരും നിയമമൊരുക്കി
അന്നം നടയൊത്ത സേവകനും
അമ്മാച്ചനും സേവകരുമായ്-
മധു കുടിപ്പാനുമേ പൊൻ തളിക വാങ്ങാനും
വിധുമുഖിയാളുടെ പീടിക പുക്കപ്പോൾ
പേടമാൻ മിഴി തോഴികളോടും
പീടികയിലിരിപ്പത് കണ്ട്-
ചെന്നരചനും കുട്ടരുമായി
മന്ദമായ് മണിമാരവർ മുമ്പിൽ
കണ്ടവളയ്യനെ കനിവോടഥ
നീണ്ട കൺമുനയാലഥ നോക്കി
തിങ്കളണി നെറ്റിക്കഴകിയ
കുങ്കുമം കൊണ്ട് നല്ലൊരു പൊട്ടും
കണ്ണെഴുത്തും കളഭക്കുറിയും
കർണ്ണ കുണ്ഡലരത്ന പ്രഭയും
പുഞ്ചിരിപ്പുതുമ പൂനിലാവും
നെഞ്ചിലൊരു നിരോധവും കണ്ടു
വിസ്മയത്തോടടുത്തവളോട്
ചിത്തജാരിപു പുത്രനുമോതി
ഉത്തമാംഗീ ഞാനിന്നലെത്തന്നൊരു-
പൊൻതളികമടക്കി ത്തരേണം.

10. വണ്ടണിക്കുഴലാളുടെ മുന്നിൽ
പൊൻപണക്കിഴി വെച്ചു കൊടുത്തു
മുത്തണി സ്തനിയും സഖിമാരും
ഒത്തുചേർന്നത് അവിടെ ചൊരിഞ്ഞു.

തിട്ടമായവളെണ്ണിയെടുത്തു
പെട്ടി ചെന്നു തുറന്നൊരു നേരം
ചിത്രമായൊരാ പൊന്നിൻ തളിക
കാണാതഴലാൽ കരഞ്ഞവളോതി
പെട്ടിയിൽ പൂട്ടി വെച്ചിന തളിക
മോഷ്ടിച്ചെന്നെ ചതിച്ചാരയ്യോ?
കേട്ടു കോപം ഭാവിച്ചയ്യൻ
പേടമാൻ മിഴിയോടുര ചെയ്തു
വിശ്വാസം പോരാതെന്നെ ദുഷിച്ച്
വാശിയാലെ വാങ്ങിയ പണയം
പേശലാംഗി ചതിക്കുകിൽ നിന്നെ
വംശമോടെ മുടിക്കും ഞാനേ
മായ കൊണ്ടെന്നെ വഞ്ചന ചെയ്വാൻ.
വന്ന മലയാളിയെ താനും
ഞാനൊരപരാധം ചെയ്തിട്ടില്ല.
മായമെന്തിതു ഞാൻ പറയേണ്ടൂ!
പേടിയോടവൾ കേണു തൊഴുതു
ഏടലർശര രിപുവുടെ സുതനെ
ആയിരം പറ പൊന്നു തരേണം
പോയ പൊന്നും തളികക്കിന്ന്
ചൊന്നപോലവൾ പൊന്നുകൊടുത്തു
മന്നനു പല കാഴ്ചകൾ വെച്ചു
കപ്പലിലി പൊന്നും പണവും
കേറ്റികെല്പൊടെ യാത്ര തിരിച്ചു.

ഈഴവസേവം സമാപ്തം



**അന്തണസേവ (കോഴിയങ്കം)**

1. താനും തന്റെ പെരുമ്പട കൂടെ
ചെന്നിതന്തണ കോവിലകത്ത്
അയ്യൻ തന്നെ കണ്ടൊരുനേരം
അന്തണനെതിർ ചോദ്യം ചെയ്തു
പടപൊരുതുവതിന്നോ താനും
സേവിപ്പതിനാണൊ വന്നത് ?
സേവിപ്പാൻ വന്നവനല്ല-
പടപൊരുതാൻ വന്നവനാണ്
പടപൊരുതാൻ വന്നവനെന്നാൽ

എത്രപട കരുതീട്ടുണ്ട്
ആൾപടയുണ്ടരചൻപടയും
കാളിപ്പട കുളിപ്പടയും
എതിർപൊരുതാനിപ്പടനാലും
മതിയോയിന്നന്തണ ഹരജാ
പടതന്നെപ്പൊരുതണമെങ്കിൽ
കോഴിപ്പോരാടുക മുന്നം-
കോഴിപ്പോർ പൊരുതണമെന്ന-
മ്മാച്ചന്മാർ ഇരുവരുമായി
അക്ഷണത്തിലന്തണ ഹരജ-
ന്നങ്കക്കോഴി പോർവിളി ചെയ്തു
അയ്യനന്നൊരു അങ്കക്കോഴി
ഇല്ലാതെ ഉഴറിനടന്നു.
നല്ലച്ഛൻ തന്നെനിനന്ത്
പുറ്റുമണ്ണ് തട്ടിയുരുട്ടി
പുറ്റുമണ്ണ് തട്ടിയുരുട്ടി
കോഴിമുട്ട തീർക്കുന്നയ്യൻ
അന്തണരുടെ അങ്കക്കോഴി
മുന്നിലത് വെച്ചു. കൊടുത്തു
അങ്കച്ചുവട് ചവുട്ടി കോഴി
പുറ്റുമുട്ട കൊത്തിയുടച്ചു
പുറ്റുമുട്ടയുടഞ്ഞതിൽ നിന്നൊരു
കുന്നിയോളം കുഞ്ഞതു കണ്ടു.
കുന്നിയോളം കുഞ്ഞതു പിന്നെ.
ചിക്കിച്ചിനക്കി നടപ്പത് കണ്ടു
ചിക്കി ച്ചിനക്കി നടന്നത് പിന്നെ.
ചിറകാട്ടി കൊക്കി പ്പറന്നു
ചിറകാട്ടി കൊക്കി പ്പറന്ന്
അങ്കകുകൽ കൂകിത്തെളിഞ്ഞു
അങ്കകുകൽ കൂകികൊണ്ട്
മുമ്പ് പിമ്പ് ഒഴിഞ്ഞുമറിഞ്ഞു
ഒത്തൊരങ്കക്കോഴി ക്കെതിരൊരു
കുഞ്ഞാൻ കോഴി പോരാടുകയോ ?
അതിനൊട്ടും ശരി പോരായെന്ന്
വന്നവർ പലരും പറയുന്നപ്പോൾ
അങ്കക്കോഴികൾ പന്തി നിരന്നു
പെണയാടി കൊത്തു തുടങ്ങി
കണ്ടു നിന്നവരാർത്തു വിളിച്ചു

കണ്ടനയ്യനുമൊന്നു തെളിഞ്ഞു
അന്തണന്റെ അങ്ക കോഴിയുടെ
അങ്കവാലും അങ്കച്ചൂട്ടും
അങ്കച്ചൂട്ടും കണ്ണുകൾ രണ്ടും
അയ്യൻ കോഴി കൊത്തിവലിച്ചു
അയ്യന്റെ തിരുമുമ്പിൽ
ചൂട്ടുംകണ്ണും കാഴ്ചവെച്ചു
അതുകണ്ടിട്ടന്തണന്റെ
മനമൊന്നു കലങ്ങുന്നു.
കോഴിപ്പോരിൽ ജയിച്ചാലും
ജയമെന്നത് കരുതുക വേണ്ട
ജയമാർക്കെന്നറിയണമെങ്കിൽ
വാളങ്കം വെട്ടുക വേണം.

2. അന്തണൻ പടകൂട്ടി
പടനിലത്തെത്തുന്നു
അതുകണ്ടിട്ടുടനയ്യൻ
പെരും പടകൂട്ടുന്നു
കൂട്ടിപെരുംപട
പടവിളി പടഹങ്ങൾ
ഒത്തു മൊഴിചൊല്ലി പോര് തുടങ്ങുന്നു
അന്തണനയ്യനും വെട്ടിമറിയുന്നു
ഇടിവെട്ടുമ്പോലെ പടനിലമുഴറുന്നു
ഇങ്ങിനെ പന്തിരാണ്ടോളം പൊരുതവർ
അന്നതിലാർക്കുമേ തോൽവി പിണഞ്ഞില്ല
പട പോരും പൊഴുതയ്യൻ ചുരികയിളക്കുന്നു
പൊൻചുരികയിളകൃയ്യൻ മേൽപ്പോട്ടെറിയുന്നു
കീഴ്പ്പോട്ട് വന്നത് അന്തണൻ ശിരസിങ്കൽ
ശിരസ്സതിൽ ചുരിക പിടിയോളം താഴുന്നു.
അന്തണൻ വീണു അഹങ്കാരം തദാ
കേവലമിനി ചുരിക വലിപ്പാനായ്
മലയാളത്തും പരദേശത്തുമാളില്ല
വീറൊക്കും പടനായർ ചുരിക വലിക്കുന്നു-
വീരപടനായർ മുഖംകുത്തി വീഴുന്നു
പടനായരെണീറ്റപ്പോൾ പല്ലെല്ലാം താഴത്ത്
ചുരികവലിക്കടോ വീരനിലവയ്യ-
തന്നോളം പോരെനിക്കില്ല മലയാളി
അന്നേരം നിലവയ്യൻ ചുരികവലിപ്പാനായ്
കരിങ്കച്ച കെട്ടീട്ട് തൊങ്ങലുമിട്ടല്ലോ

പടവിളി കൊണ്ടയ്യൻ ചുരിക വലിക്കുന്നു
ചുരികവലിച്ചയ്യൻ പരിമാറ്റം കൊള്ളുന്നു
അന്തണവീരന് മോക്ഷം കൊടുത്തയ്യൻ
ഹരിഹരശിവസുത ശരണം തൊഴുന്നു ഞാൻ.

**താളം വലിയ ചെമ്പട**

കത്തീടിന തീപോൽ മിഴിയൊത്തരനാർ സുതൻ
ഹിതത്തോട ന്തണനെ സേവിച്ചുഴറി വരുമ്പോൾ
കുറുകെ വഴിക്കരികെ നിന്നൊരാൽ മുകളിൽ
കരേറിയിരുന്നൊരന്തുണനുടെയമ്മാച്ചൻ
ദുർമ്മതിയോടരയാലിൻ മുകളേറിയിരുന്നൊരമ്മാച്ചൻ
തന്നരികെ പോകട്ടെയെന്നവർ ചോദിച്ചു.
അന്തണമന്നനെ ചൂതിങ്കൽ തിണ്ണം തോല്പിച്ചേ ഞാനതുമൂലം
എൻകാൽ കീഴെ പോകുന്നെല്ലാരും നിങ്ങളുമതുപോലെ-
തൻകാൽകീഴെ പോകുന്നവനല്ല ഞാനെന്നയ്യനും
അവിടെവെച്ചവർ തമ്മിൽ മൊഴി കൊണ്ടു തെറ്റുന്നു.
അന്തണന്നമ്മാച്ചൻ പഴുക്ക കൊണ്ടെറിയുന്നു.
പിഴയാ തയ്യൻ തിരുവടിയുടെ അമ്മാച്ചനതേറ്റു നടുങ്ങി
തിരിഞ്ഞു പിറകോട്ടു നോക്കും നേരം അന്തണനമ്മാച്ചൻ മറയുന്നതതു കണ്ടു
അരിശംമുഴുത്താറെ അയ്യനുടമ്മാച്ചൻ ചൊടിച്ചു
പെരുവഴിയെപ്പോകുന്നോരോടല്ലഭ്യാസം കാണിപ്പൂ
ഇപ്പാരിൽ പൊയ്ത്തിന്നെതിരില്ലൊരുന്നൊരുമതം
ഉൾപ്പൂവിൽ നിനച്ചല്ലോ എന്നെയെറിഞ്ഞത്
അവനെറിഞ്ഞ പഴുക്കയെടുത്ത വെട്ടിവെറ്റിലമുറുക്കും കഴിച്ചയ്യൻ
അശ്മാരി താംബൂലം കൊണ്ട് എറിയുന്നു.
അത് മുഖത്ത് പതിച്ചതിന് ചീറിയമ്മാച്ചൻ
എന്റെ അമ്മാച്ചനും തന്റെ അമ്മാച്ചനും
ഇന്നു തൊട്ടേഴാം നാൾ അങ്കം പൊരുതണം
അങ്കത്തിൽ വെട്ടി പരിവട്ടം കൊള്ളണം
അന്തണന്റെമ്മാച്ചൻ അങ്കത്തിൽ തോറ്റെന്നാൽ
അന്തണൻപടയൊക്കെ സേവകന്നടിമ-
സേവകന്റെമ്മാച്ചൻ അങ്കത്തിൽ തോറ്റെന്നാൽ
സേവകപടയൊക്കെ അന്തണന്നടിമ-
അങ്കം കുറിച്ചവർ ഓലകൈമാറുന്നു
അങ്കം കുറിയന്തണരാജാവറിഞ്ഞപ്പോൾ
അമ്മച്ചനെ നോക്കി പറഞ്ഞന്തണ രാജാവ്
അങ്കം ജയിപ്പാനെന്തുപായം എനിക്കിപ്പോൾ.

(അപൂർണ്ണം)

## വാവർ ചരിതം : താളം തൃപുട

പരിചിലിന്നു കഥ പലതുമയ്യനുടെ
ചരിതമോതിവഴി പോലഹം
അറിവെഴുന്ന ചിലർ പാവതുണ്ട്
വാവർതൻ ചരിത മോതുവാൻ
അയ്യനുറ്റ സഖി വാവർതൻ ചരിത-
മോതിടാം അറിവുള്ളപോൽ
പയ്യവേ സഭയിലുള്ളസജ്ജനം
സ്വാമിയും തുണിച്ചീടണം
പണ്ടുദ്വാപുര യുഗാദിയിൽമഹാ
താരകാസുര നിഗ്രഹം
താരകാസുരനു പുത്രരാകിന
കമലാക്ഷൻ താരകാക്ഷനും
വിദ്യുന്മാലിയിവർ മൂവ്വർചേർന്നതി-
ഘോരമാംതപമാർന്നഹോ
ക്ഷിപ്രം മൂന്ന് പുരങ്ങളീശ്വരൻ
നല്കിനാനതിവിചിത്രമായ്
കനകം, വെള്ളി, ഇരുമ്പിനാലതി
വിശാലമാം പുരികളത്ഭുതം
അമ്പോടമ്പരമുരുമ്മിടും വലിയ
ഗോപുരങ്ങൾ മലർവാടികൾ
വർഷമായിരമെത്തവെ പുരികൾ
ഒത്തുകൂടുമൊരു നാഴിക
അപ്പൊഴുതു ശരമൊന്നിലതു
നഷ്ടമാക്കണം ദുഷ്ക്കരം!
മായയാൽ ഗഗനത്തിലാ പുരികൾ
മേഘംപോൽ പറന്നീടുമേ
ഇഷ്ടദൈവം മഹേശ്വരനെ
യവർതുഷ്ടിപൂണ്ട് ഭജിച്ചത്
നിത്യവും ശിവ പൂജയർച്ചന-
ഭക്തിയിൽ വസിച്ചാറവർ
ഹൃത്തിലേനിനക്കും ദിശയതി-
ലെത്തിടും പുരികലത്ഭുതം
ശക്തിവൈഭവം കൊണ്ടു മുഷ്ക്കരായ്
തീർന്നു ദാനവരന്നഹോ!
ശല്ല്യമേറി ജഗതിനൊക്കവെ
തപതരായ് ജഗവാസികൾ

രക്ഷകൻ ഹരി രക്ഷചെയ്യാനുറ-
ച്ചുചിന്ത ചെയ്തീടിനാൻ
മുപ്പുരരെമുടിച്ചു ലോകത്രയ-
ളൊക്കെ പാലിച്ചിടാൻ
സത്വരമൊരു സാധു രൂപനായ്
രക്ഷകൻ പുറപ്പെട്ടിത്
ചെന്നിതാ ത്രിപുരർമുന്നിലായ്
മുനി നിന്നുചൊല്ലിനാനിങ്ങനെ
കണ്ണടച്ചനിശം പൂജചെയ്യുവ-
തരെയെന്നുരച്ചീടുവിൻ
കഷ്ടംശിവലിംഗ പൂജചെയ്വതോ?
ദുഷ്ടരെ എന്നെ മറന്നിതോ ?
ദാനവർ ഗുരുവാകുമിജ്ഞനം
എങ്ങനെയിതു സഹിപ്പൂനാം
ഞങ്ങടെ ഗുരു പരമശിവനാണ്
സന്യാസിയല്ലായെന്നവർ
നിങ്ങൾവാദത്തെ തീർപ്പതിന്നഹം
ചെയ്തിടാമൊരു പരീക്ഷകേൾ
മൂന്നിലെഅരയാലിൻ പത്രത്തെ
ഒന്നൊഴിയാതെ വീഴ്ത്തിടാം
നിങ്ങൾ ഗുരുവിന്റെ ശക്തികൊണ്ടിന്ന്
ആലിൻപത്രം മുളയ്ക്കട്ടെ
എടുത്തു ജലപാത്രം ജപിച്ചുസന്യാസി
വാരിയങ്ങെറിഞ്ഞീടവേ
അരയാലിൻ പത്രമൊക്കവെപഴുത്ത
പ്പോഴേകൊഴിഞ്ഞീനാൻ
വാരിയമ്പോടെടുത്തുദാനവർ
ശിവമന്ത്രംചൊല്ലി എറിഞ്ഞവർ
പത്രമൊന്നും മുളച്ചിടതെ കണ്ടെ
ത്രയും താപമാർന്നവർ
താപസന്നുടെ കാല്ക്കൽ വീണധുനാ-
രക്ഷിക്ഷേണമെന്നായവർ
എങ്കിലെന്നുടെ വാക്കുകേൾക്കുക
രക്ഷവന്നീടുമെന്നായ് മുനി
പൂജചെയ്യുമി ലിംഗമൊക്കെ
യെടുത്തുതട്ടിയുടക്കുക
ശിവനില്ല ശിവനില്ല മന്ത്രവും
ചൊല്ലുവിനിനിയെന്നുമേ

ആയവണ്ണമുടച്ചു ലിംഗവും
നാലാം വേദമുരക്കവെ
മാമുനിവരവേഷധാരി
മറഞ്ഞപോയിതാനപ്പോഴേ
മൂർത്തിമൂവ്വരുമൊത്തു ചേർന്നഥ-
ത്രിപുരരെയൊടുക്കീടുവാൻ
പേർത്തു സന്നാഹമോടണഞ്ഞ ഹോ!
ത്രിപുരമങ്ങു തകർന്നത്
ദിവ്യശക്തികളൂർന്നു പോയ് അസു-
രരൊത്തു പോരിന്നടുത്തത്
കാലകാലനവരെയക്ഷണം
കാല ലോകത്തയക്കുവാൻ
കാലാഗ്നികണക്കെ യടുക്കവെ
കരംക്കുപ്പിനാരവർ ചൊല്ലിനാർ
വംശനാശം വരുത്തിടാവയം
നന്മ തീർത്തരുളേണമേ-
ഈശനപ്പോൾ തെളിഞ്ഞനുഗ്രഹം
നൽകിനാനുസുരർക്കഹോ
ദ്വാപുരം കഴിഞ്ഞീടുമപ്പോഴെ
കലിയുഗം പിറക്കുപുനഃ
നാലാംവേദക്കാരായി വംശജർ
ഊഴിയിൽ പരന്നീടുമേ.
കഴിഞ്ഞു ദ്വാപുരം പിറന്ന കലിയുഗം
ഉണ്ടായി നാലുവേദവും
ത്രിപുരർ വംശത്തിൽ ഉളവായ് വന്നത്
മ്ലേഛരെന്നൊരു ജാതിയും
വേദഹീനരെന്നല്ല പൂജയും
യാഗമില്ല മറ്റൊന്നുമേ
ഇല്ലില്ലാസുയില്ലില്ലാഹു അക്ബരെ
ന്നാണു തിരുവചനവും
ആയവരോ നിറഞ്ഞു മഹിയില-
വർമൊഴി മഹിമാദികൾ.



## അദ്ധ്യായം 10
# വാവർ ഉൽപത്തി

വിളക്ക് സദസുകളിൽ വലിയ പ്രചാരം സിദ്ധിച്ചിട്ടുള്ളതാണ് വാവർ ഉൽപത്തിവഴിപാടുകൾ. കഴിവതും ഇത് ഒഴിവാക്കി, വാവർ ജനനം, അയ്യപ്പനുമായുള്ള സംഘട്ടനം, മിത്രത എന്നിവ പ്രദിപാദിക്കുന്ന "തകൃതിത്താം തോട്ടത്തിൽ" എന്നുള്ള ഭാഗം മാത്രം മതിയാകും എന്നാണെന്റെ അഭിപ്രായം.

കേൾക്കണം മഹാലോകരെനിങ്ങൾ
വാവർ തന്നുടെ ഉത്ഭവം
കഴിഞ്ഞുദ്വാപുരം പിറന്നു കലിയുഗം
ഉണ്ടായി നാലു വേദങ്ങൾ
ത്രിപുരന്മാരുടെ വംശത്തിൽനിന്ന്
വായുവേഗത്തിൽ നിന്നഹോ !
കാദികാദര് എന്ന നാമത്തിൽ
ഉണ്ടായി രണ്ട് പിള്ളകൾ-
സുഖിച്ചുവാണു വളർന്നുവന്നനാൾ
ഭാര്യഭർത്താക്കളായവർ
ധരിച്ചുഗർഭവും പെറ്റുകദിയുമ്മ-
പാത്തുഎന്നൊരു പൈതലെ-
ദ്വാദശവയസ്സെത്ത്യഹോയവൾ
വിദ്യയിൽ വിരുതു ശക്തിയും
വിദ്യയിൽ വിരുതുശക്തിയും പിന്നെ
ബുദ്ധിയുന്നതമെത്രയും
പാത്തുപെണ്ണിന്റെ സൗന്ദര്യം കണ്ടാൽ
നാണം പൂണ്ടിടും മേനക
മുല്ലപുഷ്പം തലയിൽ ചൂടുവാൻ
കന്ദർപ്പാരിത്തോട്ടം പുക്കവൾ
അന്തകരിപു നൃത്തമാടുന്ന
മുല്ലത്തറയിലും ചെന്നവൾ
മുല്ലപുഷ്പമറുക്കും നേരത്ത്
കണ്ടല്ലോ പരമേശ്വരൻ
പാത്തുപെണ്ണിന്റെ സൗന്ദര്യം കണ്ടു
പരമശിവനുണ്ടായ് മോഹവും
എന്തൊരുവഴിയെന്ത് കൗശലം
ഇവളെയൊന്ന് പുണരുവാൻ

ഉള്ളിൽ ചിന്തമുഴുത്തുശങ്കരൻ
ചെന്നു പാർവ്വതി സന്നിധൗ
ഗിരിമകളോടു ചൊല്ലിയനേരം
ചൊല്ലിനാനവൾ കൗശലം
ഗിരിമകളുടെ കൗശലത്താലെ
വൃക്ഷാവതാരം ശിവനഹോ
നീലിയൻമല താണ ഭാഗത്ത്
ഉണ്ടായ് നല്ലൊരു പൂമരം. (ആൽമരം)
നാലുദിശയിലും നാലുകൊമ്പുകൾ
പിന്നെ ശാഖകളനവധി
നാലുകൊമ്പിലും നാൽവിധം പൂവ്
സുരഭിലം വർണ്ണമോഹനം
കന്നിരാശിക്ക് പോയകൊമ്പത്ത്
കൈനാറിയുടെ പുഷ്പവും
വിരിഞ്ഞു പൂവുകൾ അലച്ചു പൂമണം
അറിഞ്ഞല്ലോപാത്തു പെണ്ണവൾ
പെറ്റുമ്മയുടെ മുന്നിലും ചെന്ന്
ചൊല്ലിനാനവളിക്കഥ

എല്ലാവരും പോണമ്മാ
പൂമരം കാണുവാൻ
ഞമ്മക്കും പോണമ്മാ
പൂമരം കാണുവാൻ
പോകുക വേണ്ടപാത്തു
പൂമരം കാണുവാൻ
പൂമരത്തിൽ ചതി
പലതുണ്ടെടിമോളേപാത്തു
പൂമരം കാണുവാൻ
നീയെങ്ങാൻ പോയാലോ
തീരാത്തൊരപരാധം
ലോകർ പറഞ്ഞീടും
പോകാതെ കഴിയില്ല
എനിക്കുമ്മാ പെറ്റുമ്മാ
പൂമരം കാണാഞ്ഞാൽ
ഇപ്പോൾ മരിക്കും ഞാൻ
മറയത്തിരിക്കുന്ന അന്തർജനങ്ങളും
പൂമരം കാണുവാൻ പോണുമ്മ പെറ്റുമ്മാ
പിന്നെന്താ ഞമ്മക്ക്പോയാല് പെറ്റുമ്മാ

ചൊല്ലുകൂടാതെ പോയാലോപാത്തു
പള്ളേലായിട്ടു പോരാടി മോളേ
ചൊല്ലുകൂടാതെ പോകുന്നുവെങ്കിലോ
വഴിയിലെറുമ്പിനെ ചവിട്ടാതെ പോകണം
ആടിത്തെളിഞ്ഞുള്ള പാമ്പിനെ കാണരുത്
കുകിത്തെളിഞ്ഞുള്ള കോഴിയെ കാണരുത്
വെട്ടിത്തെളിഞ്ഞുള്ള പോത്തിനെ കാണരുത്
ഉറുമാല പള്ളീടെ അരികൂടെ പോകരുത്
മൊല്ലമാരും തങ്ങമാരും നിന്നെകണ്ടാൽ മാടിവിളിക്കും
ഇവയൊന്നും കാണാതെ പോയ്ക്കൊളാം നല്ലുമ്മാ.

ഉമ്മചൊല്ലിയ ചൊല്ല് കേളാതെ
പൂമരത്തെ കാണുവാൻപാത്തു
ചാടിപ്പുറപ്പെട്ടു പാത്തുമ്മ പെണ്ണവള്
കെട്ടിതലമുടി ചൂടിപുതുമലർ
തട്ടമിട്ടവൾ തലയില്
പച്ചവില്ലിമ്പിൻ പൊൻകമ്പവൊത്ത
പട്ടുറൗക്കയൊന്നവളിട്ടു
വെള്ളകാഞ്ചിപട്ടുമുടുത്തമീതെ
പൊൻകാഞ്ചിയിട്ടര മുറുക്കി
ശംഖിനൊത്ത ഗളത്തിൽ പൊന്മണി-
ശംഖേലസും ധരിച്ചവൾ
കാതിൽ പൊൻചിറ്റും ഏലക്കും
കോർത്തു ചേർത്തു ധരിച്ചവളന്ന്
കയ്യിൽ തരിവള പിരിവളയിട്ടു
മോതിരങ്ങളിട്ടു വിളക്കി
മുറുക്കിവെറ്റിലചുവന്നുചുണ്ടുകൾ
കണ്ണെഴുത്ത് കഴിച്ചവൾ പെണ്ണ്
ആഭരണമണിഞ്ഞവൾപെണ്ണ്
ഭംഗിനോക്കിരസിച്ചഥനിന്നു
പൂമരത്തിനെ കാണാൻ ധൃതി
പൂണ്ടുഴറിനമനസ്സും നടയും
പച്ചയാംകുട ഒന്നെടുത്തവൾ
ഓടിഓടി നടന്നവൾപാത്തു
ഓടിനടന്നപ്പോൾ കുലുങ്ങികൊങ്കയും
അഴിഞ്ഞുവെങ്കതിൽ പുടവയും
ഓമനക്കരം കൊണ്ടത് താങ്ങി
എത്തി പൂമരച്ചുവട്ടില്

പാത്തുപെണ്ണിന്റെ വരവ്കണ്ടപ്പോൾ
പൂമരത്തിനിളക്കം തുടങ്ങി
കുഴഞ്ഞാടികൊമ്പ് മയങ്ങിപെണ്ണവൾ
അഴിഞ്ഞു വീണിത് തട്ടവും
പൂമരത്തിന് ചുവട്ടില് ചെന്ന്
പൂമരത്തെ നോക്കിയവൾ പാത്തു
എത്തിയറുക്കാൻ എത്തുകയില്ല
തോണ്ടിയറുക്കാൻ തോട്ടിയുമില്ല.
ഹള്ളപടച്ചവനെ ഞമ്മളിപ്പോ വലഞ്ഞല്ലോ
ഇപ്പൂവിൽ നിന്നൊരു പൂവ് ലഭിക്കുവാൻ
എന്തെന്തുവേണെന്റെ ഹള്ളാപടച്ചോനെ
പാത്തുകുട്ടിയുടെ സങ്കടം കണ്ട്
കന്നിരാശിക്ക് നില്ക്കുന്ന കൊമ്പ്
കന്നിരാശിക്ക് നില്ക്കുന്ന കൊമ്പ്
കാണെ കാണെ താണിതാവന്നു
താണുവന്ന കൊമ്പിൻ മുകളിൽ
കാലുവെച്ചു കയറിയവൾ പാത്തു
കാലുവെച്ചു കയറിയവൾ പാത്തു
കാലുവെച്ചു കയറിയനേരം
കൊമ്പുമെല്ലെയുയർന്നു തുടങ്ങി
കണ്ടുസംഭ്രമ മോടവൾപാത്തു
പൂണ്ടറഞ്ഞു പുണർന്നതു കൊമ്പ്
പൂമരത്തിൽ ശിഖര സ്പർശം
ഉളവായി പാത്തുവിനന്ന്
കൊമ്പിലൂർന്ന് ഉയർന്നവൾ പെണ്ണ്
മടിനിറയെ പുഷ്പമറുത്തു.
മടിനിറയെ പുഷ്പമറുത്തു
മുടിനിറയെ ചൂടിയവൾപെണ്ണ്
കന്നിരാശി കൊമ്പതിനുള്ള
കൈനാറി പൂവുമറുത്തു
കൈനാറി പൂവുമെടുത്ത്
മണത്തുവാസനറിഞ്ഞവൾ പെണ്ണ്
ഇപ്പൂവ്പറ്റുകയില്ല എന്നറച്ചവൾ താഴെയിറങ്ങി
പള്ളയും മുലഭാഗത്തെന്തോ
പന്തികേടുകൾ കണ്ടവളപ്പോൾ
വാടിയമുഖ മോടവളോടി
പെറ്റുമ്മ മുമ്പില് ചെന്ന്

താണു കേണു കരഞ്ഞവൾപെണ്ണ്
എന്ത്പെണ്ണെ പാത്തുമോളെ
ചീർത്തുവീർത്തു മോങ്ങുവതെന്തേ?
ചൊല്ലു കൂടാതെ പോയതുമൂലം
പൊല്ലാപ്പുകൾ വന്നു പിണഞ്ഞോ?
ആരാണി എവരാടി പെണ്ണേ
നിന്നെ പിഴപ്പിച്ചതിപ്പോൾ
ഞാനൊരു പുരുഷനെ കണ്ടില്ലുമ്മാ
എന്നെയാരും തൊട്ടതുമില്ലാ
ഞാനൊട്ടും പിഴച്ചിലുമ്മാ
പിഴദോഷവുമില്ലയെനിക്ക്
പിഴദോഷമുണ്ട് നിനക്ക്
ഇക്കൂട്ടത്തിൽ കൂട്ടില്ലനിന്നെ
ചട്ടിയും കലം തീണ്ടല്ലേ പെണ്ണേ
നാലാം വേദത്തിൽ കൂട്ടില്ലനിന്നെ
ജാതിയില്ലാ പിഴക്കുകയാലെ-
ജാതികുറ്റവുമുണ്ട് നിനക്ക്
മുല്ലമാരെ മുസല്ല്യാരേയും
അന്നവിടെ വരുത്തുന്നുണ്ട്
പിഴദോഷ കുറ്റം ചൊല്ലി
ജാതിയിൽ നിന്ന് നീക്കുന്നവളെ
കന്ദർപ്പാരിത്തോട്ടം തന്നിലൊഴിച്ചവളെ
കന്ദർപ്പാരിത്തോപ്പിൽ പുരകെട്ടി പാർത്തവൾ.

## വാവർപാട്ട്

(വാവർജനനം, കപ്പൽയാത്ര - അയ്യപ്പനുമായി പിണങ്ങൽ, യുദ്ധം, ചങ്ങാതിമാരായി ഒന്നിച്ചു കൂടൽ എന്നീ കാര്യങ്ങളാണ് പഴയ വഴിക്കുള്ളത്).

**താളം മുത്താളം**

1. തകർതത്താം തോട്ടത്തിൽ
പാത്തുമ്മ പെണ്ണവൾ
പടവിരുതൻ കുട്യാലി
കെട്ടും കഴിച്ചവളെ
അങ്ങനെ അവരിരുവർ
സുഖമായി വാഴുമ്പോൾ
പാത്തുമ്മ യേക്കാമന
ഗർഭമുളവായി

പാത്തുമ്മ പെറ്റത്
വളർ കാലൻ വാവരെ
വാവരെപെറ്റ കാലം
നെല്ലൊന്നും കുലച്ചില്ല
മാവൊന്നും പൂത്തില്ല
ഗോതമ്പ് തിന തിന്നു
വളർന്നുണ്ണി വാവര്
എഴുത്തോത്തു വിദ്യ
പഠിപ്പിച്ചു വാവർക്ക്
അടവും തൊഴിലുകൾ
പഠിപ്പിച്ചു വാവർക്ക്
പച്ചത്തൊപ്പി കുപ്പായം
തുന്നിച്ചു വാവർക്ക്
മക്കത്തെപള്ളിക്ക് പോണം നമുക്കുമ്മാ
കപ്പലും വാണിഭം വേണം നമുക്കുമ്മാ
പച്ചക്കുതിരനെ വേണം നമുക്കുമ്മാ
പച്ചക്കുതിരയെ ചമയിച്ചുവാവർക്ക്
കപ്പലും വാണിഭമൊരുക്കുന്നു വാവർക്ക്
കപ്പലിറങ്ങി വെടിയത് വെക്കുന്നു
വാണിഭം വിറ്റു നടന്നല്ലോ വാവര്-
മലനാടു തീരത്തടുത്തല്ലോ വാവര്-
പച്ചക്കുതിരപുറം കേറിവാവര്
കുതിരപ്പുറം കേറി വാവർ കിഴക്കോട്ട്
ആനപ്പുറം കേറി അയ്യൻ പടിഞ്ഞാട്ട്
പെരുവഴി നടുവിലതെത്തി ഇരുവര്
കുതിരതൻ വാൽക്കാണം ചോദിച്ചതയ്യനും
ആനതൻവാൽക്കാണം ചോദിച്ചു വാവര്
ഇരുവരും വഴിമാറി പോകുന്നതില്ലെടോ
താൻമാറ് താൻമാറ് എന്നവർ തങ്ങളിൽ
ആരും ഇരുവഴി മാറുന്നില്ലപ്പോഴേ-

2. ആരും വഴിമാറി പോകുന്നില്ലപ്പോഴേ-
കുതിര നടനാലും വെട്ടിയതയ്യനും
ആന നടനാലും വെട്ടുന്നുവാവര്
കോപം പെരുതായിരുവർക്കുമപ്പോഴേ-
പോർവിളി കൊണ്ടവർ നേരിട്ടടുക്കുന്നു.
ധകധക ധിമി ധിമി ചോടുവെച്ചങ്ങിനെ
ചോടുവെച്ചു കയർത്തവർ ആയുധമെടുക്കുന്നു

ആയുധമെടുത്തവർ വെട്ട് തുടങ്ങുന്നു
വെട്ടോടു തടവുകൾ തട്ടൊടു മുട്ടുകൾ
മേലാക്കം പിന്നാക്കം മാറിമറിഞ്ഞവർ
വീറുമുഴുത്തിട്ട് പെട്ടി മറിയുന്നു
അകവാള് പുറവാള് അടിവാള് വീശുന്നു
കടകത്തിൽ നീട്ടീട്ട് മേലായം കൊള്ളുന്നു
ചുരികമുന മേലെടുക്കുന്നു വാവരെ-
കോരി എറിഞ്ഞയ്യൻ ഓതിരം വെട്ടുന്നു.
മേലായം കൊണ്ടു ഒഴിഞ്ഞല്ലോ വാവര്-
ഓതിരം ഇടംവലം തിരിഞ്ഞങ്ങു വെട്ടുന്നു
വെട്ടുന്ന വെട്ടൊന്നും ഏല്ക്കില്ലവാവർക്ക്
പൊന്തി പ്പരിച കൊണ്ടായുന്നു വാവര്
ആയതിലൊന്നുമേ ഇല്ല ഫലമൊട്ടും
വാശിമുഴുത്തവർ വെട്ടിമറിയുന്നു
യുദ്ധം പെരുതായി വന്നതു മപ്പോഴേ
എള്ളോളമില്ല പഴുതതിലാർക്കുമേ
ജയവും പരാജയമില്ല ഇരുവർക്കും
അതിശയം പൂണ്ടവർ യുദ്ധം നിറുത്തുന്നു
ഒത്തുപറഞ്ഞവർ കയ്യു പിടിക്കുന്നു
തനിക്കൊത്ത പോരാളി ഇല്ലെന്റെ വാവരെ
എനിക്കൊത്ത ചങ്ങാതി താൻതന്നെ വാവരെ
ഇനിമേലിൽ നാമൊത്ത് വസിച്ചിടാം വാവരെ
എന്റെ വലഭാഗം തന്നിലിരിക്കതാൻ
എന്നും പറഞ്ഞവർ ഒത്തുപറഞ്ഞിട്ട്
ശബരി മലയ്ക്കായ് നടകൊണ്ടിരുവരും

വാവർപാട്ട് സമാപ്തം



### അദ്ധ്യായം 11

## മംഗളസ്തുതികൾ (സുബ്രഹ്മണ്യ സ്തുതികൾ)

**കാവടി ചിന്ത് (നെയ്യാണ്ടി താളം)**

കാർത്തികയും കാർത്തുടനെ
    വളർത്തിയൊരു ബാലൻ
    വളർത്തിയൊരു ബാലൻ

ശരവണത്തി ലവതരിച്ച
നാഥൻ വടിവേലോൻ
നാഥൻ വടിവേലോൻ
താരകാദി ശൂരദൈത്യ
വീരകുല ബാലൻ
വീരകുല ബാലൻ
വരദനേകിയ വരദനേകിയ
വെള്ളി മലൈ വേലോൻ
വെള്ളി മലൈ വേലോൻ
ഉമ്പർ നദിയിൽ ജനിച്ച
വമ്പനായ ബാലൻ
വമ്പനായ ബാലൻ
ഉരഗഭൂഷണാത്മജനാ
യുള്ള വടിവേലോൻ
ഉള്ള വടിവേലോൻ
ചെട്ടിവടിയായി വള-
വിറ്റ വടിവേലോൻ
വിറ്റ വടിവേലോൻ
ചിത്രമൊരു വേങ്കമര-
മായ വടിവേലോൻ
മരമായ വടിവേലോൻ
ആർത്തജന രക്ഷചെയ്യും
മൂർത്തി വടിവേലോൻ
മൂർത്തി വടിവേലോൻ
കീർത്തനമിതെൻ മനസ്സി-
ലോർക്കുമനു കുലോൻ
ഓർക്കുമനു കുലോൻ
താന തന്നെ താന തന്നെ
താന തന്നെ താന
താന തന്നെ താന തന്നെ
താന തന്നെ താന

**2. അയ്യപ്പമംഗളം**

തലയതിൽ കല തലയിലാറണി-
ശിവനുപുത്തിരനെ തൊഴാം
കരുതി താണവർ കൊണ്ടുഹരനൊരു-
തരുണി ബാലകനെ തൊഴാം

ഊനമാറ്റുവാനി ക്കുടിക്കെഴു-
ന്നെള്ളുക നിലവയ്യനേ
ഇത്രിലോകമതിങ്കൽ മൽഗുരു-
ഭൂതരും മറയോർകളും
ഒക്കെവന്നു തുണച്ചരുളക
നമുക്ക്നാഥ നമോ സ്തുതേ
ഹരിഹര ശിവ കനകപുരഹര
പരമശിവസുത തൊഴുതഹം

3. തിരുനാമങ്ങളും തന്റെ ചരിതങ്ങളുരപ്പാൻ
തിരുവാക്കിലടിയെന് വരമൊട്ടൊട്ടരുളണേ-
താമരതിരുകണ്ണാ പെരിയോനെ നിലവയ്യാ-
മായാമോഹിനി തന്റെ ഉദരത്തിൽ ജനിച്ചയ്യൻ
പയ്യവേ പിറന്നുണ്ടായ് വളർന്നു വേദവും കാത്തു
പതിനെട്ടായുധത്തിലും പയറ്റിവല്ലഭനായി
താരമ്പൻ തന്നെകൊന്ന മുരവൈരി തനയൻ പോയ്
താനെയ്ത പന തന്റെ കുരലെ മധു ഒഴുകാവൂ
തീരാത്തൊരഴൽ വന്നു മധുകുടിച്ചത് മൂലം-
മധു കുടിച്ചതുമൂലം പറഞ്ഞു ദേവകളപ്പോൾ
മധു കുടിച്ച മലയാളി മണ്ഡപത്തെ തൊടുവല്ലെ-
മധുവിനെന്തൊരു ദോഷം പറകെടൊ ദേവകളെ
കചനെ കലക്കിയ ഒരു ദോഷം മധുവിന്
വരുവാനുള്ളൊരു നോൽമ്പും കുളിയും നേർച്ചയും പാട്ടും
വരുവേണം മലയാളി മദയാന കഴുത്തേറി
കരിമ്പുലി മുതുകേറി എഴുന്നെള്ളുക ഭഗവാനേ
ഹരിഹരസുതനയ്യ അടിമലർ തൊഴുന്നഹം

4. ശോഭിച്ചീടിന നില വയ്യൻ താൻ
ആടിയ തേടിയ നിലവയ്യൻ
അരയും തലയും കരുതി മുറുക്കി
കച്ചകെട്ടി തൊങ്ങലുമിട്ട്
വില്ലുംശരം കയ്യിലെടുത്ത്
വേട്ട വിളിച്ചൊന്ന് അരുളിയനേരം
നായും മലയരും നായാടികളും
നായ്ക്കളെയൊക്കെ തുരട് പിണച്ച്
കെട്ടിയടച്ചിനവലയും കെട്ടി
പിള്ളരുമുള്ളിൽ പുക്ക് തിരത്ത്
പുള്ളിപ്പുലിമാൻ മറിമാൻ കൂട്ടം
വൻപുലിയിളകി വരവത് കണ്ട്

പേടിച്ചോടിന ഹരജനുമപ്പോൾ
വൻമരമതിലേറി യൊളിച്ചു

5. അന്തകാന്തകൻ തന്റെ തനയനായ് മുകുന്ദന്റെ
തന്തിരു തുടതന്മേലുളവായ ഭഗവാനേ-
കുന്തം മൽച്ചുരികവാൾ കടുത്തില പരിചയും
ചന്തത്തിൽ കലർന്നുള്ള ധനുസ്സും സായകങ്ങളും-
കയ്ക്കോലും കരും കച്ച ചുരികയും ധരിച്ചയ്യൻ
ഇത്രി ഭുവനമെല്ലാം പരിപാലിച്ചഴകോടെ-
അത്ഭുതം കലരും ശ്രീശബര്യമലക്കാവിൽവാഴും
അത്ഭുതാംഗനാമയ്യൻ തുണക്കേണം എനിക്കിന്ന്

6. വീരമണികണ്ഠനയ്യാ വീരപന്തലിൽ വാഴുകയ്യാ-
വീരമണികണ്ഠനയ്യൻ എഴുന്നെള്ളുമ്പോളെന്തടയാളം
വീര മദ്ദളമടിച്ചും കൊണ്ട് പള്ളിശംഖ് ഊതിക്കൊണ്ട്
കാൽകാതം വഴിയകലെ കാൽചിലമ്പിനൊച്ച കേൾക്കാം
അരകാതം വഴിയകലെ കാൽചിലമ്പിനൊച്ച കേൾക്കാം.
മുക്കാതം വഴിയകലെ മുച്ചിലമ്പിനൊച്ച കേൾക്കാം
ഒട്ടൊട്ടടുത്തുവരുമ്പോൾ അട്ടഹാസ കരശന കേൾക്കാം
മുന്ന്പിന്ന് നടന്നുവരുമ്പോൾ മുച്ചുരികയിളക്കം കാണാം
ഒത്തിളകി കുതിച്ചിഹവന്ന് ഒറ്റപന്തലിൽ നൃത്തം കാണാം
വീരമണികണ്ഠനയ്യാ വീരപന്തലിലാടുക സ്വാമി
അടിയിന്ന് മുടിയോളം ഉടൽകണ്ട് തൊഴുന്നേൻ
ഹരിഹര സുതനയ്യാ തിരുപാദം തൊഴുന്നേൻ

**7. സ്വാമിവന്ദനം എഴുന്നെള്ളിപ്പ് (കുമ്മി)**

ശ്രീശബരീശ്വരനേ ഹരിഹര
നന്ദനനായ ദേവാാാ........
ശ്രീപദമാണഭയം കഴലിണ
കുപ്പി നമിച്ചിടുന്നേൻ
ശ്രീപത്മായയിങ്കൽ ഹര വീര്യം
ഉണ്മയാർന്നുള്ള ദേവാാാ........
ശ്രീയെഴും മാമലയിൽ കുടികൊള്ളും
താരക ബ്രഹ്മമൂർത്തേ........
കുന്നിൻ മകളുമയാൾ കരപുടെ
ലാളിതനായ ദേവാാാ........
കുന്നിലേറിവസിച്ചു കലിമലം
പോക്കുവോനെ നമിപ്പേൻ
ആനമുഖമുടയ ഗണേശന-
നുജനായുള്ള ദേവാാാ........

ആൺമയിലേറിയാടും മുരുകനു
സോദരനായവനേ-
ഘോര മഹിഷീവധാൽ ജഗത്തിന്റെ
ഭീതിയൊഴിച്ച ദേവാാാ........
വീരമണികണ്ഠനെ കരിമ്പുലി
കണ്ഠേയിരിപ്പവനേ-
ഭക്ത താപമൊഴിപ്പാൻ നരവര
പുത്രനായുള്ള ദേവാാാ........
വൻപുലികൂട്ടമോടെ പാണ്ഡ്യേശിനി
ദീനമൊഴിച്ചവനേ
പുണ്യമലെവസിച്ചു സുരമുനി
പൂജകളേറ്റ ദേവാാാ........
പാപച്ചുമടൊഴിവാൻ ജനകോടി
വന്നു നമിപ്പു നിന്നെ.
കല്ലുമമുള്ളുകളും പലജാതി
ദുഃഖമീ ജീവിതത്തിൽ
അല്ലലൊഴിച്ചഭയം അരുളണേ
ആനന്ദമൂർത്തേ നമഃ
സ്വാമീശരണമയ്യ ശരണമേ
സ്വാമീ ശരണമയ്യാാാ........
സ്വാമീശരണമന്യേ ശരണമീ-
ല്ലയ്യാശരണ മെന്നും

### © കളം കൊള്ളൽ

സ്വാമി അയ്യനീ പന്തലിൽ
വിളയാടുവാനിഹ കാലമായ്
ഭക്തിയാൽ കരം കൂപ്പിപാർ-
ത്തിരിക്കുന്നത് സഭാവാസികൾ
കുളികുറി കഴിഞ്ഞെത്തി കോമരം-
ഭസ്മലേപിത ഗാത്രനായ്
കൂപ്പിയകര മോടടിപണി-
ഞ്ഞാജ്ഞയും ശിരസ്സേറ്റിനാർ
തൊങ്ങലിട്ടതാ കച്ചകെട്ടി-
യരയിൽ പൂട്ടിയരമണി-
തൊങ്ങലിലരിപൂവ് കരമിഴി
പൂട്ടി ധ്യാനമായ് നിന്നവർ
ഹരിഹരഹര ഹരനുപുത്തിര-
നഴകൊടെ വെളിവാകണേ-

അയ്യനയ്യനയ്യപ്പ സ്വാമി വന്നി-
ക്കളം കുളിർപ്പിച്ചിടേണമേ-
മേടയിൽ വസിച്ചീടുമീശ്വരി
അമ്മയും ഇളകീടണേ-
കലിമലം കളഞ്ഞീടുമീശ്വരാ
കരിമലയ്യ കറുത്തനേ-
ഇഷ്ടമോടെഴുന്നെള്ളി പൂജ-
കളേറ്റു നൽവരമേകണേ-
ശരണമന്ത്രവും ശംഖൊലി ജന-
വരവിളിമുഴങ്ങിടവെ-
ഈഷലേറ്റിട വെട്ടി ഹർഷിത
മേനിയിൽ വിറകൊള്ളവെ
കാറൊളിത്തിരു മേനിയിൽ കരി-
ങ്കച്ചതൊങ്ങലിലിളകവെ-
തിരുഅരയിലെ അരമണിഗണം
കിലുകിലെ യുണർന്നീടവെ
ഭാവമേറെവളർന്നു ദൃഷ്ടികൾ
കേശജാലമിളകവെ-
തെങ്ങലിൻതല ചേർത്തു കൂപ്പിയ
പാണിബന്ധ മഴിയവെ-
ഝണ ഝ ണ ണി ണീ കിലുകില
തിരു ആയുധമിളകീടവെ-
അട്ടഹാസമോടമ്മയും പരി-
സേവകരിളകീടവെ
ശരണമയ്യപ്പ ശരണമംബികേ
ശരണമേകണേ അനുദിനം
കണ്ടു കുപ്പുവാൻ കാത്തുനില്പവർ
ക്കിണ്ടൽ തീർക്കണേ സ്വാമിയേ-
നമഃ നമഃ ശരണമയ്യനേ
ശരണമായ് തൊഴുന്നേനഹം

**വേട്ട വിളി**

ഇന്നു ഞാൻ സഭയിൽ നിന്നൊന്ന് ചൊല്ലുവാനായി
മഹാസഭയോരും അടങ്ങിനിന്ന് കേട്ടുകൊൾവിൻ
അഴകിനൊടു ഗണപതിയും വാണിമാതും ഗുരുക്കന്മാരും തുണക്കെനിക്ക്-
പരിചിനൊട് നിലവയ്യന്റെ കഥകളെ കുറെ ചൊല്ലാം
പൂമകൾ കാന്തൻ പണ്ട് മോഹിനീ വേഷം പൂണ്ട്
ശൂർപ്പകൻ തന്നെ കൊന്നു അത്തൽ തീർത്തെന്ന് കണ്ടാനീശൻ

അച്യുതൻ തന്നെ കണ്ടു ചൊന്നാ നീവണ്ണം
ദുഷ്ടനാമസുരൻ തന്നെ കൊന്നൊരു വേഷം കാണാൻ.
എത്തിനാനുമയോട പ്പോൾ വൈകരുതിങ്ങുവേഗാൽ
പൂമകൾ കാന്തനപ്പോൾ പുഞ്ചിരി പൂണ്ടു ചൊന്നാൻ
മങ്കയാൾ ക്കണിയാൾ ഗൗരി തന്നോടെതിരില്ലാരെന്നും
കേട്ടുടൻ കോപമോടെ ഈശനും പാർവ്വതിയുമായ്
പേർത്തുടൽ കൈലാസത്തിൽ കുറ്റമ്മേലേറിപ്പോകുമ്പോൾ
മാർഗ്ഗമാമുദ്യാനത്തിൽ സുന്ദരീവേഷകണ്ടു
പാർവ്വതിയെ വെടിഞ്ഞീശൻ മോഹിനിയെ മെയ് പുണർന്നു
അക്കാലം മോഹിനിക്കങ്ങുദരത്തിൽ ഗർഭം നിന്നു
നാണവും പൂണ്ടുമാധവൻ ഈശനോടുചേർന്നു നിന്നപ്പോൾ
തികഞ്ഞു ഗർഭം ശനിയാഴ്ച ഉത്രത്തിൽ നാൾ പക്കം പഞ്ചമി
ദക്ഷിണ തുടപിളർന്നിട്ടരിഹര സുതനുണ്ടായി
അയ്യനെന്നുള്ളനാമം പയ്യവെ വിളിതുടങ്ങി
ആദിയായി, മുവ്വാണ്ടിൽ മുടിയുമിറ
ക്കി, അയ്യാണ്ടിൽ കാതും കുത്തി.
ഓരാണ്ടിൽ ഏഴാകും തിരുവയസ്സിൽ
എഴുത്തിനായ് പള്ളിപുക്ക് ഓത്തോടെഴുത്ത്
വേദശാസ്ത്രാദി വിദ്യകളും തെളിഞ്ഞുകണ്ട്
പന്ത്രണ്ടിൽ കരവൂരമ്മാച്ചനോട് അസ്ത്രശസ്ത്രാദികളും
ചൂതൊടു ചതുരംഗാദികളും തെളിഞ്ഞുകണ്ട്
പതിനാറാകും തിരുവയസ്സിൽ പാണ്ഡിയനെ സേവുകത്തിനായ്
കൈപിടിച്ച് താനും തന്റെ സേവകന്മാർ ആറുനൂറായിരത്തി നേയും
അകമ്പടിയാക്കികൊണ്ട് പാണ്ഡിയൻ നാട്ടെയ്ക്കെഴുന്നെള്ളി
പാണ്ഡിയൻ തന്നെ കണ്ടു സേവുകം ചെയ്തുമുന്നം
കിട്ടിയധനമെല്ലാം കൂടിയമാലോകർക്കുനൽകി
അക്കാലം പാണ്ഡിയൻ താൻ ഭൃത്യന്മാർ ചൊല്ലുകേട്ട്
പെരുന്തേവി നൊവ്വ് നൊന്ത് തീർക്കേണ മാപത്തെങ്കിൽ
വരുത്തേണം പുലിപ്പാലെന്ന വൈദ്യമാർ ചൊല്ല് കേട്ട്
പുതുമലയാളി സേവകനാരെ ആസ്ഥയായ് വിളിച്ചു ചൊന്നകാര്യം
കേട്ടുടൻഭൂതനാഥൻ പരിഭവമകമെവെച്ചു
നായ്ക്കളും വേടരുമായി അടുത്തുടൻ വനത്തിൽപൂക്ക്
വമ്പെഴും കരടിചെന്നായ് പന്നികളേയും കേഴകൊണ്ട്
വരുമൊരു മലയർക്കെല്ലാം ഹിതമോടു കൊടുത്തുവേഗാൽ
പുലിയുടെ ചുവടു നോക്കി പുറ്റിന്മേൽ കയറിനിന്ന്
ചുറ്റുമേ നോക്കുന്നേരം അങ്ങൊരു പാറമേൽ പുലികണ്ടയ്യൻ
തെറ്റന്ന ങ്ങോടിച്ചെന്ന് പുലികളെ കയറുമിട്ടു

അറ്റമില്ലാതങ്ങു വേഗാൽ
ഹരിഹര സുതൻ താനും നായ്ക്കളെ ചുറ്റുമാക്കി
ആൺപുലി മുതുകിലേറി പെൺപുലികൂട്ടമോടെ
മുന്നറിയിച്ചു കിടാങ്ങളേയും നടത്തിക്കൊണ്ട്
പാണ്ഡിയൻ നാട്ടേയ്ക്കെഴുന്നെള്ളി പെരുവഴിനടുവുടയ്യൻ
കരിമ്പുലി കൂട്ടമോടെ വരുന്നത് കണ്ടനേരം
ഇളകിനാർ ലോകരെല്ലാം വീടുവിട്ടുധനങ്ങളുമെടുപ്പിച്ചുകൊണ്ട്
ഇടയിടെ അവിടെയുണ്ടായ പുതുമകൾ പറയാവതല്ല
പുലികളും കൂട്ടമോടെ പാണ്ഡിയൻ മുന്നിലപ്പോൾ നിറനിറെ-
കണ്ടനേരം അവമുറ വിളികളോടങ്ങറയിലകത്ത് പുക്ക്
പെരുവഴിനാടുകളും നൽകിനാൻ പാണ്ഡിയൻ താൻ
അവനീപതിയായ് വാഴ്കെന്ന് സകലരും ചൊന്നശേഷം
ഭീതിയും തീർത്തുവേഗാൽ ശബരിമലമുകളിലയ്യൻ
പെരിയൊരു നിഷ്ഠയോടെ കേരളൻ കുടികൊണ്ടപ്പോൾ
തൈമാസമാദിനാളിൽ പലപല നിയമമോടെ ലോകരും വന്നു.
ഹരിഹര സുതനെ വാഴ്ത്തീട്ടരിയതും വാങ്ങിവേഗാൽ
പരിചൊടു കാണിക്കയിട്ടവർക്കളും പോയശേഷം
മലയോടു കൂടിവേഗാൽ വെണ്മയിലാജ്ഞയോടെ
താനും താൻ സേവകന്മാർ അറുന്നൂറായിരത്തിനേയും
മുന്നിൽ അകമ്പടിയാക്കി ക്കൊണ്ട് മലനാട്ടെയ്ക്കെഴുന്നെള്ളി
ചേരമാൻ പെരുമാൾ തനിക്കും മറ്റൂഴിയിലുള്ളവർക്കും
സകലകുല ദൈവമായിരിക്കും നമ്മുടെ ധർമ്മശാസ്താവ്
വീരൻ വില്ലാളിവീരൻ വീരൻ വീരമണികണ്ഠൻ
പൊൻചുരികായുധൻ സേവിപ്പോർക്കാനന്ദ മൂർത്തി
ഹരിഹര സുതആനന്ദ ചിത്തനയ്യ നയ്യപ്പ സ്വാമിയേ.......... ശരണം......

**പള്ളിക്കെട്ട് നിറച്ചു പോകുമ്പോൾ ചൊല്ലാനുള്ളത്**

ലോകത്തിലുള്ള മാനുഷരെല്ലാം അയ്യന്റെ വിളക്ക് കാണാൻ
വെള്ളിയാഴ്ച കുളിച്ചുവെണ്മാറ്റും ധരിച്ച്
ശനിയാഴ്ചകാലേ അയ്യനുടെ ആലയത്തിൽ പുക്ക്
മുദ്രമാലയും കച്ച ശരണ മന്ത്രവുമേന്തി
കേടുപിഴ വരാതിരിപ്പാൻ മണ്ഡലം നൊയ്മ്പ് നോറ്റ്
സ്വാമിക്ക് കാണിനൈതാരിമലരിട്ടു പള്ളിക്കെട്ടും നിറച്ചു
കെട്ടൊരു ചുമടുമേന്തി എരുമേലിപ്പേട്ട കെട്ടി
കോട്ടപ്പടിയാസ്ഥാനവും കടന്ന് പേരൂർ തോട്ടിൽ നീരാടി
കനിവിനൊടു കാളകെട്ടി കടന്നഴകൊടു അഴുതപുക്ക്
അഴുതയിൽ നീരാടി മുങ്ങി കല്ലുമെടുത്ത്
കല്ലൊരു ചുമടുമേന്തി കല്ലിടാംകുന്ന് കേറി

കല്ലിട്ടുവലംതിരിഞ്ഞു ഇറക്കവും താണ്ടി മെല്ലെ
ഉടുംമ്പാറ, ഇഞ്ചിപ്പാറ, എലവം താവളമിവയും കടന്ന്
കരിയിലാംതോട്ടിൽ തീർത്ഥമാടി കരിമലയെ വണങ്ങി
കരിമല കഠിനമയ്യ മടക്കേഴും താണ്ടി ശിരസ്സിങ്കൽ
വില്ലും ശരവും കുത്തി കിണറും കുളവും തോറ്റി
കരിമലകീഴിറങ്ങി വലിയാനചെറിയാനവട്ടവും താണ്ടി
പമ്പാ സരസ്ഥടം പുക്ക് പമ്പയിൽ തീർത്ഥമാടി
ബലികർമ്മാദികളും ദാനവും സദ്യയും വിളക്കും കഴിച്ച്
ബ്രാഹ്മണ ദക്ഷിണയും ഗുരുവന്ദനവും കഴിച്ചും കൊണ്ട്
പമ്പാഗണപതിയെ തൊഴുതു പന്തളന്ന് ദക്ഷിണയിട്ട്
നീലിമലയെതൊട്ടു വന്ദിച്ചു കുത്തനാംമടക്ക് താണ്ടി
അപ്പാച്ചി ഇപ്പാച്ചിമേട്പുക്ക് ഉണ്ടയെറിഞ്ഞുംകൊണ്ട്
ശബരീ പീഠത്തിലധിവസിച്ചു ശബരിയെ തൊഴുതും കൊണ്ട്
ചെന്നു ശരവും കുത്തി വലംതിരിഞ്ഞു ശരണംചൊല്ലി
നീലിയിറക്കം ശ്രീമൽസന്നിധാനവും പുക്ക്
സത്യമായപൊന്നു പതിനെട്ടാംപടിയും തൊട്ടുതൊഴുത്
നാളികേരമുടച്ച് തൃപ്പടി പതിനെട്ടും തൊഴുത് കേറി
ശ്രീകോവിൽ മുന്നിലയ്യൻ തിരുബിംബം കണ്ടാനന്ദ-
സ്തബ്ധനായ് കാണിയിട്ടു വീണുസാഷ്ടാംഗം ചെയ്തു
കന്നിമേൽ ഗണനാഥനെ വന്ദിച്ചു കാണിയിട്ടു
ഭസ്മച്ചിറ ഭസ്മക്കുളത്തിൽ തീർത്ഥമാടി
മലനടയിൽ ഭഗവതിയെ ഭജനമായി ഭജിച്ചും കൊണ്ട്
നാഗ പ്രീതിചെയ്തു വാവർ കടുത്താദികളെ ത്തൊഴുത്
കുമ്പളം തോട് പുക്ക് ഉരൽക്കുഴി തീർത്ഥമാടി
പെരിയൊരു ദാനവും ദക്ഷിണയും കഴിച്ചുകൊണ്ട്
അഭിഷേകം ചെയ്തകം കുളിർന്നുവഴിപാടുകൾ ചെയ്ത്
മകരവിളക്ക് കണ്ടുണർന്നു കെട്ടുതാങ്ങി-

മംഗള സ്തുതികൾ സമാപ്തം



സ്വാമിയുടെ

# വിളക്കനുഷ്ഠാനം

ഭാഗം 5

# ശ്ലഥ പർവ്വം

(പഴയ മനോഹരങ്ങളായ ഒറ്റപ്പാട്ടുകളും മറ്റും)

## ഗണപതി - സ്വരാദ്യ സ്തുതു

© അപ്പ് ചൂടും ശ്രീഹരനാര്-
ആനയായി നടന്നൊരു നാളിൽ-
ഇഷ്ടദേവി പാർവ്വതിയന്ന്
ഈഷലേന്യേ പിടിയുമതായി-
ഉന്നതഗിരിചോലകൾ തോറും
ഊറ്റമോടെ പുളച്ചു നടന്നാർ-
തൃഷ്ണയേറി രമിച്ചിനകാലേ
ഹ്രീമതി തിരുഗർഭിണിയായി-
എണ്ണി തിങ്ങൾ പത്തു തികഞ്ഞു
ഏറിനോവാൽ പെറ്റിതു ദേവീ.
ഐങ്കരം കരിമുഖവും ഉടലിൽ
ഒത്തുകണ്ടു സുഖിച്ചിതു ലോകർ
ഓടി വാവാ ശ്രീഗണനാഥാ
ഔവന വിഭവങ്ങൾ ഭുജിപ്പാൻ
അംബികസുതനിന്നു തെളിഞ്ഞ്
കമ്പമൊക്കെയൊഴിച്ചു തരേണം
ശങ്കരസുത വിഘ്നേശ്വരനേ-
നിങ്കഴലേ നമിപ്പിതു ഞാനും.

## ഗണപതി താളം രൂപകം

അരവപത്തിയും തുമ്പചാമ്പലണിയും
ഹരനാരും മദയാന തൻ വടിവായ്-
അതുകണ്ടു ഗിരിസുതയൊരു പിടി വേഷം-
പൂണ്ടു നടന്നു കാനനം തോറും.
കമലബാണന്റെ ശരമേറ്റു പുണർന്നതിൽ-
ജനിച്ചുളവായ പുത്രൻ വിഘ്നേശ്വൻ-
പരിചുള്ള കൊമ്പും കുടവയറിരുചെവി-
അരഭങ്ങളഞ്ചും കരത്തിൽ പഞ്ചായുധം-
പരിചൊടിണങ്ങിയ എഴുത്താണിപാശംങ്കുശം-
പരിചിൽ മാധവം തൻ കരത്തിങ്കൽ
കടൽവർണ്ണനുണ്ണി എഴുന്നെള്ളി വന്നെന്റെ
അത്തൽ തീർത്തു വരം അരുളുക ഗണനേ-
ഹരിയോ ഹരശങ്കര സുതനെ
അടിയനിതാ പാദപങ്കജം തൊഴുന്നേൻ.

ഹരിഹരനാം പാർവ്വതി കാന്തൻ
കരിരൂപമായി കാനനം പുക്ക്-

ശ്രീപാർവ്വതി പിടിയുമതായി
കാനനമതിൽ കളിച്ചു രസിച്ചു
അംഗജലീലകളാടി കളിച്ചനാൾ
ഗണപതി വന്ന് ഉത്ഭവിച്ചവിടെ
മത്താരിൽ മാനിനി സുതനിന്ന്
ഭക്ഷണത്തിന് എന്തൊരുപായം.
പക്വങ്ങളും കുത്തവിൽ ശർക്കര-
പത്തഞ്ചു കുടമങ്ങതിൽ തേനും-
താലം പൊടി പൃശിമിനുക്കിയ-
താലമതിൽ വെച്ചു തരുമ്പോൾ
സന്താപത്തെയകറ്റുവതിന്നായ്-
കുംഭീമുഖവനിന്നെഴുന്നെള്ളുക.
നാണമൊഴിച്ച് എന്നുടെ നാവിൽ
വാണീടുക സരസ്വതി ദേവീ-
മന്ദബുദ്ധിയൊഴിച്ചടിയത്തിന്
വരമരുളേണേ ഗണപതി നാഥ-
ചന്ദ്രക്കലാധരപുരഹരതനയ-
സാന്ദ്രം തുണപ്പതിനു തൊഴുന്നേൻ.

ഗണപതി തൃപുട താളം

കൊമ്പ് നല്ല ചുകരങ്ങൾ തുമ്പിയും
കമ്പമായ തൃക്കണ്ണുകൾ
മസ്തകമതി ലാലവട്ടമതി-
നൊത്ത കർണ്ണ കവിൾത്തടം.
ശേഷമുള്ള ഉടൽ മാനുഷാകൃതി-
പൂണ്ടുകൊണ്ടതി വിലാസമായ്-
ഗിരിവര സുതയ്ക്കരുമ നന്ദനൻ.
വിരവിൽ വന്നുദിച്ചീടവെ-
അക്ഷണത്തിലുടനോർത്തു കൊണ്ടു
ഗുണമൊത്തു കണ്ടഗുണമോർത്തുടൻ-
മലമകൾക്കു മുലപ്പാൽ ചുരന്നു-
മുലപ്പാലു നൽകി സുതനാദരാൽ-
മലമകളതു നേരമീശനോ-
ടേവമൊന്നരുൾ ചെയ്തത്-
പുരഹരഭവാൻ കരിമുഖന്നൊരു-
വലിയ നാമമരുളേണമേ-
കരിമുഖൻ മമ നന്ദനൻ ഗണപതി

യന്നേകിതിരുനാമവും
വിഘ്നനാഥ ഗണനാഥനുടയൊരു
ഭക്ഷണങ്ങളരുളേണമേ-
വിഘ്നനാഥ ഗണനാഥനൊത്തൊരു-
ഭക്ഷണാദികൾ കേൾക്കടോ-
പാൽപഴം പൊടി അവിലുമെൽപ്പൊരി-
മാതളാർ നറുനെയ്യിവ-
കടലകരുംപൊരിഅപ്പവും അട-
കൊട്ടത്തേങ്ങ ഗുളം കായ്കനി-
ഉരിഞ്ഞ പയറുനല്ലുഴുന്ന് മുതിരയും
മുന്തിരിപ്പഴങ്ങൾ കരിമ്പിവ-
എള്ള് എൺപത് പയറ് പന്തിരു-
മുതിര മുപ്പത് പറയുണ്ട്-
നാരങ്ങാപ്പഴ അമ്പതെൺപത്.
ആലങ്ങായഞ്ചിടങ്ങഴി.
ഇത്തരത്തിൽ ഗണനാഥ നന്ദനനു-
ഭക്ഷണങ്ങതി കൗതുഹാൽ-
വേണ്ടുവോളമിരുഭാഗമങ്ങു
നിറച്ചു പൂജ തുടങ്ങിനാൻ
ഒറ്റക്കൊമ്പുടയ നാഥൻ തൃക്കരം
കൊണ്ടെടുത്തുടനുടൻ മുദാ-
മോദമോടമൃതേത്തു ചെയ്തു സുഖം.
ആദരാലടിയത്തിന്-
പാട്ടിനുറ്റതുണക്ക വാണീ-
തുണച്ചരുക സന്തതം.
ഹരിഹരസുത പതിതപാവന
മലരടി തൊഴുന്നേനഹം.

## സരസ്വതി സ്തുതികൾ മുത്താളം

1. വേദരൂപിണി ലോകനായികേ
ദേവിചിന്മയി ഭാരതീ-
ഭുവനമോഹിനി കലുഷനാശിനി
സരസിജാസന പ്രണയിനീ-
കച്ഛപിധരി ചാരുരൂപിണി
നിർമ്മലാംഗി വാക് രൂപിണീ.
പൂരണി മഹാദേവി മൂഢത-
ധ്വംസിനീ സദാ മംഗളേ.

വരഗുണേ സുകൃതി ജനതസേവിതേ-
ഹരിഹരാർച്ചിതേ നിരുപമേ-
കാമദേ ശുഭേസാരസാക്ഷിണേ-
ഭുക്തി മുക്തിദെ ജ്ഞാനദേ-
പുരുകൃപാലയേ വിബുധ സേവിതേ
നിഗമ രൂപിണി ശിവകരി-
കോമളാനനേ നാന്മുഖ പ്രയേ-
ദേവി നിഷ്ക്കളേ നിസ്തുലേ-
അനുദിനം മനത്തളിരിൽ നിൻപദം
സ്മരണമാർന്നീടുവോർ ഹൃദി
കനിവോടു മുദാ നടനമാടീടൂ
മധുരഭാഷിണി ഭഗവതി
ദേവിനിൻ പദാംഭോജയുഗളത്തെ
ചിന്തയോടുടൻ ഭൂമിയിൽ
മേവുമെന്നുടെ നാവിലെപ്പോഴും
നടനമാടണേയംബികേ
നമഃ നമഃ തിരുമലരടി
ശരണമായ് തൊഴുന്നേനഹം

2. നന്മയോടു ശിവങ്കൽ നിന്നുള-
വാകിയൊരു മഹേശ്വരി-
നായകിയഖിലത്തിലൊക്കെ.
നിറഞ്ഞ വിശ്വപരായണീ-
സന്മനസ്സുതെളിഞ്ഞടിയനു-
നന്മ നൽകണേയംബികേ-
മഞ്ചമാതയായ് മാളികയില
മരുമീശ്വരി പാഹിമാം
മത്സരമതി ക്രുദ്ധനാം അടി-
യന്നുടത്തൽ തീർത്തീടണേ.
ശില്പമായൊരരഭം കൊണ്ടു
ശിരസ്സിലൊക്കെ നിറച്ചുടൻ
തൃക്കുഴൽ ജഗത്തായിട്ടു
കരത്തിൽ വഷ്ട്രകവാളുമായ്
ദുഷ്ടഭൂതഗണത്തെയൊക്കെ
യകറ്റിടുന്നൊരു ദുർഗ്ഗയായ്
വമെഴുന്ന വസൂരിയും പെരു-
താകിയൊരു മഹാജ്വരം

ഉമ്പർ കോനുടെ നെറ്റിതന്നി-
ലമർന്ന വ്യാധികളൊന്നുമേ-
എങ്കൽ വന്നണയാതെ നിൻകൃപ-
യെപ്പോഴും വിലസേണമേ-
അന്ത്യകാലമടുത്തിടുമ്പോളൊ-
രന്തകൻ വരവോർത്തഹോ-
വെന്തുരുകുന്നു ചിത്തമെന്നുടെ.
യന്തകരിപു നന്ദനേ-
ശക്തിയാം പരമീശ്വരിയെന്റെ
സങ്കടങ്ങളകറ്റണേ-
ഹരിഹരശിവ പതിനെട്ടാം പടി
നമഃ ശിവസുത തൊഴുതഹം.

3. ഹരനു തൃക്കനൽ മിഴിയിലഴകൊടെ
അവതരിച്ച ഭയങ്കരി-
കുളിർമുടിക്കല നെടിലമൊത്തൊരു-
കുനശൽ തൃക്കനൽ പുരികവും.
കുലമൊടരികളെ അറുതി ചെയ്യുവാൻ-
കനലു ചിതറിന തിരുമിഴി.
തിരുമുഖത്തിനു അരുമയൊത്തിന-
തരികളിട്ടിന കാതില-
കവിളിണയ്ക്കു മിണങ്ങിവീശിന-
കാതിലിട്ട കളശോഭയും-
അരവമൊടുമുടി ജടയിലിടർമണി.
നിരയിൽ മിഴകിന കൺമിഴി-
കരമതിൽ തരിവളകളും പിരി-
വളകളും തിരുവാഴിയും
ഇട്ടരട്ടി കരത്തിൽ വഷ്ട്രക
വാളും മറ്റുമൊരായുധം
ഇളകിവളർകരം തെളിവിൽ വിലസിന-
തെളിവിലായുധ പംക്തികൾ
മേളമായ് വിളയാടുവാൻ ചില-
കാളി കൂളികൾ നടുവിടെഴും
വിടർമയൊടുപട പൊരുവതിനു-
വേതാളമേറിയൊരംബികേ
കൂർത്തശൂലമതിങ്കൽ നിന്നങ്ങു-
നൃത്തമാടുന്ന ദാരികൻ.

ആർത്തരിഞ്ഞു ശിരസ്സുമച്ഛനു-
കാഴ്ചവെച്ച ഭയങ്കരി.
വന്ന സംഗതിയുള്ള തോഴി-
മാരോടു പുക്കു കുളിപ്പുര
വടിവൊടന്ു കണ്ടു മദിച്ചു കുളിപ്പുര.
മതിമറന്നിത് ദേവിയും
ദേവിയിൽ കരുണ നേടുവാനിനി
എന്തുചിന്തയെന്നാംബികേ.........

എഴുന്നെള്ളിപ്പ് നടപ്പാട്ട്
അന്നനേർനട ഒത്തരൻ മക-
നയ്യനും പട ചുഴലവേ-
അരചരൊടുകരിവരരും മുരശുകൾ
തുരഗമിളകിന പരികല.
കിന്നരം കുട മന്ദരം കുഴൽ-
മന്തരൂതിന ശംഖൊലി-
ചിറണിപറതകിൽ മുരശ് കുഴൽവിളി-
തുരഗമിളകിന താളവും
തകൃതി ധിത്തിക തകൃതി ധിമിധക
താളമൊത്ത നിഴാബലി
തപ്പിണങ്ങിയ തൊപ്പി മദ്ദളവു-
മൊത്തിണങ്ങിയ താളവും
തകൃതിലഞ്ചിലും പരിചിലഞ്ചിലും
പരിചയും പൊന്നു ചുരികയും
ഒപ്പമൊത്തു നടന്നകമ്പടി-
കൂട്ടുമംബികാ വല്ലഭൻ.
അരവം തിരുമുടി ജടയിലാറണി-
യുന്നരൻ മകനന്തകൻ
അരികിൽ ബാണവിലോചനൻ കന-
ലെരിയുമാ കുളിർമ കിങ്കരൻ.
പുരഹരൻ തിരുമലരുമമ്പിളി
ചൂടുമംബികാ വല്ലഭൻ
പോരിവാരണ രൂപവും ഉമ-
യാളുമായ് നടമാടിനാർ
അടർശരങ്ങളണിന്ത കാരണി
കരണി പൂരണിയായുടൻ
അഴകിൽ മെത്ത കുരുത്ത പുത്തിര-

നൊത്ത പുത്തിരനുത്ഭവം.
അടതരിപ്പണമപ്പവിൽ പൊരി.
കുപ്പവിൽ വരവെപ്പോഴും.
അമൃതു ചെയ്തു തുണക്ക ഫാല-
വിലോചന ശരണം തൊഴാം.
അതിനു പങ്കജസവിധെ ചേപടി.
അടിയിണക്കഭയം തൊഴാം.

നാഗമണിസേവം
ഹരനു പുത്തിരനയ്യനുംമന-
സ്സാടൽ പെട്ടരുളീടിനാൻ.
ഹരിനിലപതി നാഗഅരചന്റെ
സേവകം കഴിച്ചീടണം
പരിചൊടുള്ളൊരു പടകളൊക്കെ
നിരത്തുക പാർക്കരുതിനി
പരമശിവസുതൻ ധനികകരുണ
യോടതിശയം പടകൂട്ടിനാൻ
പടകളൊക്കെ നിരത്തിയുചിതമായ്
കരിവരർകളകമ്പടി
കഠിനതരവെടിനടയുമിടയിടെ-
കുടയും മിടെ പലവാദ്യവും
ഇത്തരം ഹരനന്ദനാദരവോടു
ചെന്നരചൻ മുൻപില്
മുൻപിലയ്യനെ കണ്ടു നാഗത്ത-
രചനയ്യനോടാദരാൽ.
ഒരുമയോടരവം മുടിയിലി-
രിക്കും മണിരത്നമെയ്യാമോ?
അതിനു പണിപെരുതരച-
കഴിയുമേ ഇങ്ങിനെ കളികൂട്ടിയാൽ
ഷണ്മുഖൻ തുണയെങ്കിൽ നിന്നുടെ
ചിന്തയിന്നു കഴിപ്പൻ ഞാൻ
കാലകാലസുതൻ കരുതി തൻ-
വില്ലിൽ ഞാണതു പൂട്ടിനാൻ.
കൊടിയൊരസ്ത്രമെടുത്തു കട-
തട മുഖനും തുണ ചെയ്യണം.
എന്നുചൊല്ലി തൊടുത്തു ഞാൺ
വലിച്ചൂറ്റമോടയച്ചീടിനാൻ

അന്നെടുത്ത ശരത്താലെയ്തു
മുറിച്ചുവാങ്ങിന രത്നവും
പൊൻമുടി നവരത്നം വാങ്ങി
നാഗത്തരചനോടയ്യനും
ഹരിഹരസുത പരമശിവസുത
പരിചൊടെ തൊഴുന്നേനഹം.

അരിപൊലിവ്

ഹരനു പുത്തിരനയ്യനാദര-
വോടുപാട്ടുകൾ പാടിനാൻ.
അഴകിൽ വന്നു വണങ്ങും പാട്ടുകൾ
താളം മുൻപിലെടുത്തുടൻ
ഒരുമയോടവരിരുവരും തദാ-
തെരുവുകൾ പുകഴ്ന്തീടിനാർ
ഉലകമിളകിന പുരിയിലുടനവർ-
പാടിയമ്പൊടുചെല്ലുമ്പോൾ
അരചൻ മണിയിളവരചൻകോവി-
ലകം പുകഴ്ത്തവർ പാടിനാർ
മംഗലം ഗണനായകസ്തുതി
താളമൊത്തൊരു ഗീതവും
മധുരവാണി സരസ്വതി മമ-
പാട്ടിനുറ്റു തുണക്കണേ.
സരസമൊടുസുരകരുണദരിഗമ-
പദനിദനിതപ മഗരിസ-
സമഗരിരിഗ മരിഗഗാമമാ
രിഗരി മരിഗഗാ സരിഗമ.
ഏകതാളമിടക്കു രൂപക മതി-
ന്നുകൂടിയ ചെമ്പട.
തക്കു തികുതാ തകൃതിതൈതക
തകൃതി തക്കിണ തക്കിതോം
തദ്ധിമി ധിമി തക്കു തിക്കതൈ
തക്കിട കിട തകികിടതൊ
അടന്തയ തൃപുട ചെമ്പട ചെമ്പ-
രൂപകം നല്ല പഞ്ചാരിയും.
തദ്ധിമി ധിമിത കൃതതോധിമി-
താളമമ്പൊടു കൊട്ടിയും.
തത്തളാങ്കധിമി തരികിടായെന്ന്

വെച്ചെടുത്തു കലാശവും
ഇനിയും മലരടി വരാളിയെ
യിവർ കൂട്ടി മലഹരി ബലഹരി
ആരംഭിക്കുറുഞ്ഞി ഘണ്ഡാരവും
നവരസങ്ങളും മോഹനം
പാടിവരാളി മുഖാരി പുന്നാഗ-
വരാളി തോടിമലഹരികല്യാണിയും
ഇത്തരത്തിലുളവായ രാഗമതു
പാടിയമ്പൊടു ചെല്ലുമ്പോൾ
പാട്ടുകേട്ടുരസിച്ചൊരംഗന-
മാർകളൊത്തൊരുമിച്ചുടൻ-
പരിചൊടരിപൊലിവതിനു-
പോകണമെന്നു കരുതി നടക്കയും
ആരിയൻ മകളായ കന്യക തൻ
തോഴിമാരോടു ചൊല്ലിനാൾ
താമസിക്കരുത് അരിപ്പൊലിപ്പതി-
നാശു പോവാനൊരുക്കുവിൻ.
ആരിയൻ മകൾ കല്പനക്കു നടന്നു
വേഗമൊക്കിനാർ
ഹരിഹര ശിവ കനക പുരഹര
പരമശിവസുത പാഹിമാം.

## ശൂർപ്പകൻ കവി ചുരുക്കപ്പാട്ടുകൾ തൃപുടതാളം

ഉഗ്രനേകിയ വരപ്രസാദമൊട-
ടുത്തു ശൂർപ്പക മഹാസുരൻ-
നിഗ്രഹിക്കുമിവനെന്നുറച്ചു ശിവ-
നോടി പേടിയൊടു കൂടവെ-
ചെന്നൊളിച്ചു വൈകുണ്ഡപുരമതി-
ലെന്നറിഞ്ഞു പുരുഷോത്തമൻ-
ക്ഷിപ്രമന്നൊരമരാംഗനാകൃതി-
ചമഞ്ഞുചെന്നതടവീതലെ.
പാടിപന്തടിച്ചാടുമോമന-
പാടലാധരി മനോഹരി.
കാടിനുള്ളിൽ വിഹരിപ്പതാശു-
കണ്ടെത്തി ശൂർപ്പക മഹാസുരൻ
ആരു നീയബലെ ഏകയായിവിടെ
വാണുകൊള്ളുവതിൻ കാരണം?

ചേരുകെന്നോടു നീരജാക്ഷി നിര-
സിക്കിൽ നിന്നെ വിടുകില്ല ഞാൻ.
ഏവമാം അസുരജല്പനത്തിനു
ആവാമെന്നുര ചെയ്തവൾ
നെഞ്ചുതൊട്ടൊരു സത്യമോതുക
പിരികയില്ല നാം എന്നെഹോ-
സ്വർഗ്ഗസുന്ദരിയിൽ ഭ്രമിച്ചു മറന്ന-
വൻ നിജ വരത്തെയും.
കുട്ടിമാൻ മിഴികളിൽ ഭ്രമിപ്പവനു-
കഷ്ടകാലമറിയാവതോ?
തൊട്ടു മാർവ്വിലുയിരറ്റു വീണു ചിറ-
കറ്റമാമലകണക്കിനെ.
ലോകകണ്ടകനുടെ വധം ബത-
നീലകണ്ഠനറിഞ്ഞത്.
ഭീതിയൊക്കെയകന്നു ചെന്നു മധു-
സൂദനന്റെ സവിധെ മുദാ-
അത്തലൊക്കെ യൊഴിച്ചനിൻമഹാ-
മായാവൈഭവമെത്രയും!
വിസ്മയമസുരൻ ഭസ്മമാകിയ
നിസ്തുല വടിവു കാണണം
കാളകണ്ഠവചനങ്ങളീവിധം
മേളമോടുഹരി കേട്ടുടൻ
കാമനെ വധിച്ചുള്ള കാമാരേ
കാമമിന്നത സാധ്യമാം-
മാമക മഹാ മായയെ ജയി-
ച്ചീടുകില്ലൊരു ദേവനും.
മദനമഥനനൊന്നാകിലും മദന
മാലുവിട്ടൊഴിഞ്ഞില്ലെടോ.
തർക്കമിങ്ങനെ കേട്ടു കർക്കശ
ഭാവമോടെ പുരനാശനൻ-
കോപതാപമോടേറി കാളമേൽ
താമസീ ഗമിച്ചീടവെ-
സുരുചിരാഭകലർന്നൊരരയന്ന-
നടരമണിയായ് മാധവൻ.
ചടുലചാരുനയങ്ങൾ ചെഞ്ചൊടികൾ
തുടുതുടുത്ത മുല തടങ്ങളും
കണ്ടു തണ്ടലർ ശരാർത്തി പൂണ്ടവൈ-

കുണ്ഠനെ പുണർന്നാൻ ഹരൻ-
കണ്ടിവാർകുഴലി വിഷ്ണു മോഹിനി.
ക്കുത്ഭവിച്ചുടനെ ഗർഭവും.
വേണ്ടതെന്തിനി പുരാന്തക പറക
കണ്ടതില്ലൊരുപായവും
പെറ്റു പുരുഷനെന്നു കേൾക്കിലിനി
സജ്ജനങ്ങൾ പരിഹസിക്കുമേ-
ഈറ്റു നോവു തുടങ്ങിനാൻ തദാ-
തളർന്നു പൂന്തളിർ മേനിയും-
ദിവ്യഗർഭം തികഞ്ഞു അർഭകനു-
ദയ കാലമടുത്തു പോയ്-
മുപ്പുരാന്തക സ്വാമിമായയെ
തൃത്തുടയിലിരുത്തിനാൻ-
തൃക്കരനഖരാലെ തൃത്തുടവിളർ-
ന്നു തൃക്കരം നീട്ടവെ-
തൃക്കരത്തിലൊരു ബാലസൂര്യന-
ങ്ങവതരിച്ചു കണ്ടപ്പോഴേ-
ശനിയുടെ അവതാരമെന്ന ഹോ-
മുനിവരർ പുകഴ്ന്നീടിനാർ-
ഈശ്വരരുടെ ലീലയിങ്ങനെ
കണ്ടുദേവകളത്ഭുതാൽ.
കല്പക പുതുപുഷ്പവൃഷ്ടിചെയ്ത
താദരാൽ സ്തുതിച്ചീടിനാർ
നമഃ നമഃ ശിവപുത്തിര
അടിമലർ തൊഴുന്നേനഹം.

ഹരിയും കരിവരനും ഗിരിസുതാവരനും-
നല്ല പാൽക്കടൽ മങ്കയും
ഹരിഹരസുതനവതരിച്ചതാം.
ചരിതം ചൊൽവാൻ തുണക്കണം.
പണ്ടസുരനാം ശൂർപ്പകൻ നീല-
കണ്ഠനെത്തവം ചെയ്തഹോ!
വിരലുകൊണ്ടു തൊടുന്നവർ മരി-
പ്പതിനൊരു വരം വാങ്ങിനാൻ-
വരബല മറിഞ്ഞിടുവാനസുരൻ
ഹരനെ തൊടുവതിനാഞ്ഞുടൻ-
മൃത്യു സംഭവിച്ചീടുമെന്നോർത്തു.
മൃത്യു വൈരിയും ഭീതനായ്-

അസുരനെ ഭയപ്പെട്ടു തൻ പതി-
നൊടുവാദ്യവും നൃത്തവും
നിത്യകർമ്മങ്ങളൊക്കെയും ഹരൻ-
നിർത്തി ഗൂഢമായ് ദേവിനാൻ-
ശങ്കരനു പിണഞ്ഞ സങ്കടം
പങ്കജാക്ഷനറിഞ്ഞുടൻ
അസുരവീരനെ വധിപ്പതിന്നായി
ട്ടസുരാരിയും നടകൊണ്ടത്
കൺമയങ്ങുമൊരു പെൺമണിവടിവ്-
നന്മയിൽ ചമഞ്ഞീടിനാൻ
കടമിഴിക്കുള്ള നോട്ടവും പരം-
ചടുലചില്ലിവില്ലാട്ടവും
കുളുർ മുലത്തടം തുള്ളിടുന്ന പന്താ-
ട്ടവും സരസനാട്യവും.
കെല്പൊടൊത്തവൾ അസുരൻ വാണിടും
പുഷ്പവാടിയിലെത്തിനാൾ-
കളിച്ചും ചിരിച്ചും പന്തടിച്ചു പൊടിയും
ഒളിച്ചു നോക്കിയും ആടിയും.
ഭുവനമോഹന കാരിയാകിയ
ഭുവനനായിക മായയും
മൂന്നുലോകം ജയിച്ച സുരന്റെ
മുമ്പിലങ്ങു വിലസിനാൾ-
സാരസാക്ഷിയെ കണ്ട മാത്രയിൽ
മാരതാപമാർന്ന സുരനും-
കേടകന്നെന്നെ മാലവെച്ചുവരി-
ക്കുകെന്നൊരപേക്ഷയായ്
ചുണ്ടുമെല്ലെകടിച്ചു കള്ളക്കണ്‍
കൊണ്ടുനോക്കിനാൾ മായയും
വിരലുകൊണ്ടുതെരുപ്പിചിച്ചുപൂ-
വിതളുതോറുമ തയ്യലാൾ-
മങ്കയോതിനാളെങ്കിലുണ്ടൊരു-
ശങ്കയുണ്ടതു തീർക്കുവാൻ-
പിരികയില്ല നാം ഇരുവരും തമ്മിൽ-
മരണത്തോളമെന്നിങ്ങനെ-
മാറിൽ കൈവെച്ചു സത്യം ചെയ്യണം
പുരുഷോത്തമനാം ഭവാൽ-
മാരവൈരിയെ ജയിച്ച വീരനു-

മാരതാപം പൊറാതെയായ്-
പണ്ടുവാങ്ങിയ വരം മറന്നു ചൂ-
ണ്ടാണി വെച്ചസുരൻ മാർവതിൽ
സത്യവാചകം ചൊല്ലിടും മുൻപെ
ചത്തസുരനും വീണുപോയ്-
മൃത്യുശാസനവരത്തിനാലവൻ
മൃത്യുവിനു വിധേയനായ്-
ഉല്പലേക്ഷണനെ വാഴ്ത്തി ദേവകൾ
പുഷ്പവൃഷ്ടിചെയ്തീടിനാർ
ചത്ത ശൂർപ്പകനെ നോക്കിയൊന്നഹ
ചിരിച്ചുമായ ഗമിച്ചുടൻ

**അരിപൊലിവിലെ ഒരു പഴയ വഴിപാട്ട് താളം ചുഴാരി**

അടർവിയൻമല തന്നുടെ ചരിവിൽ
കരിമുഖവരൻ ഇരിപ്പുണ്ട് അവിടെ
കരിമുഖവരനു പൂവറുക്കുന്ന
പൂത്തരുണിയെ പൂവ് തരേണം.
പൂവ്വതിലൊട്ടു ഞാൻ തരണമെങ്കിൽ
അരിയതിലൊട്ട് എനിക്ക് തരണം
അരി എന്റെ കയ്യിലതില്ല-
ഒരു മാലക്ക് പൂവ് തരേണം.
അരി തന്റെ കയ്യിലില്ലെന്നാൽ
പൂവ് എന്റെ കൂടയിലില്ല-
പൂത്തരുണിയുടെ വാക്കത് കേട്ടു
കണ്ടനയ്യന് കോപം പകർന്നു
കണ്ടനയ്യന് കോപം പകർന്നു.
തൃക്കൈകൾ രണ്ടും മലർത്തിപിടിച്ചു
തൃക്കൈ രണ്ടും മലർത്തിപിടിച്ചു
നല്ലച്ഛനെ സ്മരിച്ചൊരു നേരം
തൃക്കൈ നിറയെ വെള്ളരി വീണു
തൃക്കൈ നിറയെ വെള്ളരി നൽകി
തൃക്കൈ നിറയെ പൂവത് വാങ്ങി
നല്ല പൂവ് തുളസി പൂവ് പിച്ചക
പൂവ് മന്ദാരപൂവ്
പാരിജാതം ചെത്തി പൂവ്
നല്ല വെള്ളത്താമര പൂവ്
സപ്തവർണ്ണ പൂവത് കൊണ്ട്

ശില്പമായൊരു മാല ചമച്ചു
നല്ല മാല തുളസിമാല-
ഏതു ദിക്കിന് എറിയണം മാല-
ഇളവരചന്റെ നാട്ടിലതല്ലോ
നല്ല നല്ല കന്യകമാര്
ഇളവരചന്റെ നാട്ടിലതല്ലോ
നല്ല നല്ല കന്യകമാര്
ഇളവരചന്റെ നാടത് നോക്കി
കന്യകമാരുടെ കൂട്ടവും നോക്കി.
കണ്ടനയ്യൻ താൻ മാലയെറിഞ്ഞു
കൂട്ടത്തിലതി സുന്ദരി കഴുത്തിൽ-
ചെന്നുവീണിത് മാലയുമപ്പോൾ
മാലവന്ന് വീണൊരു നേരം
കന്യകമാർ തമ്മിൽ പേശൽ തുടങ്ങി
ആരെറിഞ്ഞൊരു മാലയിതാണ്?
എവരെറിഞ്ഞൊരു മാലയിതാണ്
മാലവീണിന കന്യകയപ്പോൾ
നിങ്ങളാരും പിശങ്ങുക വേണ്ട-
എൻ കണവനെറിഞ്ഞുള്ള മാല-
എൻ കഴുത്തിനഴകുള്ള മല-
എൻ കണവനെറുഞ്ഞുള്ള മാല-
ഞാൻ പോകുമ്പോൾ കൊണ്ടങ്ങു പോകും
എന്നും പറഞ്ഞവളാരിയ മങ്ക,
ആളികളോടൊത്തു മാളിക പുക്ക്

മാലയെറിഞ്ഞ മങ്കയെ കാണാൻ
കണ്ടനയ്യന്റെ എഴുന്നെള്ളത്ത്
എന്തു എന്നൊരു വേഷം ചമഞ്ഞാൽ
കന്നികയാളെ കണ്ടിങ്ങുപോരാം.
പട്ടർ തന്റെ വേഷം ചമഞ്ഞാൽ
ഊട്ടിലുണ്ട് നടക്കുക വേണം
(ശേഷം അരിപൊലിയിലേതു പോലെ)

**ജനനം : ചില ഒറ്റപ്പാട്ടുകൾ (മുത്താളം, ചുഴാരി)**

1. വിഷ്ണുമായഹയ മോഹിനിയാൾക്ക്-
    ദിവ്യഗർഭം ഉളവായനാളിൽ
ലോകമാകെ ബഹുശോഭപൂണ്ടു ബത
    ഭോഗിശയനനതിലജ്ജനായ്-

കൗതുകമേറവെ ക്രമേണ മായയുടെ-
ഉദരഗർഭവും പൂർത്തിയായ്-
പൂർണ്ണഗർഭിണിയായ മായയുടെ
ദു:ഖമെന്തുപറയാവത് !
നടു കഴച്ചുകര കാൽ തളർന്നുടൽ
ഉടൽ വിറച്ചു നടുങ്ങനാൾ
പറയുവാനരുത് മായ തന്നുടെ
പരവശം കഠിനമെത്രയും
ആർത്തയായ് പലതുമോർത്തു പേർത്തവൾ
ചീർത്തുവീർത്തു തല താഴ്ത്തിനാൾ
ക്ഷീണം പൂണ്ടില സമാനയായമുഖം
ഏണലോചന കരഞ്ഞത്
പ്രസവനൊവ്വുടനുടൽ കലർന്നവൾ
ശങ്കരനെ വിളിക്കയായ്
ദക്ഷവൈരിയെ വിളിച്ചവൾ നില-
വിളിച്ചു മോഹിനി മനോഹരി
കാളവാഹന പുരാരെ പാർവ്വതി
മണാള നീലഗള കോമളാ-
തിങ്കൾ ചൂടിന ശങ്കര മമ-
സങ്കടം അഴലാറ്റണേ
ദുഷ്ട ശൂർപ്പകഭയം ഭവാനിൽ ഞാൻ
നഷ്ടമാക്കയ കാരണത്താൽ-
ഇന്നിതാ പ്രസവ നൊവ്വുനൊന്തു
വലയേണ്ടിവന്നു കൃപവാരിധേ
ഉറ്റതായാരുമില്ല പണ്ടു ഞാൻ
പെറ്റതായറിവു മില്ലഹോ !
ആരുമില്ല സഹായിയായഹോ-
യോനി നന്ദിനിയുമല്ല ഞാൻ
കഞ്ജസായക വിനാശനനിത-
റിഞ്ഞു വന്നു വരമേകണേ-
ദക്ഷനാശ പരിരക്ഷ ചെയ്യണേ
ഇക്ഷണം നെടിലേഷണാ
ലോകമോഹിനി കരച്ചിൽ കേട്ടഖില-
ലോകമൊക്കെ നടുങ്ങിനാൻ
മായാ മോഹിനി കരച്ചിൽ കേട്ടഖില-
നാഥനങ്ങെഴുന്നെള്ളിനാൻ

ദക്ഷവൈരി താൻ ചെന്നു തൽക്ഷണേ-
　　വിഷ്ണുമായയുടെ മുന്നില്-
കാമനാശനൻ വാമഹസ്തമതിൽ
　　താങ്ങിനാൻ വിഷ്ണു മായയെ-
വിഷ്ണുമായാ ഹരി മോഹിനിയാളെ-
　　പേടിവേണ്ട ലവലേശവും
എന്നരുളിനാനീശ്വരൻ കുളിർ-
　　മേനിതൊട്ടുതലോടിനാൻ
ഗർഭേ വാഴുന്നൊരർഭകൻ തദാ
　　തുടവഴിക്കഹോ യാത്രയായ്
കുഞ്ജരത്തോലിയുടുക്കു മീശ്വരൻ
　　അഞ്ജനാ പെരുവിരൽ നഖാൽ
ദക്ഷിണതുട പിളർന്നു തൽക്ഷണേ
　　ഹസ്ത താരമത് മലർത്തിനാൻ
ദിവ്യഗർഭമതിലുത്ഭവിച്ചിന
　　നവ്യ സൂര്യനുദിച്ചപ്പോഴേ-
ഹരിഹരസുത നവതരിച്ചത്
　　കണ്ടുദേവകളാദരാൽ
കല്പകപ്പൂതു പുഷ്പവർഷവും
　　ചെയ്തു പ്രീതി പൂണ്ടീടിനാർ-
സാക്ഷാൽ നാരദൻ സാക്ഷിയായുടൻ
　　എത്തിനാൻ തിരു സന്നിധി
പുരഹരനുടെ തിരുകരെ പിറന്നുള്ള
　　യ്യനേശരണം തൊഴാം

2. ചിത്തത്തിൽ നിനച്ചുടനച്ച്യുതൻ
കൈക്കൊണ്ടിത് കാമിനി വേഷം
ചേലോർത്തിന പുരികുഴൽ പുഞ്ചിരി-
ഭംഗികളും ചിതറിന വടിവായ്-
ചന്തമെഴും കുളിർമുലയുഗളം
തുടവടിവും തുടയിണ കണ്ടാൽ
ശങ്കരനാർ കണ്ടു മയങ്ങി
മദനാർത്തി പൂണ്ട് ഭമിച്ച്
താനിദമോടെ മോഹിനിയാളെ
ആദരവോടൊന്നു പുണർന്നു.
പുണർന്ന ഉടനെ ഗർഭവുമുളവായ്-
ഗർഭലക്ഷണ മാശുതുടങ്ങി

മൂന്നേമുക്കാൽ നാഴികകൊണ്ട്
ഗർഭപൂർത്തി തികയുന്നതുണ്ട്
ഈറ്റുനോവ് തുടങ്ങിയമായ
തോറ്റുഖിന്നയായി ഭവിച്ചു
ഊരു പിളർന്നുളവായിസുതനും
ശ്രീഹരനുടെ തൃക്കൈമലരിൽ
ശ്രീമയദ്യുതിയാളും പൈതൽ
കയ്യിൽവന്നു പിറന്നതിനാലെ
കയ്യപ്പനെന്ന് നാമമതായി
സ്വാമിയേശരണം ശരണമയ്യപ്പാ
ശരണമങ്ങേശബരി ഗിരീശ.

3. സ്വർണ്ണ സന്നിദ ശരീരവും തരള-
നൂപുരങ്ങൾ വളയങ്ങളും
ഗണ്ഡമണ്ഡിത കുണ്ഡലങ്ങള-
ണിഞ്ഞു കാണും മണികാഞ്ചിയും
കുത്തഴിഞ്ഞു കിഴിയും പൂന്തുകിൽ
ഒട്ടൊഴിഞ്ഞ കുചഭാഗവും
മുത്തുപോലെ ഘന ഘർമ്മമൊന്നു
മുഖാംബുജത്തിലുളവായുടൻ
പന്തിടിഞ്ഞ കുളർ കൊങ്കരണ്ടു-
മിടതിങ്ങി കിഞ്ചിനകുലുങ്ങവെ-
പന്തടിച്ചു ഗിരീശന്റെ നേരെയൊരു-
മന്ദമാം കളിവിലാസവും
ചന്തമാർന്ന ലലാടവും ഭുവന-
മോഹമേറ്റും കടാക്ഷവും
കണ്ടു കണ്ടു മദനാർത്തനായ്
കുളിർ മേനിപൂണ്ടത് ശ്രീഹരൻ.
വിഷ്ണുമായയിലമർന്നുടനഖില
കാമവും മനസ്സിനേകുവാൻ

ബാക്കിമുൻപാട്ടിലേതു പോലെ)

<u>ജനനം: (താളം ചുഴാരി, മുത്താളം)</u>

(കൂടുതൽ പ്രചാരത്തിലുള്ള വഴി)

വിഷ്ണുമായ മോഹിനിയാൾക്ക്
ദിവ്യഗർഭം നാളു തികഞ്ഞു

ഒന്നിതാകുന്ന മാസമതിങ്കൽ
ഗർമുണ്ട് ഇല്ലെന്ന് സംശയമായി
ഒന്നിതാകുന്ന തിങ്ങളും പോയി
രണ്ടിതാകുന്ന മാസം പിറന്നു
രണ്ടിതാകുന്ന മാസമതിങ്കൽ
ഗർഭമുണ്ടെന്ന് നിശ്ചയമായി
രണ്ടിതാകുന്ന തിങ്ങളും പോയി
മൂന്നിതാകുന്ന മാസം പിറന്നു
മൂന്നിതാകുന്ന മാസത്തിങ്കൽ
മുക്കണ്ണരെ സേവ തുടങ്ങി
മൂന്നിതാകുന്ന മാസവും പോയി-- (മുതുക് ഉരുണ്ടു മുലകണ്ണ് കറുത്തു)
നാലിതാകുന്ന തിങ്ങൾ പിറന്നു
നാലിതാകുന്ന മാസത്തിങ്കൽ
നാന്മുഖനെ സേവ തുടങ്ങി. (നാക്കില പോലെ അടിവയർ പരന്നു)
നാലിതാകുന്ന മാസവും പോയി
അഞ്ചിതാകുന്ന തിങ്ങൾ പിറന്നു
അഞ്ചതാകുന്ന തിരുമാസത്തിൽ
പഞ്ചഭൂതികളഞ്ചും തുടങ്ങി
അഞ്ചിതാകുന്ന തിങ്ങളും പോയി
ആറാകുന്ന മാസം പിറന്നു
ആറിതാകുന്ന തിരുമാസത്തിൽ
അറുമുഖനെ സേവതുടങ്ങി
ആറാകുന്ന മാസവും പോയി
ഏഴിതാകുന്ന തിങ്കൾ പിറന്നു
ഏഴിതാകുന്ന മാസംതന്നിൽ
എഴുന്ത പിള്ളപാട്തിരിഞ്ഞു
ഏഴിതാകുന്ന മാസത്തിങ്കൽ
മോഹിനിയാൾക്ക് പുളികൊടുപ്പാൻ
ദേവലോകത്തെ ദേവകന്യക
ബ്രഹ്മലോകത്തെ ബ്രഹ്മകന്യക
സൂര്യലോകത്തെ സൂര്യകന്യക
നാഗലോകത്തെ നാഗകന്യക
ഇങ്ങനെനാല് കന്യകമാർവന്നു
മോഹിനിക്ക് പുളികൊടുപ്പാൻ
അപ്പുളിയിപ്പുളി അമ്പഴം കോൽപ്പുളി
ഇടിച്ചുപിഴിഞ്ഞ് നീരുമെടുത്ത്
ത്രികടു വരട്ടുമഞ്ഞള് ചേർന്ന്

നന്നായരച്ചു പുളിയതിൽ ചേർത്ത്
നാൽവർകന്യകമാരവരൊത്ത്
മോഹിനിയാൾക്ക് പുളിയമൃത് കൊടുത്തു.
ശേഷം നീരതിലൊട്ടു മെടുത്ത്
അണിവയറിന്റെ മീതെ യൊഴുക്കി
നീരൊഴുകിയ ലക്ഷണം കൊണ്ട്
ആൺകുട്ടിയെന്നവരൊത്തുപറഞ്ഞു
ഏഴിതാകുന്ന മാസവും പോയി
എട്ടിതാകുന്ന തിങ്കൾ പിറന്നു
എട്ടിതാകുന്ന മാസത്തിങ്കൽ
മൊട്ടണി മുലയിൽപാല് ചുരന്നു
എട്ടിതാകുന്ന മാസവും പോയി
ഒൻപതാകുന്ന തിങ്കൾപിറന്നു
ഒൻപതാകുന്ന മാസത്തിങ്കൽ
മുൻപുപിൻമ്പൊഴിയാനിഹദണ്ഡം
ഒൻപതാകുന്നമാസവും പോയി
പത്താകുന്ന തിങ്ങൾ പിറന്നു
പത്ത് മാസം പത്ത് ദിവസം
വിന നാഴിക ഏഴര ചെന്നു
വിനനാഴിക തികഞ്ഞൊരുനേരം
മോഹിനിയാൾക്ക് പാരംതളർച്ച
നില്ക്കരുതെങ്ങും നടക്കുകവയ്യ-
കിടക്കരുതൊട്ടും ഇരിപ്പാനോകഷ്ടം
പുറവും മുതുകും കഴച്ചു തുടങ്ങി
ജഘന ഭാഗത്തിലരുതായ്ക യേറി
കടുകടുകെ നോവുകലർന്നു
കുടുകുടുകെ മേനിവിയർത്തു
പൂക്കിലപോൽ പുറം വിറച്ചു
നാക്കിലപോലകം വിറച്ചു
ഈറ്റുനോവ് സഹിക്കരുതാഞ്ഞു
തോറ്റുമായ വിലാപം തുടങ്ങി
ശങ്കരഹര പാർവ്വതികാന്താ
സങ്കടങ്ങളൊഴിച്ചു തരണേ
നൊവ്വറിഞ്ഞ് വെള്ളം തരുവാൻ
പെറ്റമാതാവില്ലയെനിക്ക്
നടന്നിട്ട് നോവുശമിപ്പാൻ
നാടകശാലയില്ലയെനിക്ക്

ഇരുന്നിട്ട് നോവുശമിപ്പാൻ
ഈറ്റില്ലവുമില്ലയെനിക്ക്
മുതുപിടിച്ച് നോവാറ്റീടാൻ
മുത്തശ്ശിയില്ലയനിക്ക്
അരികത്തിലഞ്ഞുതുണപ്പാൻ
അനുജത്തിയുമില്ല യെനിക്ക്
യോനിപുത്രിയുമല്ല ഹരനേ
മായകൊണ്ട് ചമഞ്ഞിതു ഞാനും
ഹരശങ്കര സങ്കടഹരണ
വിരയേതുണ ചെയ്യണമിന്ന്
ഹരനെ വിളിച്ചവൾ നിലവിളികൂടുന്നു
മോഹിനി ദുഃഖത്തെ കേട്ടുഹരനാര്
മോഹിനിതന്നുടെ അരികിലണയുന്നു
എന്തെന്ത് മായയെ മുറവിളികൂട്ടുന്നു
പ്രസവിച്ചീടാനൊരു വരമരുളേണമേ
മായതന്നുടെ ദുഃഖം കണ്ട്
മായതന്നെ മടിയിലിരുത്തി
അണിവയർ മുതുകൊന്ന്
തൊട്ടുതലോടുന്നു
പിടിവള്ളിവിട്ടു പിള്ള
കരണം മറിയുന്നു
തുടവഴിയേ പൈതലിൻ
വരവത് കാണുന്നു
യോനിയില്ലെന്നറിഞ്ഞിട്ട്
ഉപായം നിനക്കുന്നു
പരമശിവൻ തന്റെ
തൃക്കൈ നഖം കൊണ്ട്
വിഷ്ണമായ തൻ
വലംതുട പിളരുന്നു
കയ്യിൽ വെള്ളുട ഞട വിരിക്കുന്നു
മീതെപൊൻപട്ടുടയാടയിട്ടിട്ട്
തൃക്കൈരണ്ടും മലർത്തി പിടിക്കുന്നു
തൃക്കൈയ്യിൽ വന്നുപിറന്നു സുതനപ്പോൾ
തൃക്കൈയിൽ വന്നുപിറന്ന സൂതനന്ന്
കയ്യപ്പനെന്നൊരു നാമമരുളുന്നു
ശംഖധ്വനിനാദം ശരണ മന്ത്രങ്ങള്
സ്വാമിയേ........................അയ്യപ്പാ

സ്വാമിയേ........................അയ്യപ്പാ
സ്വാമിയേ........................അയ്യപ്പാ
ഹരിഹര സുതനെ........................അയ്യപ്പാ
മോഹിനി സുതനെ........................അയ്യപ്പാ
പൊൻ ചുരികായുധ........................അയ്യപ്പാ
കരിമ്പുലി വാഹന........................അയ്യപ്പാ
ശബരിഗിരീശ്വര........................അയ്യപ്പാ
കലിയുഗവരദ........................അയ്യപ്പാ
ആതുര രക്ഷക........................അയ്യപ്പാ
ശ്രീ ഹരിഹരസുത ആനന്ദചിത്ത
അയ്യനയ്യപ്പ സ്വാമിയേ......... ശരണം ശരണം ശരണം

അമ്പല വർണ്ണന:

പന്തലകത്തെന്തെരരങ്ങ്
ചൊല്ലുചൊല്ലെന്റെ മുക്കണ്ണാരെ-
പന്തലിന്റെ തൂണുകൾ നാലും
പൊന്നും തൂണ് വെള്ളിത്തൂണ്
പൊന്നും തൂണ് വെള്ളിത്തൂണ്
ചിത്രത്തൂണ് പവിഴത്തൂണ്
ചെന്തെങ്ങിന്റെ കുരുത്തോലയാലെ
പന്തലിലരങ്ങുകൾ തൂക്കി
ആലിലമാവില പൂക്കുലയും
നൽപഴക്കുല നീളെത്തൂക്കി
ചെന്താമരചെത്തി ചെമ്പക
മന്ദാരം തുളസിപൂവ്
വീരാളിപട്ടൊന്നെടുത്ത്
ഏഴുനിലതിര വളച്ച്
ഏഴുനില തിരയകന്ന്
പൊന്നും ശ്രീപീഠമെഴുന്നെള്ളിച്ച്
പൊന്നും ശ്രീപീഠംതന്നരുകിൽ
വെള്ളി ശ്രീപീഠമെഴുന്നെള്ളിച്ച്
വെള്ളി ശ്രീപീഠം തന്നരികെ
ചെമ്പുശ്രീപീഠംമെഴുന്നള്ളിച്ച്
പൊന്നും ശ്രീപീഠം മുകളിൽ
പൊന്നരമണിപൊന്നുംചുരിക
വെള്ളി ശ്രീപീഠം തൻമുകളിൽ
പൊന്നരമണി പൊന്നുംചുരിക

ചെമ്പട്ടൊട് വ്രഷട്രകവാളും
ശംഖുശ്രീപീഠം തൻമുകളിൽ
നിറപറയും വാൽക്കണ്ണാടി
അയ്യൻസ്വാമി തിരുമുമ്പിൽ
ദീപസ്തംഭം എഴുന്നെള്ളിച്ച്
ദീപസ്തംഭം തൻമുകളിൽ
മണിവിളക്കൊന്ന് കൊളുത്തിവെച്ച്
കരിമലയ്ക്ക് തേങ്ങയെറിയാൻ
കരിങ്കല്ലൊന്ന് എഴുന്നെള്ളിച്ച്
ചെന്തെങ്ങിന്റെ ഇളന്നീർ കൊണ്ട്
കണ്ണ് കുത്തി താലവും വെച്ച്
അരയാലില എന്ന കണക്കെ
അയ്യന്റെ തിരു എഴുന്നെള്ളത്ത്
കദളിയില എന്ന കണക്കെ
കരിമലയ്യന്റെ എഴുന്നെള്ളത്ത്
മദകരിമദമിളകിയ പോലെ
മാളികന്മയെഴുന്നെള്ളത്ത്
വട്ടുപമ്പരം എന്നകണക്കെ
വാവരുടെ എഴുന്നെള്ളത്ത്
ഇവരെവരും ഒന്നിഹ ചേർന്ന്
ഇസ്സഭയിലെഴുന്നെള്ളേണം

2. വെള്ളിമാമലയിൽ വാണുകൊള്ളുമൊരു
 വേദ രൂപനമലൻ ശിവൻ
മല്ലവൈരി മതി മോഹമേകുമൊരു
 മാനിനീവടി വുകൊണ്ട നാൾ
മുല്ല ബാണ വിവശത്വമാർന്നു തനു-
 വല്ലി ചേർന്നഥപുണർന്നനാൾ
ഉല്ലസിച്ചളവമേയരൂപ നൊരു-
 നന്ദനൻ ബത പിറന്നത്
ഭൂതനാഥനൊരായ താക്ഷിവടി-
 വാർന്നു വാണഹരിയിൽ പുരാ
ജാതനാകിയ കുമാരകൻ ഹരി
 ഹരാഖ്യ ചേർന്നുവിലസീടുവാൻ
ആദരിപ്പവനു കാമിതങ്ങളഖിലം
 കൊടുത്തുമരുവുന്നവൻ
സാദരം കരുണചെയ്ക നമ്മളുടെ
 ശോകമൊക്കെയുമകറ്റിടാൻ

അയ്യനെത്തൊഴുതു പൂജ ചെയ്തവ-
നെഴുന്ന നല്ലചരിതങ്ങളെ
പയ്യവേ പലതു പാടിയമ്പൊടു
പുകഴ്ന്നു കൊള്ളുവതി നോർക്കിലോ
വയ്യവല്ലൊരു വിധലായത് നട-
ത്തുവാനറിവെഴുന്ന പേർ
ചെയ്യവേണ മുടനൊക്കനല്ല മുറ-
പോലെതങ്ങുചിത മായ്‌വരും
ഒത്തുനാലുപുറവും നിരന്നു വില-
സുന്ന മുറ്റമതു നീളവെ-
വൃത്തിയായി വഴിപോലെ നല്ല വടി-
വായപന്തികൾ ചമച്ചുടൻ
ബദ്ധകൗതുകമുയർന്ന കാലുകളു-
യുർത്തിയങ്ങ് നില നിർത്തണം
ചെത്തിവെയ്ക്കുക നിരത്തു പോതിക-
കളൊക്കെ നല്ലൊരു കവുങ്ങിനാൽ
ചാലവെ മുകളിൽ നല്ല നല്ല മുളകൊണ്ടു
ചേർത്തൊരു പരത്തുകൾ
നാലുനാലു വിലൽ കണ്ടകന്നൊരു
വിധത്തിലായി നിലനിർത്തണം
മേലെഴുന്നലകു കൊണ്ടുവാരികൾ
വരിഞ്ഞുകെട്ടി വിലസിക്കണം
നീളവെ മുകളിലങ്ങു നല്ലൊരു പുതു
പനമ്പുകൾ വിരിക്കണം
പന്തലിട്ടു പരിചോടതിൽ പല
തരത്തിലുള്ള വിഭവങ്ങളാൽ
ചന്തമോടുട നലങ്കരിച്ചു ശരി-
യായ മോടികൾ വരുത്തണം
പന്തിയൊത്തു കുലവാഴ നാലുപുറ-
വും നിറുത്തി യരികേനിറം
ചിന്തിടുന്ന പടി തോരണങ്ങളണി
യിട്ടു തൂക്കി നിരത്തണം
പച്ചവർണ്ണിട ചേർന്നപട്ടുകളിണ-
ചേർത്തുകെട്ടിയ വിതാനലും
മെച്ചമാർന്നൊരുപഴുക്ക പൂക്കുലകൾ
ബദ്ധകൗതുകമിടയ്ക്കിടെ
ഒത്തപോലെനിരയിട്ടു കെട്ടി നിറമോ-
ടുതൂക്കുക മനോജ്ഞമായ്

വാനിൽ വന്നുടനുദിച്ചുയർന്നു മരുവും
ശശാങ്കനു സമാനമായ്
ഊന മറ്റൊരു ഗുള്ളോപ്പുതൂക്കി രസ-
മിട്ട നന്മണികൾ ചുറ്റിലും
വാനവർക്കും മൊരു വിസ്മയം വിളയു-
മാറുനല്ല മണിമണ്ഡപം
മാനിയാം ഹരിഹരാത്മജന്നുവിധി
പോലെതന്നെ പണിചെയ്യണം
മണ്ഡപങ്ങൾ ചതുരത്തിൽ നാലുനട-
വെച്ചുകൊണ്ടഥ ചമയ്ക്കണം
എണ്ണമറ്റ വിഭവങ്ങൾകൊണ്ടു വിധി
പോലെനല്ലതിറമാക്കണം
വർണ്ണവൈഭവമിയന്ന് നല്ലമണ-
മാർന്ന പൂമലർ തൊടുക്കണം
നിർണ്ണയം നിഖിലമങ്ങു നല്ലവരി
ശുദ്ധിയോടുളവാക്കണം
കാണികൾക്കു ബഹുകൗതുകം വളരു-
മാറിതൊക്കെ യതി ശോഭനം
വേണ മയ്യനുടെ സേവ ചെയ്യുവതി-
നാവതൊക്കെയൊരുക്കണം
ഭക്തിയോടു നിലവയ്യനും ഭഗവ-
തിക്കു മങ്ങിളകൊള്ളുവാൻ
ചിത്രമായ് വിലസുമമ്പലങ്ങളിൽ
നിവേദ്യമൊക്കെയൊരുക്കണം
ഭദ്രദീപനിവഹാദി കൊണ്ടിരവു-
ശുദ്ധമായ പകലാക്കുവാൻ
ഉദ്യമിച്ചതി സുഗന്ധമുള്ള ബഹു
ധൂപരാജിയുള്ളവാക്കണം
മൃത്യുശാസന തനൂജനായ നില
വയ്യനുള്ള ചരിതങ്ങളെ
ഭക്തിയോടുമിഹ പാടിടുന്നവനു-
സിദ്ധമാം അഖില കാമവും
ഹരിഹരശിവ പതിനെട്ടാംപടി
നമ: ശിവസുതതൊഴുതഹം

Ⓒ **ജാതകം:-**

ശാസ്താംപാട്ടിന്റെ സ്വാമീജനനം, ജാതകം എന്നിവ അതി പ്രധാനമാണ്. നിലവിലിരിക്കുന്ന പാടുകളിൽ ജാതകത്തിലെ ഗ്രഹ

നിലകളിലും ഫലങ്ങളിലും അല്പമായ ചില വ്യത്യാസങ്ങൾ കണ്ടുവരുന്നുണ്ട്. അവ താഴെ ചേർക്കുന്നു.

1. ഇടവം ലഗ്നം, മന്ദവാരം, മകരമാസം
ഉത്രത്തികാല്, പഞ്ചമിപക്കം ചിങ്ങക്കൂറ്
ഗ്രഹനില ചന്ദ്രൻ 4-ൽ, രാഹു-10-ൽ
കേതു 4-ൽ, ചൊവ്വ 7-ൽ, ശനി 3-ൽ
ബുധൻ സൂര്യൻ-9-ൽ, ഗുരു ശുക്രൻ 11-ൽ
ഗുളികൻ 10-ൽ

2. മറ്റൊരുവിധം
ഇടവം ലഗ്നം, മന്ദവാരം, മകരമാസം
ഉത്രത്തിൽ കാല്, പഞ്ചമി പക്കം, ചിങ്ങക്കൂറ്
ഗ്രഹനില കേതു 6-ൽ, ചൊവ്വ 7-ൽ
ബുധൻ സൂര്യൻ 9-ൽ, ഗുളികൻ 2-ൽ
ചന്ദ്രൻ വ്യാഴം 4-ൽ, ശുക്രൻ - 8-ൽ
സർപ്പം -12ൽ, ശനി-3-ൽ, അർക്ക
ശിഷ്ടം 5കൊല്ലം, (ഗർഭശിഷ്ടദശ)
ചൊവ്വദശയിൽ വനവാസം, ലോകപൂജ്യത,
മാനുഷർക്ക് കുലദൈവം, ചുരികയും വില്ലും ആയുധൻ
(ഇത്രയുമാണ് ഫലങ്ങളായി പറഞ്ഞിരിക്കുന്നത്.)

3. ഇടവലഗ്നം, മന്ദവാരം, മകരമാസം, ഉത്ര
ത്തിൽകാല്, പഞ്ചമിപക്കം, ചിങ്ങക്കൂറ്
ഗ്രഹനില ചന്ദ്രൻ ഗുരു-4-ൽ, കേതു 6-ൽ
രാഹു 12-ൽ, ഗുളികൻ 10-ൽ, ശനി-3-ൽ
മധുകുടി, കുലദോഷം ദ്വിഭാര്യാത്വം, വേദസാരത്വം,
അധിനായകത്വം, മനുഷ്യർക്ക് കുലദൈവം, ശബരിഗിരി വാസം,
വില്ലും ചുരികവല്ലഭത്വം, (ഇത്രയുമാണ് ഫലങ്ങൾ)

4. ഉത്രം നക്ഷത്രം, മന്ദവാരം, വൃശ്ചികലഗ്നം
പഞ്ചമിപക്കം, അഞ്ചുഗ്രഹങ്ങൾ അത്യുച്ചം
വ്യാഴവും ചന്ദ്രനും കർക്കിടകത്തിൽ, കേസരി
യോഗം, അഷ്ടമത്തിൽ ഗുളികനും ചൊവ്വയും
ശനിദൃഷ്ടിയും മേടത്തിൽ അർക്കൻ, തുലാത്തിൽ അർക്കജൻ
(ഫലങ്ങൾ മുൻപറഞ്ഞതുതന്നെ)

**ജാതകം (പുതിയത്)**

അയ്യപ്പൻ പിറന്നലക്ഷണം
അറിയാനാശ വളർന്നമയ്ക്ക്
പൊൻ മകനെ വാരിയെടുത്ത്

കാന്തനോടവളോതിയ നേരം
കുന്നിൻമകൾ മണവാളൻ പര-
മേശ്വരനുണ്ടായ് മോഹതപ്പോൾ
ഭൂതവനെ അയച്ചു വരുത്തി
ചതുർ വേദ പ്പട്ടരെയവിടെ
ദേവകളതി സന്തോഷത്താൽ
ശ്രീകൈലാസമലങ്കരിച്ചു
ഗിരിമകളുടെ തോഴികൾവാങ്ങി
മകനെ കുളികുറികൾ കഴിപ്പാൻ
നാരദമുനിവൃന്ദം വന്നു
ചതുർവേദ പ്പട്ടരൊരുങ്ങി
ശുഭവേള വിളങ്ങുമൊരളവിൽ
മണിദീപം കുളിരെതെളിഞ്ഞു
നിറയും പറ പൂക്കുലയോടെ
ഇലയിൽ വെള്ളരി തേങ്ങയും വെച്ചു.
പണമൊടുതാംബൂലംപഴവും
പനിനീർ കളഭം വിഭവങ്ങൾ
ഹരിയുടെ വരവതിശയമായി
ഹരനുടനെ ചെന്നെതിരേറ്റു
ഹിമഗിരി സുതവിരിയും വിരിച്ചു
ചതുർവേദ പ്പട്ടരിരുന്നു
അഭിമുഖമായന്തകവൈരി
പാർവ്വതിയോടൊപ്പമിരുന്നു
മകനെയുമ പരമശിവന്റെ
തിരുമടിയിലിരുത്തി കൊടുത്തു
നാരദമുനിവൃന്ദം ദേവകൾ
തോഴികളും നിരനിരെ നിന്നു.
ഇവനാണ് എൻമകനുണ്ണി
പിറന്നലക്ഷണ മറിയണമിപ്പോൾ
ശംഭുദേവ ജോതിഷശാസ്ത്രം
സത്യമാണതിൽ ശങ്കവെടിഞ്ഞാൽ
ശിവനറിയാ മരണമതുണ്ടോ ?
ഗുഹനറിയാ ജോതിഷമുണ്ടോ ?
അറുമുഖനെ അറിഞ്ഞു വിളിച്ച്
അറിവഖിലം ഓർത്തുര ചെയ്യാം.
കവിടിസഞ്ചി അഴിച്ചു ചൊരിഞ്ഞ്
മുഹൂർത്തം നോക്കി രാശി നിരത്തി

ശിവനപ്പോൾ പറഞ്ഞുകൊടുത്തു
മകനുടെ ജനനസമയം
കൃത്യസമയ മറിഞ്ഞു കഥിപ്പാൻ
ആവില്ലാർക്കും സുരഗണമേന്യേ-
ചതുർവേദപ്പട്ടര് ജോതിഷ-
ശാസ്ത്രവിദഗ്ധൻ പണ്ഡിതരാജൻ
ജോതിഷ മുറപോലെ ഗണിച്ചു
സർവ്വകാല ഫലങ്ങളറിഞ്ഞു
പുരഹരരെ നോക്കിപ്പറഞ്ഞു
ഹരസുതനുടെ ലക്ഷണമൊക്കെ

2. അഴകിൽ പുരഹരനൊട് വേദ-
പ്പട്ടരുരച്ചതിലല്പമുരക്കാം
മകരസംക്രമം ഉത്രം നാളിൽ
പക്കം പഞ്ചമി ശനിയാഴ്ചയതിൽ
ഇവൻവന്നു പിറന്നതു ഭാഗ്യം
കാരണമുണ്ടവതാരമെടുപ്പാൻ
ഇവനഴകിൽ ചന്ദ്രനെവെല്ലും
താരകബ്രഹ്മമാണഹോ ദിവ്യൻ
ഇവന്നനവധി പേരുകളുണ്ട്
മുഖ്യമാണതിൽ ചതുർവിധനാമം
വിദ്യയിൽ ജയമാണിവനെന്നും
ചതുർവേദാധിപത്യമതുണ്ട്
ഇവനാണ് പൊൻചുരികായുധൻ
അധിപൻ വില്ലൻ വില്ലാളി വീരൻ
സുരചതിയാൽ പനയുടെ മധുവെ
കുടിച്ചു കുല ദോഷമണയ്ക്കും
ഇവന് ഭൂമിയിൽ വാസവുണ്ടാം
കാടുമുതൽ കൊട്ടാരംവരെ
നരസേവക തല്പ്പരനാണ്
സത്യവാസം പന്ത്രണ്ടാണ്ട്
എഴുമന്നരെ സേവകഴിക്കും
സുന്ദരിദ്വയമുണ്ട് കളത്രം
ഇവനെതിരെ പോരതിലാർക്കും
ജയമില്ലെന്നറിയുക വേണം
ദുഷ്ടനിഗ്രഹവും പുനശിഷ്ട-
ധർമ്മരക്ഷയാണിഹ കർമ്മം

ബാലയോഗി ബ്രഹ്മ വൃതേന
കാടുവാഴാനാണിഹ യോഗം
നാലാശ്രമ ഭാവത്തിൽ നരർ
നാൽവിധത്തിൽ ഭജിക്കുക ചെയ്യും
ശനിദോഷ മകറ്റാൻ ശക്തൻ
ശനി തന്റെ വതാരവുമാണ്
മലനാട് വസിച്ചിവനെന്നും
കലിദോഷമകറ്റുക ചെയ്യും
ധർമ്മ രക്ഷകനാണിവനെന്നും
ധർമ്മ ശാസ്താവെന്നറിയേണം
സേവിപ്പോർക്കിഷ്ടനിവൻ താൻ
നോവിപ്പോർക്കരിയുമതാണ്
ഇത്തരം ചതുർവേദപ്പട്ടരുരച്ചു
കുറിപ്പു കുറിച്ചു കൊടുത്തു
ദക്ഷിണയായ് പണമൊടുപുടവ
വാങ്ങിരാശി മടക്കിയശേഷം
കവിടിസഞ്ചി പഞ്ചാംഗം വടി
കുടമെത്തിയടി ഒക്കെയുമായി
ശംഭോ ശങ്കര യെന്നുജപിച്ചു
ജംഭാരിപുരെ ചെന്നുവസിച്ചു.

<u>ജാതകം കുറത്തിപ്പാട്ട്. (ത്ത കതക ത്തക)[4] (4 അടി)</u>

ഹരിഹരസുതൻ വിരുതൻ പൈതലായ്
പരിചിൽ വാഴുന്നകാലം
വിരവിൽ പാർവ്വതി ഒരുദിനം തന്റെ
മടിയിൽ വെച്ചങ്ങിരുന്നു
അതുപൊഴുതൊരു കുറത്തി മങ്കയാൾ
കുതുക ചിത്തയായെത്തി
മടിയിൽ വാഴുന്ന ശിശുവെ കണ്ടവൾ
മടിവിട്ടമ്മയോടോതി-
വളർന്ന ചില്ലിയും വിടർന്ന കണ്ണുകൾ
തെളിഞ്ഞ പുഞ്ചിരി താനും
അഴിയായ് കണ്ടു കണ്ടെനിക്കുചിത്തത്തിൽ-
കൊതിപെരുകുന്നു തായെ-
മതിബിംബ ക്ഷലയതിയായ് നാണിക്കും
മതി മുഖമിതു കണ്ടാൽ
ഗിരിവരസുത മുഖപത്മം പാർത്തു
കുറത്തി മങ്കയാളോതി

കയ്യുനോക്കി ലക്ഷണങ്ങൾ
പയ്യവേയുരക്കാം
വിടർന്നതാമര കുസുമകൈത്തലം
അഴകിലൊന്നിങ്ങു നീട്ടൂ
അതുകേട്ടമ്മ താൻ ഹര തനയന്റെ
ചെറുകരം രണ്ടും നീട്ടി
കുറത്തിമങ്കയാൾ കരതലത്തിലെ
ചെറുതാം രേഖകൾ നോക്കി
ഗണിച്ചു നോക്കിയങ്ങക കണ്ണാൽ പിന്നെ
ഫലിക്കും ലക്ഷണ മോതി.
ഹരനു മായയിൽ ജനിച്ച പൈതലാ-
ണിവനെന്നറിക തായെ-
വില്ലും ചുരികക്കും ശാസ്ത്രത്തിനുമിവൻ
വല്ലഭനായിടും തായെ-
അമരരെയതി ചെറുപ്പത്തിൽ വേദ-
സമരം കൊണ്ടിവൻ വെല്ലും
ചതിയിൽ ദേവകൾ മധു കുടിപ്പിച്ചു
കുലം പിഴപ്പിക്കും തായെ
പാണ്ഡിയ രാജ്ഞിക്കു പുലിതൻപാലിനായ്
ഏറിയകാടേറി പോകും
പകിട ചൂതാടിയിളഹരജന്റെ
മകളെ കല്യാണം ചെയ്യും
മധുര പൂങ്കൊടി തരുണിയെ കൂടി
മധുരമായ് വരവേൾക്കും
ഉലകരാജന്റെ പടയെ തോൽപ്പിച്ചു
പന്തളരാജനെ കാക്കും
അന്തണരാജനെ കോഴിയങ്കത്തിൽ
സംഘടിപ്പിക്കും പാരം
വേളാർ നായർക്ക് കിണറ്റിൽ നിന്നിവൻ
മോതിരമെടുത്തേക്കും
വിരുതനാണിവൻ പടയെ വിട്ടിട്ടു.
വരുമിവിടേക്ക് തായെ-
പഴയസത്യത്തെ നിറവേറ്റീടുവാൻ
ശബരിമാമലെ വാഴും
സത്യധർമ്മാദി തൻ രക്ഷകനായിവൻ
ധർമ്മശാസ്താവായ് തീരും
മകരസംക്രമ നാളിൽ മാനുഷർ
ശബരിമാമലെ യെത്തും

ഗുണമേറും പൊന്നും ചുരികയും കാണി-
പ്പണവും കാഴ്ചയായ് വെക്കും-
ആദരിച്ചീടുവോർക്കാനന്ദമൂർത്തി-
യല്ലാത്തോർക്കവരാണ്ട മൂർത്തിയിവൻ
ഇനിയുമുണ്ടേറേ ഗുണഗണങ്ങളെ
ഇനിയൊരിക്കലുരക്കാം
കുറത്തിമങ്കക്കു കൊടുത്തസമ്മാനം
നിറത്തിൽ ഞാനിങ്ങുചൊല്ലാം
ഉടുക്കുവാൻ തുണി തലക്കു നല്ലെണ്ണ
കൊടുത്തു സമ്മാനമായി
കഴുത്തിൽ കെട്ടുവാൻ മണിപതക്കവും
കൊടുത്തു സമ്മാനമായി
ഗിരിവരസുത കൊടുത്തസമ്മാനം
അഴകൊടങ്ങവൾ വാങ്ങി
മലംകുറത്തിയാൾ വിശുദ്ധ കൈലാസ
മാമല വിട്ടു ഗമിച്ചു
കൈലാസനാഥ തിരുമകനാക്കിയ
അയ്യപ്പാ ഞാനിതാ കൈതൊഴുന്നേൻ

## വാണിഭം മുത്താളം

വാണിയന്നാർ വന്നവിടെ
വാണിഭം വെച്ചത് കണ്ട്
ആരിയനാർ വന്നവിടെ
വാണിഭം കാണ്മതിനായി
അതുപൊഴുതു വാണിഭ-
മെത്തയിലെഴുന്ന വാണിഭവിഭവം
അരുതരുതതു ചൊല്ലാൻ
ഫണിരാജനുമെളുതല്ലാ
അരിയോടരിയാറുമുഴന്നും
തുരിഭശോടരിതാര മരത്ത
പയറും പൊരിയവലും വെള്ളരി
ചെറുപയറൊടുമുതിരയു മെള്ളും
കടലകരും പൊരിയും ശർക്കര
മലരൊടു തേൻ കനി പഞ്ചസാര
പെട്ടിപെട്ടകം പട്ടുചേല-
യൊടുപട്ടുകൾ തൊങ്കലിത്തരം
കിണ്ടിമൊന്ത തവിഭരണീ
യുരുളികൾ തവലവട്ടക കുടങ്ങൾ

തുരട് തൂക്കു വിളക്ക് പലവക
ചങ്ങലവട്ടക കുത്തുവിളക്കുകൾ
ഒത്ത ചെമ്പ് ചരക്ക് ചിരവകൾ
കുട്ടിനെയ്യുരുളികൾ കോളാമ്പി
കിണ്ണവുമെണ്ണ കിണ്ണം കണ്ണാടി
ലോട്ട ഗ്ലാസ് കിടാരങ്ങൾ
തോക്ക് കുന്തം ഈട്ടി വേലുകൾ
വാള് കത്തി കഠാരങ്ങൾ
കൈക്കിണങ്ങിയ വെട്ടും കത്തികൾ
പഞ്ചമിക്കല അരിവാളുകളും
കുട്ട കോരിക വട്ടി മുറങ്ങൾ
പായ പാദുകജോടി പനമ്പ്
ചീനഭരണി പിഞ്ഞാണ മീവക
ചീനച്ചട്ടികളും കടലാസ്
എന്നല്ലപല ഔഷധമുണ്ട്
പലവ്യഞ്ജന ഗവ്യമുമേറെ-
പച്ചയായ മരുന്നുകളുണ്ട്
പെട്ടിമരുന്നുകളും മേൽവകകൾ
അരിയാറ് ജീരകം മൂന്ന്
ത്രിപാദം ത്രിഫല ത്രികടു
അരക്കുരുക്കൊടു മൈലോശിഖയും
തുത്ത് തുരിശൊടു നാകം ചെമ്പ്
മൂലമഞ്ചും പത്രങ്ങളഞ്ചും
പഞ്ചവല്ക്കല മുണ്ടതിലേറെ-
ഏലവും എലവംശം ദാരു-
വയമ്പ് ജാതി വെരുകിൻപുഴുവും
അറ്റമില്ലാ ഔഷധമൊക്കെ
തെറ്റില്ലാതെ പറവാനോപണി
പഞ്ചലോഹങ്ങൾ വർണ്ണങ്ങളേഴും
കുങ്കമാദിയ ഭേദങ്ങൾ വേറെ
അംഗനമണിമാർകൾ കൊതിക്കും
അംഗരാഗ വിശേഷങ്ങളുണ്ട്
സോപ്പ് ചീപ്പ് സുഗന്ധ തൈലങ്ങൾ
കൺമഷി കുറി കൂട്ടുകൾ പലത്
അല്പകേശിനിമാർക്ക് വാർമുടി
റിബണുണ്ട തെരികകൾ പലത്
ചഞ്ചലാക്ഷിമാർകൾ കൊതിക്കും
കഞ്ചുകം വള ഞാത്തുകൾ താലി

പൊക്കണങ്ങള് പൊങ്ങച്ച സഞ്ചി
മടമ്പുയർന്നിന പാദുകമേറെ
ഹരഹരഹര ശിവനെന്നോതും
വിരവിൽ വാണിഭം പാർക്കുന്നോരം
ഇത്തരം പലവാണിഭ വസ്തു
കണ്ടുകണ്ടു നടന്നാരിയനും
ഇഷ്ടമാം ചില പട്ടു തരങ്ങള്
ചേലകളെടുത്ത് വിലപേശുന്നു
പട്ടുചേലയതിന്നുടെ മേന്മ
ശട്ടന്നോതി വാണിയനപ്പോൾ
പട്ടാറയിൽ ശാല പുകഴ്ത്ത്
പട്ടുനോക്കി ക്കാണുന്നപ്പോൾ
പട്ടു നോക്കി ക്കാണുന്നുണ്ട്
പട്ടിന് വില പേശുന്നുണ്ട്.
കാരിപട്ടിനു എവ്വളവുപണം
പറകെന്റെ വാണിയനാരെ
കാരിപ്പട്ടിനു പൊൻപണമായിരം
ഒന്നും കുറയാതെ തരേണം
ചോഴും പട്ടിന് വിലയെന്തെന്ന്
പറകെന്റെ വാണിയനാരെ
ചോഴും പട്ടിന് മുവ്വായിര-
മതിലൊന്നും കുറവില്ല ധരിക്ക
മൂന്നിറ മേലും വർണ്ണപട്ടിന്
വിലചൊല്ലെടോ വാണിയനാരെ
മൂന്നിറ വർണ്ണപട്ടിനു കുറയാ
തായിരങ്ങളഞ്ചു തരേണം
തങ്ക പ്രഭതൂകും പൊൻന്നിറ-
പട്ടിനുടെ വിലയെന്താ ഹോ?
പൊൻനിറമോലും പട്ടിന്
പതിനായിരവും കുറയാതെ
പട്ടുവാങ്ങി കപ്പലിലേറ്റി
ആരിയന്താനിളകൊള്ളുന്നു

ശ്രീശാസ്താംപാട്ട് സമാപ്തം



© ശാസ്താംപാട്ടിനേയും താളങ്ങളേയും അനേകതരത്തിൽ പരിപോഷിച്ച മഹാന്മാരിൽ നിന്ന് (എന്റെ അറിവിൽപ്പെട്ടത്) തെരഞ്ഞെടുത്ത 85 പേരുടെ ഒരു ലിസ്റ്റ് താഴെ ചേർക്കുന്നു. ഇവരിൽ മിക്കവരും ഈ കലയിൽ അതീവവിദഗ്ധരും ആചാര്യന്മാരുമായിരുന്നു. വളരെ കുറച്ചുപേർ മാത്രമേ ഇന്ന് ജീവിച്ചിരിപ്പുള്ളു.

1. ചമ്രം ശങ്കരൻകുട്ടി ആശാൻ, പേരോത്ര
2. മൂശാരി കണ്ടുണ്ണി ആശാൻ, ചൂണ്ടൽ
3. തയ്യിൽ ഇറ്റാമൻ, പകുന്നാന
4. കുഞ്ഞപ്പു വെളിച്ചപ്പാട്, തൊഴക്കാവ്
5. ചക്കുംമ്പുറം കുട്ടനാശാൻ
6. മുണ്ടംതറ കൃഷ്ണൻ, മരത്തംകോട്
7. അരങ്ങത്ത് ഗോവിന്ദൻനായർ
8. കാരാത്ത് ഗോപാലൻ നായർ, പുറനാട്ടുകര
9. മന്തൻ നാരായണൻ നായർ, ചാലുക്കുടി
10. പട്ടത്ത് രാമനെഴുത്തശ്ശൻ, മാടക്കത്തറ
11. കോമ്പിയിൽ അച്യുതൻനായർ, അയ്യന്തോൾ
12. ശങ്കുണ്ണി ആശാൻ, മുല്ലശ്ശേരി
13. കളത്തിൽ കൃഷ്ണൻകുട്ടി ആശാൻ
14. ഇട്ട്യേമ്പുറം ശങ്കരൻ കുട്ടി ആശാൻ, പുങ്കുന്നം
15. മൂച്ചിയിൽ നാരായണൻനായർ, പൈങ്കുളം
16. കോരങ്കണ്ടത്ത് രാമൻ ആശാൻ, പാലയൂർ
17. മുണ്ടത്ത് നാരായണൻ നായർ, പാലയൂർ
18. കണ്ടുണ്ണി വെളിച്ചപ്പാട്, ചാവക്കാട്
19. തെക്കൂട്ട് നാരായണൻ എഴുത്തശ്ശൻ, മാടക്കത്തറ
20. മലപ്പുറത്ത് ചാമിആശാൻ, പാടൂക്കാട്
21. വൈക്കം കൃഷ്ണൻനായർ
22. പെരളി രാമനെഴുത്തശ്ശൻ, പൂങ്കുന്നം
23. ഇന്താമത്ത് ഗോപാലൻനായർ, തിരൂർ
24. തെയ്യം നമ്പ്യാർ, പറവൂർ
25. കെ.ജി. മേനോൻ, നെന്മാറ
26. ഗോവിന്ദസ്വാമി, കുറ്റൂർ
27. ചുള്ളിയിൽ കൃഷ്ണൻ
28. നാഗത്ത് അച്യുതൻ നായർ
29. കണ്ടെങ്കാവിൽ ഗോപാലൻനായർ, മനക്കൊടി
30. ചിറക്കൽ കേശവൻ
31. തരോത്ത് കൃഷ്ണൻകുട്ടിനായർ, മുക്കാട്ടുകര
32. പെരളി ഉണ്ണി എഴുത്തശ്ശൻ, പൂങ്കുന്നം

33. കല്ലാശാരി നാരായണൻ, അരണാട്ടുകര
34. വെള്ളക്കത്ര അച്ചു ആശാൻ
35. അഞ്ചേരി രാമൻനായർ
36. പനമുക്ക് നാരായണൻ
37. തരകത്ത് കൃഷ്ണൻ, മച്ചാട്
38. ആമക്കാവ് നമ്പിയാർ, പെരിങ്ങോട്
39. പെരിയത്തറ അയ്യർ, കുർക്കഞ്ചേരി
40. തിരൂപറമ്പിൽ ശങ്കരൻ, കോലഴി
41. ഈഞ്ചയ്ക്കൽ വേലായുധൻ, കോലഴി
42. മങ്ങാട്ട് ദാമു ആശാൻ, പൂത്തോൾ
43. തത്തമ്പാട് ശ്രീധരൻനായർ, പുങ്കുന്നം
44. ചക്കുമ്പുറം ഗോപാലൻ
45. അപ്പുകുട്ടസ്വാമി, മരത്തംകോട്
46. ചേകന്നൂർ കൃഷ്ണൻകുട്ടി ആശാൻ, കോട്ടയ്ക്കൽ
47. രായിരനല്ലൂർ അയ്യപ്പൻ
48. പാലോടി കറപ്പനാശാൻ, വാടാനാംകുറിശ്ശി
49. വാടാമ്പം കുറിശ്ശി കേശവൻ
50. എൻ.വി. പ്രഭാകരൻനായർ കുമരനെല്ലൂർ, മലപ്പുറം
51. തെക്കേക്കര സുബ്രഹ്മണ്യൻ
52. ഗോപാലകൃഷ്ണൻ തോട്ടാംപുറത്ത്
53. നടുവട്ടം കൃഷ്ണൻ ആശാൻ
54. പട്ടക്കുളം പ്രഭാകരൻ, എടപ്പാൾ
55. ബാലൻനായർ, ആലത്തിയൂർ
56. വലിയകത്ത് കൃഷ്ണൻ, എടപ്പാൾ
57. അപ്പൻസ്വാമി കോതറക്കുറിശ്ശി
58. കൃഷ്ണൻകുട്ടി ആശാൻ കോതറക്കുറിശ്ശി
59. സി. നാരായണസ്വാമി ഗുരുക്കൾ, കവളപ്പാറ
60. പൊന്നാരാശ്ശേരി അപ്പു, പാലയൂർ
61. പി.സി. ശങ്കരനെഴുത്തശ്ശൻ, കോലഴി
62. അകമല ശ്രീധരനാശാൻ, എങ്കക്കാട്
63. കുറവൻ മാധവൻ
64. കുറത്തി ലക്ഷ്മി
65. അപ്പുണ്ണി ആശാൻ, ഒരുമനയൂർ
66. കണ്ണേമ്പ്ര നാരായണൻ, അറങ്ങോട്ടുകര
67. കിട്ടുണ്ണി ആശാൻ, കുറ്റൂർ
68. വേലാണ്ടി വെളിച്ചപ്പാട്, തൊഴക്കാവ്
69. ഉണ്ണികൃഷ്ണപണിക്കർ മഠപതി വെള്ളടിക്കുന്ന്, പാലക്കാട്

70. മഴുവഞ്ചേരി ഗോപാലൻ നായർ, ചാലക്കുടി
71. കുട്ടൻ നമ്പിടി ആശാൻ, വെളുത്തൂർ, തൃശ്ശൂർ
72. നാരായണൻനായർ, എരമയൂർ, ആലപ്പുഴ
73. ചാമുആശാൻ ഗുരുസ്വാമി, മൈലംകുന്ന്
74. രാമൻആശാൻ, പൈങ്കുളം
75. വളയംപറമ്പിൽ കൃഷ്ണനാശാൻ, ഒറ്റപ്പാലം
76. മഠത്തിലാൻ ബാലൻനായർ, കരുമാത്ര, തൃശ്ശൂർ
77. ശ്രീവേലുആശാൻ, അരിമ്പൂർ
78. ചീരോത്ത് വേലായുധൻ, കുമ്പുഴ, കേച്ചേരി
79. വടാശ്ശേരി ശങ്കരൻകുട്ടി, എളവള്ളി
80. കോവട്ട് നാരായണൻ, കോട്ടപ്പടി
81. കരിപ്പോട് കറപ്പൻആശാൻ
82. പൊലിയത്ത് അപ്പുകുട്ടൻ, പൂക്കോട്
83. ശങ്കു വെളിച്ചപ്പാട്, ചെറായി, കണ്ടത്തോട്
84. കല്ലായിൽ കറപ്പൻ (തയ്യിൽ ഇറ്റാമന്റെ ഗുരുനാഥൻ)
85. വേലാണ്ടി വെളിച്ചപ്പാട്, പാടൂർ
86. വളയനപ്പറമ്പിൽ ചിറ്റിയത്ത് രാമൻ നായർ

**ശുഭം**

**"സ്വാമിയേ ശരണമയ്യപ്പാ........."**

**ക്ഷമാപണം**

കരചരണ കൃതം വാ, കായജം കർമ്മജംവാ
ശ്രവണ നയന ജം വാ, മാനസം വാ/പരാധം
വിഹിത മവിഹിതം വാ, സർവ്വമേതൽ ക്ഷമസ്വ
ജയജയ കരുണാ ബ്ധേ ശ്രീശബരീശ പോറ്റീ

സ്വാമിയുടെ വിളക്കനുഷ്ഠാനം
സമാപ്തം

